# ശ്രീ ലളിതാത്രിശതീസ്തോത്രം

## വ്യാഖ്യാനം

(ത്രിശതീസ്തോത്രം, ത്രിശതീനാമാവലി, ലളിതാ
അഷ്ടോത്തരസ്തോത്രം, അഷ്ടോത്തരനാമാവലി
എന്നിവ അടങ്ങിയതു്)

ഡോ. ബി. സി. ബാലകൃഷ്ണൻ



ശ്രീവിദ്യാ കൾച്ചറൽ പബ്ലിക്കേഷൻസ്




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ശ്രീലളിതാത്രിശതീസ്തോത്രം

## വ്യാഖ്യാനം

*(ത്രിശതീസ്തോത്രം, ത്രിശതീനാമാവലി, ലളിതാ
അഷ്ടോത്തരസ്തോത്രം അഷ്ടോത്തര നാമാവലി
എന്നിവ അടങ്ങിയതു്)*

# ശ്രീലളിതാത്രിശതീസ്തോത്രം

## വ്യാഖ്യാനം

വ്യാഖ്യാതാവ്

**ഡോ. ബി. സി. ബാലകൃഷ്ണൻ**

ആധാരഗ്രന്ഥങ്ങൾ പരിശോധിച്ച്
ശുദ്ധപാഠം തയ്യാറാക്കിയത്

**കൾച്ചറൽ ആൻഡ് ലെക്സിക്കോഗ്രാഫിക്കൽ
റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്**

തിരുവനന്തപുരം

*ഈ ഗ്രന്ഥം സ്പോൺസർ ചെയ്തവർ*

**പി. ശ്രീകുമാരൻ നായർ**

**എം. ഗോപകുമാർ**

**കല്യാണിക്കുട്ടി മേനോൻ**

**എ. രാജലക്ഷ്മി അമ്മ**

# ശ്രീവിദ്യാ കൾച്ചറൽ പബ്ളിക്കേഷൻസ്

അടുത്തകാലത്തു് കേരളീയരുടെ ഇടയിൽ ഈശ്വരോന്മുഖത വർദ്ധിച്ചു വരുകയാണു്. വ്യക്തികളെന്ന നിലയിലുള്ള പൂജ, പാരായണം, ക്ഷേത്രാരാധന എന്നിവയോടൊപ്പം സമൂഹമായി നടത്തുന്ന ലക്ഷാർച്ചന, കോടി അർച്ചന, സപ്താഹം, നവാഹം, സത്സംഗം തുടങ്ങിയവയും ധാരാളമായി നടക്കുന്നുണ്ടു്.

ഈ ആരാധനകൾക്കു് ആധാരമായി ഉപയോഗിക്കുന്ന ഗ്രന്ഥങ്ങൾ അധികവും സംസ്കൃതഭാഷയിലാണു്. മലയാളത്തിൽ എഴുത്തച്ഛൻെറകൃതികളാണു് നമ്മുടെ ആധാരഗ്രന്ഥങ്ങൾ. മലയാളത്തിലും സംസ്കൃതത്തിലും നമുക്കു കിട്ടുന്ന ഗ്രന്ഥങ്ങൾ കൂടുതലും അപപാഠങ്ങളും അച്ചടിത്തെറ്റുകളും കൊണ്ടു വികലമാണു്.

ഈ കൃതികളിൽ മിക്കതും മന്ത്രാക്ഷരബദ്ധവും തന്ത്രപ്രാധാന്യം ഉള്ളതുമാണു്. തെറ്റായി ഉച്ചരിക്കുന്നതു ചിലർക്കെങ്കിലും ദോഷകരമായിത്തീരും. മലയാളികൾ സാധാരണയായി ഉപയോഗിക്കുന്ന സ്തോത്രഗ്രന്ഥങ്ങളും എഴുത്തച്ഛൻെറ കൃതികളും തെറ്റില്ലാതെ അച്ചടിച്ചു പ്രചരിപ്പിക്കാനുള്ള ഒരു പരിശ്രമം ഞങ്ങൾ ആരംഭിച്ചിരിക്കുകയാണു്.

എഴുത്തച്ഛൻെറ കൃതികളുടെയും നിത്യപാരായണത്തിനുള്ള ഗ്രന്ഥങ്ങളുടെയും തെറ്റില്ലാത്ത പതിപ്പുകളും വ്യാഖ്യാനവും ഉണ്ടാക്കുന്ന ചുമതല ഡോ. ബി. സി. ബാലകൃഷ്ണൻെറ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന "ദി കൾച്ചറൽ ആൻഡ് ലെക്സിക്കോഗ്രാഫിക്കൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്" എന്ന ഗവേഷണസ്ഥാപനത്തെ ഏല്പിച്ചിരിക്കുകയാണു്. ഒരു സംഘം പ്രഗല്ഭരായ പണ്ഡിതന്മാർ ആധാരഗ്രന്ഥങ്ങൾ പരിശോധിച്ച് ശുദ്ധപാഠം തയ്യാറാക്കിക്കൊണ്ടിരിക്കുകയാണു്. എഴുത്തച്ഛൻെറ കൃതികളുടെ ഒരു "വ്യാഖ്യാനകോശം" നിർമ്മിക്കുന്ന ജോലിയും ആ സ്ഥാപനത്തെ ഏല്പിച്ചിട്ടുണ്ടു്. എഴുത്തച്ഛൻെറ കൃതികളിലെ എല്ലാ പദങ്ങളും ശൈലികളും പ്രയോഗങ്ങളും ഓരോ സന്ദർഭത്തിലും അവയ്ക്കുള്ള അർത്ഥവ്യാപ്തിയും വ്യാഖ്യാനിക്കുന്ന ഒരു വിജ്ഞാനകോശനിഘണ്ടു ആയിരിക്കും അതു്.

ഈ നിഘണ്ടുവും എഴുത്തച്ഛൻെറ കൃതികളുടെ പിഴ തീർത്ത പതിപ്പുകളും കഴിവുള്ളത്ര വേഗം പ്രസിദ്ധീകരിക്കാൻ ശ്രമിക്കുകയാണ്.

സ്തോത്രകൃതികളുടെ പ്രസിദ്ധീകരണം ആരംഭിച്ചുകഴിഞ്ഞു. നമ്മുടെ ആരാധനാരീതികളുടെ വൈവിധ്യം കണക്കാക്കുമ്പോൾ ഒരു നൂറു കൃതികളെങ്കിലും ഉടനെ പ്രസിദ്ധീകരിക്കേണ്ടിവരും. ഇതിന് ആവശ്യമായ മൂലധനം സ്വരൂപിക്കാൻ എളുപ്പമല്ലാത്തതുകൊണ്ടു് ഈശ്വരോന്മുഖതയും നമ്മുടെ സംസ്കാരത്തെക്കുറിച്ച് ആഭിമുഖ്യവും ഉള്ളവരോടു് ഓരോ പുസ്തകം സ്പോൺസർ ചെയ്യാൻ ആവശ്യപ്പെടുകയാണ്. സ്പോൺസർ ചെയ്യുന്നവർ ഒരു കൃതിയുടെ അച്ചടിച്ചെലവു വഹിക്കേണ്ടതാണ്. പുസ്തകം വില്ക്കുന്ന മുറയ്ക്കു് മുടക്കുന്ന തുക മടക്കിക്കൊടുക്കുന്നതാണ്. ആദായത്തിൻെറ ഒരു ഭാഗം സ്പോൺസർക്കു കൊടുക്കാനും ഉദ്ദേശ്യമുണ്ടു്.

സ്പോൺസർ ചെയ്യുന്ന ആളിൻെറയോ സ്ഥാപനത്തിൻെറയോ പേരു് ഗ്രന്ഥത്തിൻെറ ആമുഖത്തിൽ രേഖപ്പെടുത്തും. ആദ്ധ്യാത്മികഗ്രന്ഥങ്ങളായതിനാൽ പരസ്യങ്ങൾ ചേർക്കുന്നതല്ല. വ്യവസായസ്ഥാപനങ്ങൾക്കു താത്പര്യമുള്ളപക്ഷം അവരുടെ പരസ്യം ഉൾക്കൊള്ളുന്ന കവർ, ചിത്രം തുടങ്ങിയവ പുസ്തകത്തോടൊപ്പം കൊടുക്കാനുള്ള വ്യവസ്ഥ ഉണ്ടാക്കാവുന്നതാണ്.

ആദ്യഘട്ടത്തിൽ ആചാര്യന്മാരുടെ കൃതികൾ മാത്രമേ പ്രസിദ്ധീകരിക്കാൻ ഉദ്ദേശിക്കുന്നുള്ളൂ. ശങ്കരാചാര്യർ, എഴുത്തച്ഛൻ, നാരായണഭട്ടതിരി എന്നിവരുടെ കാലം വരെയുള്ള ഗ്രന്ഥങ്ങൾ മാത്രം.

ഈ പരമ്പരയിൽപ്പെട്ട ഒരു പ്രധാനപ്പെട്ട ഗ്രന്ഥമാണ് ശ്രീലളിതാത്രിശതി. തുടർന്നുള്ള പ്രസിദ്ധീകരണങ്ങൾക്കു പ്രോത്സാഹനം അഭ്യർത്ഥിക്കുന്നു.

*ഡയറക്ടേഴ്സ്*
*ശ്രീവിദ്യാ കൾച്ചറൽ പബ്ളിക്കേഷൻസ്*
*റ്റി. സി. 3/2331, ശാരദാവിലാസ്*
*പട്ടം, തിരുവനന്തപുരം 695 004*

# ആമുഖം

ലളിതാത്രിശതീ ലളിതാംബികാദേവിയുടെ മുന്നൂറു നാമങ്ങളടങ്ങിയതാണ്. ഈ മഹാസ്തോത്രം വ്യാഖ്യാനിക്കാനുള്ള കഴിവ് എനിക്കില്ലെന്ന് അറിഞ്ഞുകൊണ്ടുതന്നെയാണ് ഈ ഗ്രന്ഥം ഭക്തജനങ്ങൾക്കു സമർപ്പിക്കുന്നത്. കുറേക്കാലം മുമ്പ് ലളിതാസഹസ്രനാമത്തിന് ഞാൻ ഒരു വ്യാഖ്യാനം എഴുതിയത് അഭേദാശ്രമം പ്രസിദ്ധീകരിച്ചിരുന്നു. അതു വായിച്ച പലരും പ്രേരിപ്പിച്ചതനുസരിച്ചാണ് ഈ പരിശ്രമത്തിനു ഞാൻ ധൈര്യപ്പെട്ടത്. ഇതിലുള്ള പോരായ്മകളും അബദ്ധങ്ങളും അമ്മ പൊറുക്കുമെന്ന് എനിക്ക് ഉറപ്പുണ്ട്. മുടിക്കുപിടിച്ചു വലിച്ച് ശല്യപ്പെടുത്തുന്ന ശിശുവിനോട് അമ്മയ്ക്കു കോപം തോന്നാറില്ലല്ലോ.

ലളിതാംബികയുടെ ആയിരം നാമങ്ങളുള്ള രഹസ്യനാമസാഹസ്രം പോലെ ഈ സ്തോത്രവും അഗസ്ത്യമഹർഷിയുടെ കാരുണ്യം കൊണ്ടു നമുക്കു ലഭിച്ചതാണ്. ബ്രഹ്മാണ്ഡപുരാണത്തിൽ അഗസ്ത്യഹയഗ്രീവസംവാദരൂപത്തിൽ ചേർത്തിട്ടുള്ള ലളിതോപാഖ്യാനഖണ്ഡത്തിലാണ് ഈ സ്തോത്രം ഉള്ളത്.

ലോകർക്ക് കലിബാധയിൽ നിന്നു മോചനം കിട്ടാനുള്ള മാർഗ്ഗം ആരാഞ്ഞ അഗസ്ത്യമഹർഷിക്ക് ഹയഗ്രീവൻ ലളിതോപാഖ്യാനം ഉപദേശിച്ചു. അതുകൊണ്ടു മഹർഷി തൃപ്തനാകുന്നില്ലെന്നു കണ്ട് ശ്രീവിദ്യാമന്ത്രത്തിന്റെ വ്യാഖ്യാനരൂപവും ഗുഹ്യതമവുമായ ലളിതാസഹസ്രനാമം ഉപദേശിച്ചു. ഇത്രയും കൊണ്ട് അഗസ്ത്യൻ സന്തുഷ്ടനായെങ്കിലും അദ്ദേഹത്തിനു പൂർണ്ണമായ തൃപ്തി ഉണ്ടായില്ല. എന്തുകൊണ്ടാണു പൂർണ്ണമായ തൃപ്തി ഉണ്ടാകാത്തതെന്ന് അദ്ദേഹം ഹയഗ്രീവനോട് ആരാഞ്ഞു. ''ഇനിയും അറിയേണ്ടതായി എന്തെങ്കിലും ഉണ്ടെങ്കിൽ അത് എനിക്കു പറഞ്ഞു തരേണമേ'' എന്നു പറഞ്ഞു കൊണ്ട് മഹർഷി ഹയഗ്രീവനെ നമസ്കരിച്ച് അദ്ദേഹത്തിന്റെ പാദങ്ങളിൽ മുറുകെപ്പിടിച്ചു. ത്രിമൂർത്തികളുൾപ്പെടെയുള്ള ദേവസമൂഹത്തിനും അസുരന്മാർക്കും മഹർഷിമാർക്കും ആദരണീയനായ മഹർഷി തന്റെ കാൽക്കുപിടിച്ചപ്പോൾ ഭീതനായ ഹയഗ്രീവൻ ''ഇതെന്ത്, ഇതെന്ത്,

വിടുക, വിടുക'' എന്ന് മഹർഷിയോടു പറഞ്ഞുകൊണ്ടു് ചിന്താക്രാന്തനായിത്തീർന്നു. മൗനമായിരുന്ന ഹയഗ്രീവൻെറ പാദങ്ങളിലെ പിടിവിടാതെ മഹർഷിയും ഇരിപ്പായി.

അപ്പോൾ കാമേശ്വരനോടുകൂടിയ ലളിതാംബിക ഹയഗ്രീവൻെറ മുന്നിൽ പ്രത്യക്ഷപ്പെട്ടു. ഇരുവരും ചേർന്നു് ലളിതാത്രിശതീസ്തോത്രം ഹയഗ്രീവനു് ഉപദേശിച്ചു. ''ഞങ്ങൾ ഇരുവരും ചേർന്നു പറഞ്ഞ ഈ സ്തോത്രം സർവ പൂർത്തികരിയാണു്. എല്ലാ ക്രിയകളുടെയും വൈകല്യങ്ങൾ ഈ സ്തോത്രം കൊണ്ടുമാറി അവയ്ക്കു പൂർണ്ണത ഉണ്ടാകും. 'സർവപൂർത്തികരി' എന്നു ഞാൻ പേരു നൽകിയ ഈ സ്തോത്രം നീ അഗസ്ത്യനു് ഉപദേശിക്കുക. ഇതു സ്വീകരിക്കാൻ അഗസ്ത്യൻ യോഗ്യനാണു്. അഗസ്ത്യപത്നിയായ ലോപാമുദ്ര എന്നെ ഭക്തിയോടെ ഉപാസിക്കുന്നവളാണു്. അഗസ്ത്യനും എന്നിൽ ഭക്തിയുള്ളവനാണു്. ഈ സ്തോത്രം അവനു് ഉപദേശിക്കുക'' എന്നു് അരുളിച്ചെയ്തുകൊണ്ടു് ഭർത്തൃസഹിതയായ മഹാദേവി മറഞ്ഞു.

വിസ്മിതനായ ഹയഗ്രീവൻ അഗസ്ത്യനെ പിടിച്ചെഴുന്നേൽപിച്ചു് തൻെറ അടുത്തിരുത്തിക്കൊണ്ടു പറഞ്ഞു, ''ഹേ കുംഭോദ്‌വ, നീ കൃതാർത്ഥനാണു്. നിനക്കുതുല്യനായ ലളിതാഭക്തനില്ല. നേരിട്ടു് മഹാദേവി തന്നെ വന്നു് നിനക്കു് ഇതുപദേശിക്കാൻ നിർദ്ദേശിച്ചുവല്ലോ. ബ്രഹ്മാവും, വിഷ്ണുവും രുദ്രനും ഏതൊരുവളുടെ ദർശനത്തിനായി പരിശ്രമിക്കുന്നുവോ, ആ ദേവിയുടെ ദർശനം നല്ല ശിഷ്യനായ നീ നിമിത്തം എനിക്കു ലഭിച്ചുവല്ലോ. സ്മരണമാത്രത്തിൽ ഹൃദയത്തിനു പരമതൃപ്തി നൽകുന്ന ഈ മഹാസ്തോത്രം ഇനി നിനക്കു് ഉപദേശിക്കാം. ഹേ മുനിശ്രേഷ്ഠാ, ഇതു് രഹസ്യ നാമസാഹസ്രത്തെക്കാളും ഗുഹ്യതമമാണു്. ലളിതാദേവിയെ ഉപാസിക്കുന്നതിനു് ഇതു് അവശ്യമാണു്. ലളിതാംബികയുടെ അനുശാസനമനുസരിച്ചു് ഇതു ഞാൻ നിനക്കു് ഉപദേശിക്കുന്നു. ശ്രീമത്തായ പഞ്ചദശാക്ഷരീമന്ത്രത്തിലുള്ള 'ക' തുടങ്ങിയ ഓരോ വർണ്ണത്തിനും ക്രമമായി ഇരുപതു നാമങ്ങൾ വീതം ചേർത്തു് മുന്നൂറു നാമങ്ങൾ ഉള്ളതാണു് സർവസംപൂർത്തികാരിണിയായ ഈ ത്രിശതീസ്തോത്രം.

രഹസ്യത്തിലും രഹസ്യമായ ഈ സ്തോത്രം പ്രയത്നപൂർവ്വം രക്ഷിക്കപ്പെടേണ്ടതാണു്. മഹാഭാഗനായ മഹർഷേ, ശ്രദ്ധിച്ചു കേൾക്കുക. ഹേ കുംഭജാ, ഇവയെ കേവലം നാമങ്ങളായി കരുതരുതു്. നാമങ്ങളുടെ രൂപത്തിലു

ള്ളവയെങ്കിലും ഇവ മന്ത്രാത്മകങ്ങളാണ്. അതുകൊണ്ട് എപ്പോഴും ഏകാഗ്രമായ മനസ്സോടുകൂടി ഇത് നീ കേൾക്കേണ്ടതാണ് " എന്നു പറഞ്ഞുകൊണ്ട് ഹയഗ്രീവൻ അഗസ്ത്യന് ഈ ത്രിശതീസ്തോത്രം ഉപദേശിച്ചു.

ശ്രീലളിതാത്രിശതീസ്തോത്രത്തിൻെറ പൂർവ്വഭാഗമാണ് ഇവിടെ സംഗ്രഹിച്ചു പറഞ്ഞത്. സർവപൂർത്തികരി എന്നു മഹാദേവിതന്നെ വിശേഷിപ്പിച്ച ഈ സ്തോത്രം പാരായണം ചെയ്യുമ്പോൾ സർവകാമദമായ ശ്രീവിദ്യാമന്ത്രം ഇരുപതുതവണ ചൊല്ലുന്നതോടൊപ്പം ദേവിയെ സംബന്ധിച്ച നിരവധി കഥാസന്ദർഭങ്ങളും ദേവിയുടെ അനന്തവിഭൂതികളും ഉപാസകൻെറ ഉള്ളിൽ ഉണരുന്നു. മന്ത്രോപാസനയ്ക്ക് അ വശ്യം വേണ്ട നിയമങ്ങൾ പാലിക്കാതെ തന്നെ മന്ത്രോപാസനയുടെ ഫലം ലഭിക്കുന്നു.

ശ്രീവിദ്യാമന്ത്രത്തെപ്പോലെ ഈ മഹാസ്തോത്രത്തെയും ആചാര്യന്മാർ മൂന്നുകൂടങ്ങളായി തിരിച്ചു പറയാറുണ്ട്. ആദ്യത്തെ നൂറുനാമങ്ങൾ വാഗ്ഭവകൂടം, തുടർന്നുള്ള നൂറ്റിഇരുപതുനാമങ്ങൾ കാമരാജകൂടം (മദ്ധ്യകൂടം), തുടർന്നുള്ള എൺപതു നാമങ്ങൾ ശക്തികൂടം.

പതിനഞ്ചക്ഷരങ്ങളുള്ള ശ്രീവിദ്യാമന്ത്രത്തെ ആധാരമാക്കുന്ന ഈ ദിവ്യസ്തോത്രത്തിലെ ശിവാക്ഷരങ്ങളിൽ തുടങ്ങുന്ന നൂറു നാമങ്ങൾ ലോകപിതാവായ ശ്രീപരമേശ്വരൻ അരുളിച്ചെയ്തവയാണ്. നൂറ്റിനാൽപതു നാമങ്ങൾ ലോകജനനിയായ ലളിതാംബികാദേവി അരുളിച്ചെയ്തവയും അറുപതു നാമങ്ങൾ ലോകപിതാക്കളായ ശ്രീപരമേശ്വരനും ലളിതാംബികയും ചേർന്ന് അരുളിച്ചെയ്തവയും ആണ്. ഇവയെ യഥാക്രമം ശിവാക്ഷരങ്ങൾ കൊണ്ടു തുടങ്ങുന്നവയെന്നും ശക്ത്യക്ഷരങ്ങൾ കൊണ്ടു തുടങ്ങുന്നവയെന്നും ഉഭയാത്മകങ്ങൾ കൊണ്ടു തുടങ്ങുന്നവയെന്നും ആചാര്യന്മാർ വേർതിരിച്ചു പറയാറുണ്ട്. മൂന്നു കകാരങ്ങളും ഹകാരങ്ങളും ശിവാക്ഷരങ്ങൾ, ഏ, ഈ എന്നിവയും മൂന്നുലകാരങ്ങളും രണ്ടു സകാരങ്ങളും ശക്ത്യക്ഷരങ്ങൾ, മൂന്നു ഹ്രീംകാരങ്ങൾ ഉഭയാക്ഷരങ്ങൾ.

ഈ മൂന്നൂറു നാമങ്ങളും ഒരു പ്രാവശ്യം പാരായണം ചെയ്താൽ അന്യാപേക്ഷ ഇല്ലാതെതന്നെ ഉപാസകനു പൂർണ്ണമായ തൃപ്തി ഉണ്ടാകും. തന്ത്രശാസ്ത്രങ്ങൾ നിർദ്ദേശിക്കുന്ന വിവിധപ്രയോഗങ്ങളുടെ ഫലം ത്രിശതീകീർത്തനം മാത്രം കൊണ്ടുണ്ടാകും. ഈ കീർത്തനം പാരായണം ചെയ്യുന്ന ഉപാസകന് ഒന്നും ഒരിക്കലും ആഗ്രഹിക്കേണ്ട ആവശ്യം ഉണ്ടാകുകയില്ല.

ഇതിൻെറ കീർത്തനംകൊണ്ടു സന്തുഷ്ടയായ ലളിതാംബിക അവൻെറ ആഗ്രഹങ്ങൾ നിറവേറ്റിക്കൊള്ളും.

ശ്രീവിദ്യാമന്ത്രം, ശ്രീചക്രം, പിണ്ഡാണ്ഡസ്ഥമായ ഷഡാധാരങ്ങളും കുണ്ഡലിനീശക്തിയും എന്നിവ പരസ്പരം ബന്ധപ്പെട്ടവയാണ്. ഇവയുടെ സാമരസ്യം ഇവിടെ ചർച്ച ചെയ്യുന്നില്ല. ഏതെങ്കിലും ഒന്നു ശീലിക്കുന്ന ഉപാസകന് മൂന്നും സ്വാധീനത്തിലാകും. ഓരോന്നും ശീലിക്കുന്നതിന് ഗുരൂപദേശവും നിയതമായ അഭ്യാസവും പരിശ്രമവും വേണം . ഭക്തനായ ഉപാസകൻ ലളിതാംബികയെ അമ്മയായി കൽപിച്ച് ത്രിശതീസ്തോത്രം പാരായണം ചെയ്താൽ ശ്രീവിദ്യോപാസനയും ശ്രീചക്രപൂജയും കുണ്ഡലിനീയോഗവും ചെയ്താലുണ്ടാകുന്ന ഫലം ലഭിക്കും.

താപത്രയാഗ്നിസന്തപ്തരും ലൗകികരുമായ ഉപാസകർക്ക് ത്രിശതീസ്തോത്രപാരായണത്തെക്കാൾ എളുപ്പവും ഫലപ്രദവുമായ മറ്റൊരു ഉപാസനാമാർഗ്ഗമില്ല. പല ആചാര്യന്മാരും ഈ ദിവ്യനാമാവലി വ്യാഖ്യാനിച്ചിട്ടുണ്ട്. ശ്രീ ശങ്കരാചാര്യസ്വാമികളുടെ വ്യാഖ്യാനം ഇവയിൽ മുഖ്യമായി കരുതപ്പെടുന്നു. എല്ലാ വ്യാഖ്യാനങ്ങളും പരിശോധിച്ചു കഴിഞ്ഞാണ് അമ്മയുടെ അനുഗ്രഹം തേടി ഈ വ്യാഖ്യാനം ഞാൻ എഴുതിയത്. എൻെറ മറ്റു കൃതികൾ പോലെ ഈ കൃതിയും ലക്ഷ്യമാക്കുന്നത് ലൗകികരായ ഭക്തരെയാണ്.

ഈ കൃതിയിൽ അനുബന്ധമായി ചേർത്തിട്ടുള്ള ശ്രീലളിതാ അഷ്ടോത്തരശതസ്തോത്രം ത്രിശതിയുടെ സംഗ്രഹമാണെന്നു പറയാം. പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രം തന്നെയാണ് ഈ സ്തോത്രത്തിനും ആധാരം. ഓരോ മന്ത്രാക്ഷരംകൊണ്ടും തുടങ്ങുന്ന ഏഴു നാമങ്ങൾ വീതം ചേർന്ന 105 നാമങ്ങളും ലളിതാസഹസ്രനാമത്തിൽ ദേവിയുടെ മന്ത്രശരീരത്തെ വിവരിക്കുന്ന മൂന്നു നാമങ്ങളും ചേർന്ന് 108 നാമങ്ങൾ ഉള്ളതാണ് ഈ സ്തോത്രം. അർച്ചിക്കാനുള്ള സൗകര്യത്തിനു വേണ്ടി അഷ്ടോത്തരശതസ്തോത്രത്തിൻെറ നാമാവലിയും ഈ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ട്.

ഈ ഗ്രന്ഥം പാരായണം ചെയ്യുന്നവർക്കെല്ലാം ലളിതാംബികയുടെ കാരുണ്യവും പ്രസാദവും ഉണ്ടാകാൻ പ്രാർത്ഥിച്ചുകൊണ്ടു ഇതു് ഭക്തജനങ്ങൾക്കായി സമർപ്പിക്കുന്നു.

*ഡോ. ബി. സി. ബാലകൃഷ്ണൻ*
*ഡി – 8, ജവഹർനഗർ, തിരുവനന്തപുരം–695 041*
*ഫോൺ : 324296*

ഹരിഃ ശ്രീ ഗണപതയേ നമഃ
അവിഘ്നമസ്തു

# ശ്രീലളിതാത്രിശതീ വ്യാഖ്യാനം

1. കകാരരൂപാ

'ക' എന്ന അക്ഷരം സ്വരൂപമായവൾ. കകാരം പ്രകാശവാചിയാണ്. ബ്രഹ്മവാചിയുമാണ്. സന്ദർഭാനുഗുണമായി പ്രജാപതി, വിഷ്ണു, സൂര്യൻ, യമൻ, ഗരുഡൻ, ജീവാത്മാവ്, അഗ്നി, മയിൽ, ശരീരം, കാലം, സമ്പത്ത്, ശബ്ദം, രാജാവ് എന്നീ അർത്ഥങ്ങളും കുറിക്കും. നപുംസകലിംഗപ്രത്യയമായ'അം' ചേർത്ത് 'കം' എന്ന് രൂപമായാൽ ആഹ്ലാദം, ആനന്ദം, ജലം, ശിരസ്സ്, കചം എന്നീ അർത്ഥങ്ങളും 'ക' എന്ന് പദത്തിനുണ്ട്. ഇതിൽ ഏതു സ്വീകരിച്ചാലും ശ്രീലളിതാദേവി കകാരരൂപയാണ്.

അക്ഷരമാലയിൽ വ്യഞ്ജനങ്ങളുടെ പട്ടികയിൽ ആദ്യത്തെ അക്ഷരം കകാരമാണ്. നാവിൻെറ പിൻഭാഗം ഉയർത്തി മൃദുതാലുവിൽ സ്പർശിച്ച് വായുപ്രവാഹം തടഞ്ഞു വിട്ടുച്ചരിക്കുന്ന ഈ വർണ്ണത്തെ കണ്ഠ്യമായി വ്യാകരണങ്ങൾ നിർദ്ദേശിക്കുന്നു. ശുദ്ധചൈതന്യരൂപമാണ് സ്വരാക്ഷരം. അതിനോട് ഭൗതികത ചേർന്ന് അക്ഷരങ്ങളുണ്ടാകുന്നു. മറ്റൊരു തരത്തിൽ പറഞ്ഞാൽ ശുദ്ധചൈതന്യത്തിൽ മായാസ്പർശം ഉണ്ടാകുന്നു. പിന്നെ പല രൂപങ്ങൾ കൈക്കൊള്ളുന്നു. ബ്രഹ്മചൈതന്യം വിഖരണം ചെയ്യപ്പെടുന്നതിൻെറ ആദ്യഘട്ടമാണ് കകാരത്തിൽ കാണുന്നത്.

പഞ്ചദശാക്ഷരീവിദ്യയ്ക്ക് 'ഹാദി' എന്നും 'കാദി' എന്നും രണ്ടു രൂപങ്ങളുണ്ട്. ഹകാരം കൊണ്ടു തുടങ്ങുന്നത് 'ഹാദി'. 'ക'കാരം കൊണ്ടു തുടങ്ങുന്നത് 'കാദി'. കാദിയായ പഞ്ചദശാക്ഷരീമന്ത്രത്തിൻെറ ആദ്യക്ഷരം എന്ന നിലയ്ക്കാണ് പ്രകൃതത്തിൽ കകാരരൂപയായി ദേവിയെ അവതരിപ്പിച്ചത്. മന്ത്രത്തിൽ കകാരം പരബ്രഹ്മരൂപിയായ കാമേശ്വരനെ കുറിക്കുന്നു.

ഓം കകാരരൂപായൈ നമഃ

## 2. കല്യാണീ

കല്യാണശബ്ദത്തിന് 'മംഗളം' എന്ന് പ്രസിദ്ധമായ അർത്ഥം. സ്വർണ്ണം എന്നും അർത്ഥം. മംഗളരൂപിണി ആകയാൽ 'കല്യാണീ'. മലയാചലവാസിനി യായ ദേവിക്ക് കല്യാണീ എന്നു പേര്. സർവമംഗളകാരിണിയായ 'ഗോമാതാ' എന്നും കല്യാണീപദത്തിന് അർത്ഥം. കാമധേനുവിൻെറ രൂപം ധരിച്ചവൾ.

ഉപാസകപക്ഷത്തിൽ തൻെറ ഭക്തർക്ക് കാമധേനുവിനെപ്പോലെ സർവകാമങ്ങളും നൽകുന്ന സർവമംഗളകാരിണി എന്നു വ്യാഖ്യാനം. സർവമംഗലമാംഗല്യയായി ദേവീമാഹാത്മ്യം പതിനൊന്നാം അദ്ധ്യായത്തിലെ നാരായണീസ്തുതിയിൽ ദേവിയെ കീർത്തിക്കുന്നത് സ്മരിക്കുക.

ഓം കല്യാണ്യൈ നമഃ

## 3. കല്യാണഗുണശാലിനീ

സർവമംഗളഗുണങ്ങളോടും കൂടിയവൾ. മുൻ നാമത്തിൻെറ തുടർച്ച യായി മനസ്സിലാക്കണം. ഉപാസകപക്ഷത്തിൽ ആരാധിക്കുന്നവർക്ക് എല്ലാ മംഗളങ്ങളും മംഗളകരമായ ഗുണവിശേഷങ്ങളും നൽകുന്നവൾ. കല്യാണ ശബ്ദത്തിന് സ്വർണ്ണം എന്നും അർത്ഥമുണ്ടെന്നു മുമ്പു പറഞ്ഞു. സ്വർണ്ണം സമ്പത്തിൻെറ പ്രതീകമാണ്. ഭൗതികസമ്പത്തുകൾ ദേവ്യുപാസകന് അനായാസമായി ലഭിക്കും. സദ്ഗുണങ്ങളില്ലാത്ത വ്യക്തിക്ക് സമ്പത്തു ണ്ടായാൽ ഗുണത്തെക്കാൾ ദുരിതമായിരിക്കും ഫലം. ദേവ്യുപാസകനു സമ്പത്തുണ്ടാകുമ്പോൾ സദ്ഗുണങ്ങളും ദേവി നൽകും. അപ്പോൾ സമ്പത്ത് ലോകനന്മയ്ക്കായി ഭവിക്കും.

ഓം കല്യാണഗുണശാലിന്യൈ നമഃ

## 4. കല്യാണശൈലനിലയാ

കല്യാണരൂപമായ ശൈലത്തിൽ സ്ഥിതിചെയ്യുന്നവൾ. 'ശൈലം' എന്നതിന് ശിലാമയമായത് എന്ന് പദാർത്ഥം. മംഗളരൂപമായ ശില ചിന്താമണി. ആഗ്രഹിക്കുന്നതെല്ലാം കൊടുക്കുന്ന ചിന്താമണികൊണ്ടു നിർമ്മിതമായ ഗൃഹത്തിൽ സ്ഥിതിചെയ്യുന്നവൾ. "ചിന്താമണിഗൃഹാ ന്തസ്ഥാ" എന്ന് ലളിതാസഹസ്രനാമം.

"ശൈലം' എന്നതിന് പർവതം എന്നു പ്രസിദ്ധമായ അർത്ഥം. 'പർവതത്തിൽ സ്ഥിതിചെയ്യുന്നവൾ' എന്ന് ഈ പക്ഷത്തിൽ വ്യാഖ്യാ

നിക്കാം. പർവതങ്ങളിൽ ശ്രേഷ്ഠം സുമേരു. സ്വർണ്ണമയമായ ഈ പർവ്വതം സർവദേവന്മാരുടെയും ആസ്ഥാനമാണ്. അതിൻെറ മദ്ധ്യശൃംഗത്തിൽ സകലദേവന്മാരാലും സംസേവിതയായി ദേവി വിരാജിക്കുന്നു. ''സുമേരുമധ്യ ശൃംഗസ്ഥാ'' എന്നു ലളിതാസഹസ്രനാമം.

ശ്രീ ചക്രത്തിന് മേരുരൂപവുമുണ്ട്. മേരുചക്രത്തിൻെറ മദ്ധ്യശൃംഗ ത്തിൽ ബിന്ദുസ്ഥാനത്ത് വിരാജിക്കുന്നവൾ. പിണ്ഡാണ്ഡത്തിൽ മനുഷ്യശരീരത്തിൽ നട്ടെല്ലിനെ 'മേരു' എന്നു തന്ത്രശാസ്ത്രം നിർദ്ദേശി ക്കുന്നു. കുണ്ഡലിനീരൂപത്തിൽ ശരീരവ്യാപാരങ്ങൾക്കു നിയാമകശക്തി യായി സ്ഥിതിചെയ്യുന്ന പരമചൈതന്യം എന്നു വ്യാഖ്യാനം.

ഓം കല്യാണശൈലനിലയായൈ നമഃ

5. കമനീയാ

ആഗ്രഹിക്കപ്പെടേണ്ടവൾ, ആകർഷകമായ ഗുണങ്ങളുള്ളവൾ. ദേവി ത്രിപുരസുന്ദരിയാണ്. പ്രപഞ്ചത്തിൽ സുന്ദരമായും ആകർഷകമായും എന്തൊക്കെയുണ്ടോ അവയിൽ എല്ലാമുള്ള ആകർഷകത്വം ദേവീ ചൈതന്യമാണ്. എല്ലാ സൗന്ദര്യത്തിനും ഐശ്വര്യത്തിനും ആധാരഭൂതയായ ദേവി സർവചരാചരങ്ങൾക്കും അമ്മയാണ്. ശിശുക്കൾ അമ്മയെ കാണാൻ ആഗ്രഹിക്കുന്നതുപോലെ എല്ലാ പ്രപഞ്ചവും ദേവിയുടെ നേർക്ക് ആകൃഷ്ടമാകുന്നു. എല്ലാത്തിനേയും തന്നിലേക്ക് ആകർഷിക്കുന്ന മാതൃവാത്സല്യം കൊണ്ട് ദേവി ഏവർക്കും കമനീയയാണ്.

ഓം കമനീയായൈ നമഃ

6. കലാവതീ

കലകളോടുകൂടിയവൾ.

'കല' എന്ന പദത്തിന് നിരവധി അർത്ഥങ്ങളുണ്ട്. വ്യാവഹാരിക ഭാഷയിൽ നൃത്തഗീതാദികളായ അറുപത്തിനാലുകലകളെയാണ് മുഖ്യമായി കുറിക്കുന്നത്. ഇവയുടെ സാമാന്യധർമ്മം ആഹ്ലാദിപ്പിക്കുക എന്നതാണ്. രസം നൽകുന്നത് കല, ആനന്ദിപ്പിക്കുന്നത്. എല്ലാ കലകളിലും നിന്നുണ്ടാകുന്ന ആനന്ദം ദേവീരൂപമാകയാൽ ദേവി കലാവതിയാണ്.

'കല' എന്നതിന് അംശം എന്നു പദാർത്ഥം. അംശങ്ങൾ കൂടിച്ചേർ ന്നാണ് വസ്തുക്കൾ രൂപം കൊള്ളുന്നത്. എല്ലാ വസ്തുക്കളിലും ഉള്ള

എല്ലാ കലകളും ദേവീരൂപമാകയാലും ദേവി കലാവതിയാണ്.

കാലത്തിൻെറ ഒരു വിഭാഗത്തിന് കല എന്നു പേര്. മുപ്പതു കാഷ്ഠ ചേർന്ന കാലയളവ്. ''കലാ കാഷ്ഠാദിരൂപേണ പരിണാമപ്രദായിനീ'' എന്ന് ദേവീമാഹാത്മ്യത്തിൽ ദേവിയെ സ്തുതിക്കുന്നുണ്ട്. കാലസ്വരൂപിണിയായി പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുന്നവൾ.

ചന്ദ്രൻെറ പതിനാറിൽ ഒരു ഭാഗത്തിനും കല എന്നു പറയാറുണ്ട്. ഈ അർത്ഥത്തിൽ ചന്ദ്രക്കല ആഭരണമായി അണിയുന്നവൾ എന്നു സ്ഥൂലരൂപവർണ്ണനയുടെ ഭാഗമായി വ്യാഖ്യാനം. ചന്ദ്രൻെറ കലകൾ തിഥികളുമായി ബന്ധപ്പെട്ടിരിക്കുന്നു. തിഥിദേവതമാരായ നിത്യകളെ കലാദേവതകളായി ആരാധിക്കുന്നു. നിത്യാദേവിമാരോടുകൂടിയവൾ, ആ ദേവിമാരാൽ പരിസേവിത ആയവൾ എന്നും വ്യാഖ്യാനം.

ജീവികളുടെ ശരീരം സപ്തധാതുക്കളാൽ നിർമ്മിതമാണ്. ത്വക്ക്, അസ്ഥി, മേദസ്സ്, മാംസം തുടങ്ങിയവയ്ക്ക് ആധാരമായ വസ്തുക്കളെയും അവയെ ജനിപ്പിക്കുന്ന ചൈതന്യവിശേഷത്തേയും 'കല' എന്ന് ആയുർവ്വേദം വിവരിക്കുന്നു. മാംസധര തുടങ്ങിയ കലകളുടെ രൂപത്തിൽ ശരീരത്തിൽ വർത്തിക്കുന്നതുകൊണ്ടും കലാവതി എന്നു നാമം.

ജ്യോതിശ്ശാസ്ത്രത്തിൽ രാശിചക്രത്തിൻെറ ഒരു അംശത്തിനും 'കല' എന്നു പേര്. സൂര്യാദിഗ്രഹങ്ങളും അവയുടെ ചംക്രമണപഥവും ദേവിതന്നെ ആകയാലും ദേവി കലാവതിയാകുന്നു.

കലയ്ക്ക് തേജസ്സ് എന്നും അർത്ഥം. എല്ലാ തേജസ്സും ദേവിയുടെ വിഭൂതികളാകയാലും ദേവി കലാവതിയാണ്.

കലാത്മികാ, കലാനാഥാ, കാമകലാരൂപാ തുടങ്ങിയ നാമങ്ങളാൽ ലളിതാസഹസ്രനാമം ദേവിയുടെ കലാവതീഭാവം വ്യക്തമാക്കുന്നു.

ഓം കലാവത്യൈ നമഃ

### 7. കമലാക്ഷീ

കമലം താമരയുടെ പര്യായമാണ്. താമരയിതൾ പോലെ മനോഹരമായ കണ്ണുകളുള്ളവൾ, സുന്ദരി. കമലശബ്ദത്തിന് ഇളം ചെമപ്പു നിറം എന്നും അർത്ഥം. ഈഷദ്രക്തമായ കണ്ണ് സൗന്ദര്യലക്ഷണമായി സാമുദ്രികാ ശാസ്ത്രം വിവരിക്കുന്നു. രണ്ടു രീതിയിലും സുന്ദരി എന്നർത്ഥം.

'കമലാ' മഹാലക്ഷ്മിയുടെ പര്യായമാണ്. മഹാലക്ഷ്മി ലളിതാംബികയുടെ കണ്ണിൽ സ്ഥിതിചെയ്യുന്നു. ദേവിയുടെ കരുണാദൃഷ്ടി പതിക്കുന്നിടത്ത് മഹാലക്ഷ്മിയുടെ സാന്നിദ്ധ്യമുണ്ടാകും. സർവ്വ ഐശ്വര്യങ്ങളും ഭക്തർക്കു നൽകുന്ന കണ്ണുകളുള്ളവരം.

സ്കന്ദന്റെ സേനയിലെ മാതൃക്കളിൽ ഒരു ദേവിക്ക് കമലാക്ഷി എന്നു പേര്. തന്റെ മകന്റെ രക്ഷയ്ക്കായി സേനയിൽ അംഗമായതു ലളിതാദേവി തന്നെയാണെന്ന് ഈ പക്ഷത്തിൽ അർത്ഥം.

ഓം കമലാക്ഷ്യൈ നമഃ

8. കല്മഷഘ്നീ

കല്മഷത്തെ നശിപ്പിക്കുന്നവരം. കല്മഷം എന്നതിന് പാപം, അജ്ഞാനം, ഇരുട്ട് എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങരം. അജ്ഞാനം അകറ്റി ജ്ഞാനം പ്രദാനം ചെയ്യുന്നവരം, പ്രകാശരൂപത്തിൽ അന്ധകാരത്തെ നശിപ്പിക്കുന്നവരം, പാപങ്ങളെ നശിപ്പിക്കുന്നവരം എന്നു വ്യാഖ്യാനം. ഈ വ്യാഖ്യാനങ്ങരം പരസ്പരം ബന്ധപ്പെട്ടവയാണ്. അജ്ഞാനമാണ് പാപത്തിനു കാരണം. കർമ്മവശരായ ജീവികരം ജ്ഞാനികളാണെങ്കിൽക്കൂടി മായയ്ക്കു വഴങ്ങി പാപം ചെയ്തു പോകും. പാപഫലമായി ദുരിതങ്ങളുണ്ടാകും. നിയതിയുടെ നീക്കുപോക്കില്ലാത്ത വ്യവസ്ഥയാണിത്. ലളിതാംബികയെ ആരാധിക്കുന്നവരുടെ പാപങ്ങരം പ്രകാശത്താൽ ഇരുട്ടെന്ന പോലെ സ്വാഭാവികമായി നശിക്കും. പാപം നശിക്കുമ്പോരം പാപഫലമായ ദുരിതാനുഭവങ്ങരം ഇല്ലാതാകും.

ഉപാസകന്റെ പാപങ്ങളെയും പാപജന്യമായ ദുരിതത്തെയും നശിപ്പിക്കുന്നവരം.

ഓം കല്മഷഘ്ന്യൈ നമഃ

9. കരുണാമൃതസാഗരാ

കരുണയാകുന്ന അമൃതത്തിനു സമുദ്രമായവരം. തന്റെ സന്താനങ്ങളായ എല്ലാജീവികളോടും കാരുണ്യമുള്ളവളാണ് ലളിതാംബിക. ദേവിയുടെ കാരുണ്യം അമൃതം പോലെയാണ്. ജരാനരകളും മൃത്യുവും ഒഴിവാക്കുന്ന ദിവ്യൗഷധമാണ് അമൃതം. ദേവിയുടെ കാരുണ്യം എല്ലാ ആപത്തുകളെയും നശിപ്പിക്കുന്നു. ദേവീകാരുണ്യത്തിന് അളവില്ല. സീമകളുമില്ല. അതിനാൽ സാഗരം എന്ന പ്രയോഗം. പാൽക്കടൽ കടഞ്ഞു കിട്ടിയ സത്താണ് അമൃതം.

കരുണയാകുന്ന അമൃതം നിറഞ്ഞ സമുദ്രമായി ദേവിയെ കല്പിച്ചിരിക്കുന്നു.

ലളിതാസഹസ്രനാമത്തിൽ 'കരുണാരസസാഗരാ' എന്ന നാമം ഈ ആശയം അവതരിപ്പിച്ചിരിക്കുന്നു.

ഓം കരുണാമൃതസാഗരായൈ നമഃ

## 10. കദംബകാനനാവാസാ

കദംബവൃക്ഷങ്ങൾ നിറഞ്ഞ ഉദ്യാനത്തിൽ വസിക്കുന്നവൾ. കദംബം കല്പകവൃക്ഷമാണെന്ന് ആചാര്യന്മാർ. സന്താനം, ഹരിചന്ദനം, മന്ദാരം, പാരിജാതം, കദംബം (കല്പവൃക്ഷം) എന്ന് ദേവവൃക്ഷങ്ങൾ അഞ്ച്. ഇവ യഥാക്രമം മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, ഹൃദയം എന്നിവയെ കുറിക്കുന്നുവെന്ന് ആചാര്യമതം. ഈ പക്ഷത്തിൽ സദ്വാസനകൾ ഉളവാക്കുന്ന ഭക്തരുടെ ഹൃദയങ്ങളിൽ വസിക്കുന്നവൾ എന്നു വ്യാഖ്യാനം. ദേവിയെ സ്തുതിക്കുന്ന സ്തോത്രങ്ങളിൽ മിക്കതിലും കദംബവൃക്ഷത്തിനും കാദംബരിക്കും ആചാര്യന്മാർ സ്ഥാനം നല്കിക്കാണുന്നു. കദംബവൃക്ഷങ്ങളാൽ ചുറ്റപ്പെട്ട ചിന്താമണിഗൃഹത്തിൽ ദേവി വിരാജിച്ചരുളുന്നതായി സങ്കല്പം.

ഓം കദംബകാനനാവാസായൈ നമഃ

## 11. കദംബകുസുമപ്രിയാ

കദംബവൃക്ഷത്തിന്റെ പൂക്കൾ ഇഷ്ടപ്പെടുന്നവൾ. മുൻ നാമത്തിന്റെ തുടർച്ചയായി ഉപാസകന്റെ മനസ്സിലുള്ള സദ്വാസനകളെ ഇഷ്ടപ്പെടുന്നവൾ എന്നും വ്യാഖ്യാനം.

ഓം കദംബകുസുമപ്രിയായൈ നമഃ

## 12. കന്ദർപവിദ്യാ

ദേവീതന്ത്രങ്ങളുടെ ആചാര്യന്മാർ പന്ത്രണ്ടു പേരാണ്. മനു, ചന്ദ്രൻ, കുബേരൻ, ലോപാമുദ്ര, മന്മഥൻ, അഗസ്ത്യൻ, അഗ്നി, സൂര്യൻ, ഇന്ദ്രൻ, സ്കന്ദൻ, ശിവൻ, ദുർവാസസ്സ് എന്നിവർ.

*''മനുശ്ചന്ദ്രഃ കുബേരശ്ച ലോപാമുദ്രാ ച മന്മഥഃ*
*അഗസ്തിരഗ്നിഃ സൂര്യശ്ച ഇന്ദ്രഃ സ്കന്ദഃ ശിവസ്തഥാ*
*ക്രോധഭട്ടാരകോ ദേവ്യാ ദ്വാദശാമീ ഉപാസകാഃ*

വേദങ്ങളിൽ അങ്ങിങ്ങായി ഒളിപ്പിച്ചിരുന്ന ദേവീമന്ത്രങ്ങളെ കണ്ടുപിടിച്ച് മാലയാക്കി അണിഞ്ഞുകൊണ്ട് കാമദേവൻ ദേവിയെ ഉപാസിച്ചുവെന്നും ദേവീപ്രീതികൊണ്ട് ത്രിമൂർത്തികളെയും മഹർഷി മാരെയും കീഴടക്കാനുള്ള വൈഭവവും മറ്റെല്ലാത്തിനെയും തന്നിലേയ്ക്ക് ആകർഷിക്കുന്ന സൗന്ദര്യവും നേടി എന്നും പുരാണങ്ങൾ. മന്മഥൻ കണ്ടെത്തിയ വിദ്യയായതുകൊണ്ട് കന്ദർപവിദ്യ എന്നു ദേവിക്കു പേര്.

*"ധനു പൗഷ്പം മൗർവീ മധുകരമയീ പഞ്ചവിശിഖാഃ*
*വസന്തസ്സാമന്തോ മലയമരുദായോധനരഥഃ*
*തഥാപ്യേകസ്സർവം ഹിമഗിരിസുതേ കാമപി കൃപാ-*
*മപാംഗാത്തേ ലബ്ധ്വാ ജഗദിദമനംഗോ വിജയതേ"*

(വില്ല് പുഷ്പമയം, ഞാണ് വണ്ടിൻനിര, അമ്പുകൾ ആകെ അഞ്ചേയുള്ളു, മന്ത്രി വസന്തൻ, തേര് മലയമാരുതൻ, ശരീരം ഇല്ല. ഇങ്ങനെ യുദ്ധത്തിനുവേണ്ട യോഗ്യതകൾ ഒന്നും ഇല്ലാത്തവനെങ്കിലും. അല്ലയോ പാർവ്വതീദേവീ, നിന്തിരുവടിയുടെ കരുണാകടാക്ഷം ലഭിച്ച കാമദേവൻ ജഗത്തിനെ ആകെ ജയിക്കുന്നു) എന്നും

*"സ്മരോപി ത്വാം നത്വാ രതിനയനലേഹ്യേന വപുഷാ*
*മുനീനാമപ്യന്തഃ പ്രഭവതി ഹി മോഹായ മഹതാം"*

(കാമദേവനാകട്ടെ നിന്തിരുവടിയെ നമസ്കരിച്ചിട്ട് രതീദേവിയുടെ കണ്ണുകൾക്ക് ആകർഷകമായ ശരീരസൗഭാഗ്യത്തോടെ മുനിമാരുടെ അന്തഃകരണത്തിൽപ്പോലും മഹത്തായ മോഹത്തെ ജനിപ്പിക്കുന്നു) എന്നും ശങ്കരാചാര്യസ്വാമികൾ കന്ദർപ്പനെ അവതരിപ്പിക്കുന്നു.

ഓം കന്ദർപവിദ്യായൈ നമഃ

### 13. കന്ദർപജനകാപാംഗവീക്ഷണാ

കടക്കൺനോട്ടംകൊണ്ട് കന്ദർപ്പനെ ജനിപ്പിച്ചവൾ. ഈ നാമം ലളിതോപാഖ്യാനത്തിലെ ഒരു സന്ദർഭത്തെ കുറിക്കുന്നു. ഭണ്ഡാസുരനെ വധിച്ചുകഴിഞ്ഞ് ബ്രഹ്മാദികൾ ദേവിയെ സ്തുതിച്ചു പ്രസാദിപ്പിച്ചു. എല്ലാ ദേവകളും ശത്രുഭയം ഒഴിഞ്ഞ് ആഹ്ലാദിക്കുന്ന ആ സന്ദർഭത്തിൽ ഒരു സ്ത്രീ മാത്രം കണ്ണീരൊഴുക്കിക്കൊണ്ട് പൊടിയണിഞ്ഞു പാറുന്ന തലമുടിയോടെ ആഭരണങ്ങളില്ലാത്തവളായി ദൂരെ മാറി നില്ക്കുന്നത് ബ്രഹ്മാവ്

ലളിതാംബികയുടെ ശ്രദ്ധയിൽ പെടുത്തി. കാമദേവനെ ശ്രീപരമേശ്വരൻ തൻെറ നേത്രാഗ്നിയിൽ ദഹിപ്പിച്ചതിനാൽ വിധവയായിത്തീർന്ന രതീദേവി ആയിരുന്നു ആ സ്ത്രീ.

*"സാ പര്യശ്രുമുഖീ ഘൂർണകുന്തലാ ധൂലിധൂസരാ*
*നനാമ ജഗദംബാമൈ വൈധവ്യാത്ത്യക്തഭൂഷണാ*
*അഥ ദർശനോത്പന്നകാരുണ്യാ പരമേശ്വരീ*
*കാന്തം കടാക്ഷയാമാസ കാമേശ്വരമനിന്ദിതാ*
*തത്കടാക്ഷാദുത്പന്നഃ സ്മയമാനമുഖാംബുജഃ*
*പൂർവ്വദേഹാധികരുചിർമ്മന്മഥോ മദമേദുരഃ*
*ദ്വിഭുജഃ സർവഭൂഷാഢ്യഃ പുഷ്പേഷുഃ പുണ്ഡ്രകാർമുകഃ*
*ആനന്ദയൻ കടാക്ഷേണ പൂർവജന്മപ്രിയാം രതീം*
*അഥ സാ രതീദേവീ ച മഹത്യാനന്ദസാഗരേ*
*മജ്ജന്തീ നിജഭർതാരമവലോക്യ മുദം ഗതാ"*

കണ്ണീരൊലിക്കുന്ന മുഖത്തോടും പൊടിയണിഞ്ഞു പാറുന്ന കുന്തളഭാരത്തോടും കൂടിയവളും ആഭരണങ്ങൾ ഉപേക്ഷിച്ചവളുമായ രതീദേവി ലളിതാംബികയെ നമസ്കരിച്ചു. വൈധവ്യവേഷം കൊണ്ടു മലിനയായ രതിയെക്കണ്ടു് കാരുണ്യം തോന്നിയ ജഗദീശ്വരി തൻെറ പ്രിയനായ കാമേശ്വരനെ കടാക്ഷിച്ചു. ആ കടാക്ഷത്തിൽ നിന്നും പുഞ്ചിരിപൊഴിക്കുന്ന മുഖാംബുജത്തോടും മുമ്പുണ്ടായിരുന്നതിനേക്കാൾ സുന്ദരമായ ദേഹത്തോടും വർദ്ധിച്ച മദത്തോടും കാമദേവൻ ഉദ്ഭവിച്ചു. ആ ദേവൻ രണ്ടു കൈകളുള്ളവനും സർവാഭരണങ്ങളും അണിഞ്ഞു ശോഭിക്കുന്നവനും കരിമ്പുവില്ലും പുഷ്പബാണങ്ങളും ധരിച്ചവനും ആയിരുന്നു. പൂർവ്വജന്മത്തിലെ പ്രിയയായിരുന്ന രതീദേവിയെ മന്മഥൻ കടാക്ഷം കൊണ്ടു് ആനന്ദിപ്പിച്ചു. രതീദേവി തൻെറ ഭർത്താവിനെ കണ്ടു് മഹത്തായ ആനന്ദസമുദ്രത്തിൽ മുഴുകിയവളായിത്തീർന്നു.

ലളിതാസഹസ്രനാമത്തിൽ "ഹരനേത്രാഗ്നിസംദഗ്ധകാമ സംജീവനൗഷധിഃ" എന്ന നാമം ഈ സംഭവം സൂചിപ്പിക്കുന്നു.

കന്ദർപ്പൻെറ പിതാവായ മഹാവിഷ്ണു ഏതൊരുദേവിയുടെ കടക്കൺ നോട്ടം കൊണ്ടു നൽകപ്പെടുന്ന നിർദ്ദേശങ്ങളനുസരിച്ചു പ്രപഞ്ചപരിപാലനം നടത്തുന്നുവോ അവൾ എന്നും കന്ദർപ്പൻെറ മാതാവായ മഹാലക്ഷ്മി ലളിതാ

ദേവിയുടെ കടക്കൺനോട്ടത്തിൻെറ നിർദ്ദേശമനുസരിച്ചു പ്രവർത്തിക്കുന്നു എന്നും കാമോദ്ദീപകമായ വസ്തുക്കളും സാഹചര്യങ്ങളും ലളിതാംബികയുടെ കടാക്ഷപാതം കൊണ്ടുണ്ടാകുന്നു എന്നും വ്യാഖ്യാനഭേദം.

ഓം കന്ദർപജനകാപാംഗവീക്ഷണായൈ നമഃ

## 14. കർപൂരവീടീസൗരഭ്യകല്ലോലിതകകുപ്തടാ

കർപ്പൂരവീടികയുടെ സൗരഭ്യം കൊണ്ട് കല്ലോലിതമായ കകുപ്തടങ്ങളോടുകൂടിയവൾ.

ഈ നാമം ലളിതാംബികയുടെ സ്ഥൂലരൂപവർണ്ണനയിൽ പെടുന്നു. ദേവി കർപ്പൂരവീടിക ആസ്വദിക്കുന്നു. അതിൻെറ സൗരഭ്യം കകുപ്തടങ്ങളെ കല്ലോലിതമാക്കുന്നു.

*''ഏലാലവംഗകർപൂരകസ്തൂരീകേസരാദിഭിഃ ജാതീ*
*ഫലദളൈഃ പൂഗൈർല്ലാംഗല്യൂഷണനാഗരൈഃ ചൂർണൈഃ*
*ഖദിരസാരൈശ്ച യുക്താ കർപൂരവീടികാ''*

എന്ന ലക്ഷണപ്രകാരം ഏലം, ലവംഗം, പച്ചക്കർപ്പൂരം, കസ്തൂരി, ജാതിക്കാ, ജാതിപത്രി തുടങ്ങിയവ കലർന്ന താംബൂലമാണ് കർപ്പൂരവീടിക. ദേവി അതു ചവയ്ക്കുമ്പോഴുണ്ടാകുന്ന സുഗന്ധം കുകുഭങ്ങളിൽ വ്യാപിക്കുന്നു. (കുകുഭത്തിന് ദിക്ക് എന്നർത്ഥം). ആ സുഗന്ധം കടലിലെ തിരകൾ പോലെ ദിഗന്തരങ്ങളിൽ വ്യാപിച്ച് പ്രപഞ്ചമാകെ സുഗന്ധിയായി ത്തീരുന്നു.

''കർപൂരവീടികാമോദസമാകർഷദ്ദിഗന്തരാ'' എന്ന് ലളിതാസഹസ്ര നാമം.

ഓം കർപൂരവീടീസൗരഭ്യകല്ലോലിതകകുപ്തടായൈ നമഃ

## 15. കലിദോഷഹരാ

കലിയുടെ ദോഷങ്ങളെ നശിപ്പിക്കുന്നവൾ. കലികാലം തമോഗുണ പ്രധാനമായ കാലമാണ്. ശ്രീ ഭാഗവതത്തിൽ ശുകബ്രഹ്മർഷി പരീക്ഷിത്തിന് കലികാലത്തിൻെറ സ്വഭാവം വിവരിച്ചു കൊടുക്കുന്നത് ഇപ്രകാരം സംഗ്രഹി ക്കാം. ''അല്ലയോ രാജാവേ, കലികാലത്ത് ജനങ്ങളിൽ കാപട്യം, അസത്യവാദം, ആലസ്യം, നിദ്ര, ഹിംസ, അന്യരെ പീഡിപ്പിക്കൽ, ദുഃഖം, മോഹം, ഭയം, ദീനത

തുടങ്ങിയവ വർദ്ധിക്കും. മനുഷ്യർ നിസ്സാരകാര്യങ്ങളിൽ തത്പരരും ഭാഗ്യം കെട്ടവരും അധികം ഭക്ഷിക്കുന്നവരും ധനമില്ലാത്തവരും കാമികളും ആയിത്തീരും. സ്ത്രീകൾ പാതിവ്രത്യമില്ലാത്തവരും പുരുഷന്മാരെ തേടി നടക്കുന്നവരും ആകും. കലിയുഗം ശക്തിപ്രാപിക്കുമ്പോൾ കള്ളന്മാർ നാട്ടിൽ പ്രമാണിമാരാകും. വേദങ്ങൾ പാഷണ്ഡന്മാരാൽ ദുഷിപ്പിക്കപ്പെടും. രാജാക്കന്മാർ പ്രജകളെ രക്ഷിക്കുന്നതിനു പകരം ഭക്ഷിക്കുന്നവരാകും. ബ്രാഹ്മണർ സുരതത്തിലും ഭക്ഷണത്തിലും മാത്രം തത്പരരായിത്തീരും. ബ്രഹ്മചാരികൾ വ്രതവും ശൗചവും ഇല്ലാത്തവരാകും. ഭിക്ഷകൊടുക്കേണ്ട ഗൃഹസ്ഥന്മാർ യാചിച്ചു നടക്കും. സ്ത്രീകളുടെ ശരീരം കുറുകും. അവർ അധികം ഭക്ഷിക്കുന്നവരും അധികം പ്രസവിക്കുന്നവരും ലജ്ജയില്ലാത്തവരും ഭർത്താവിനോടു് അപ്രിയം പറയുന്നവരും കളവും മറവും സാഹസവും ഉള്ളവരും ആയിത്തീരും. കലികാലത്തു് നീചന്മാരും കള്ളന്മാരും കച്ചവടക്കാരാകും. ആപത്തില്ലാത്തപ്പോഴും ജുഗുപ്സിതങ്ങളായ കാര്യങ്ങൾ ചെയ്യുന്നതു് മേന്മയായി ജനങ്ങൾ കരുതും. ദ്രവ്യം നശിച്ച യജമാനനെ ഭൃത്യന്മാർ ഉപേക്ഷിക്കും. കറവ മാറിയ പശുവിനെ പോറ്റാതെയാകും. പുരുഷന്മാർ പിതാവു്, സഹോദരന്മാർ, സുഹൃത്തുക്കൾ, ബന്ധുക്കൾ എന്നിവരെ ഉപേക്ഷിച്ചു് സുരതസുഖം തരുന്ന ഭാര്യയോടും ഭാര്യയുടെ ബന്ധുക്കളോടും കാര്യാലോചനചെയ്യുന്നവരാകും. തപസ്വികളുടെ വേഷം ധരിച്ച ശൂദ്രന്മാർ ബ്രാഹ്മണരെപ്പോലെ പ്രതിഗ്രഹം സ്വീകരിക്കും; ഉത്തമമായ ആസനത്തിൽ കയറിയിരുന്നു് ധർമ്മമെന്ന മട്ടിൽ അധർമ്മം ഉപദേശിക്കും. ജനങ്ങൾ ആഹാരമില്ലാത്ത ഭൂമിയിൽ ഭീരുക്കളും ഭയാതുരന്മാരും ദുർഭിക്ഷപീഡിതന്മാരുമായി രാജഭോഗം കൊടുക്കാൻ കഴിയാതെ ക്ലേശിക്കും. വസ്ത്രം, ആഹാരം, ജലം, ശയനം, ഭൂഷണങ്ങൾ എന്നിവ ഒന്നുമില്ലാതെ പ്രജകൾ പിശാചുക്കളെപ്പോലെ കലികാലത്തു് ഉഴന്നു നടക്കും. അല്പമാത്രമായ ധനത്തിനു വേണ്ടി ബന്ധം ഉപേക്ഷിച്ചു് പ്രിയപ്പെട്ടവരെയും സ്വജനങ്ങളെയും വധിക്കാൻ ജനങ്ങൾ തയ്യാറാകും........"

ശുകബ്രഹ്മർഷി പ്രവചിച്ച കാര്യങ്ങൾ അക്ഷരം പ്രതി ശരിയാണെന്നു നമുക്കു് അനുഭവം കൊണ്ടറിയാം. ലളിതാംബികയെ ഉപാസിക്കുന്നവരെ കലിയുടെ ദോഷങ്ങൾ ബാധിക്കുകയില്ല. എന്നു മാത്രമല്ല ഈ ദോഷങ്ങൾ മനുഷ്യസമൂഹത്തിനു മൊത്തത്തിൽ നാശകരമാകാതെ ജഗദംബിക സംരക്ഷിക്കുകയും ചെയ്യുന്നു. അതിനാൽ 'കലിദോഷഹരാ' എന്നു നാമം.

**ഓം കലിദോഷഹരായൈ നമഃ**

16. കഞ്ജലോചനാ

'കഞ്ജം' എന്ന പദത്തിനു് ജലത്തിൽ ഉണ്ടാകുന്നതു് എന്നു വാച്യാർത്ഥം. ദേവിയുടെ നയനങ്ങളെ വിശേഷിപ്പിക്കുമ്പോൾ താമരയിതൾ എന്നു് അർത്ഥം. താമരയിതൾപോലെ മനോഹരമായ നയനങ്ങളുള്ളവൾ, സുന്ദരി.

'കഞ്ജം' എന്നതിനു് അമൃതം എന്നും അർത്ഥം. ഈ പക്ഷത്തിൽ കാരുണ്യാമൃതം വർഷിച്ചു് ഭക്തരെ സന്തോഷിപ്പിക്കുന്നവൾ.

'കഞ്ജഃ' എന്നു പുല്ലിംഗമായി സ്വീകരിച്ചാൽ 'ബ്രഹ്മാവു്' എന്നർത്ഥം. ഈ അർത്ഥം സ്വീകരിച്ചാൽ ബ്രഹ്മാവും ബ്രഹ്മസൃഷ്ടമായ പ്രപഞ്ചവും ദേവിയുടെ കണ്ണുകളിൽ നിന്നുണ്ടായി എന്നു വ്യാഖ്യാനം.

ഓം കഞ്ജലോചനായൈ നമഃ

17. കമ്രവിഗ്രഹാ.

ആകർഷകമായ രൂപമുള്ളവൾ, അതിമനോജ്ഞമായ ആകാര സുഷമയുള്ളവൾ. ദേവിയുടെ സ്ഥൂലരൂപവർണ്ണനയുടെ ഭാഗമായി ഈ നാമത്തെ കണക്കാക്കണം, ആനന്ദമയമായ ലളിതാരൂപത്തിൽ സ്ഥിതി ചെയ്യുന്നവൾ എന്നും.

ഓം കമ്രവിഗ്രഹായൈ നമഃ

18. കർമാദിസാക്ഷിണീ

എല്ലാ കർമ്മങ്ങൾക്കും സാക്ഷിയായുള്ളവൾ. അഖിലഭുവനവ്യാപ്ത യായ പരാശക്തിയാണു ദേവി. ലോകമാകെ ദേവിയുടെ നയനങ്ങൾ വ്യാപിച്ചിരിക്കുന്നു. വ്യക്തിയുടെ എല്ലാ പ്രവർത്തനങ്ങളും ദേവി അറിയുന്നു. കർമ്മങ്ങൾക്കു് അനുയോജ്യമായ ഫലങ്ങൾ നൽകുന്നവളും ദേവിതന്നെ. ലളിതാസഹസ്രനാമത്തിൽ 'വിശ്വസാക്ഷിണീ, സാക്ഷിവർജിതാ'' എന്ന നാമങ്ങൾ ഈ ആശയം അവതരിപ്പിക്കുന്നു.

ഓം കർമാദിസാക്ഷിണ്യൈ നമഃ

19. കാരയിത്രീ

ചെയ്യിക്കുന്നവൾ. ''താനൊന്നും ചെയ്യാതെ സർവം ചെയ്തീടുന്ന'' പരാശക്തിയാണു ദേവി. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും മറ്റു ദേവതാശക്തികളും ദേവിയുടെ നിർദ്ദേശമനുസരിച്ചു് പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലയങ്ങൾ നിർവ്വഹിക്കുന്നു.

*"ജഗത്സൂതേ ധാതാ ഹരിരവതി രുദ്രഃ ക്ഷപയതേ*
*തിരസ്കുർവന്നേതത് സ്വമപിവപുരീശസ്തിരയതി*
*സദാപൂർവഃ സർവം തദിദമനുഗൃഹ്ണാതി ച ശിവ-*
*സ്തവാജ്ഞാമാലംബ്യ ക്ഷണചലിതയോർഭ്രൂലതികയോഃ"*

(ബ്രഹ്മാവ് പ്രപഞ്ചത്തെ സൃഷ്ടിക്കുന്നു. വിഷ്ണു അതിനെ സംരക്ഷിക്കുന്നു. രുദ്രൻ അതിനെ സംഹരിക്കുന്നു. മഹേശ്വരൻ പ്രപഞ്ചത്തെ തന്നിലടക്കി സ്വയം മറയുന്നു. നിന്തിരുവടിയുടെ പുരികക്കൊടികളുടെ അല്പചലനത്താലുള്ള ആജ്ഞ ലഭിക്കുമ്പോൾ സദാശിവൻ അവയെയെല്ലാം വീണ്ടും പ്രവർത്തിപ്പിക്കുന്നു) എന്നു സൗന്ദര്യ ലഹരി 24 - ാം ശ്ലോകം.

ഓം കാരയിത്ര്യൈ നമഃ

20. കർമഫലപ്രദാ

എല്ലാ കർമ്മങ്ങൾക്കും ഫലം നൽകുന്നവൾ. ദേവി കർമ്മസാക്ഷിണി ആണെന്ന് 18-ാം നാമത്തിൽ പറഞ്ഞു. എല്ലാ കർമ്മങ്ങളുടെയും കാരയിത്രിയായി കർമ്മങ്ങൾക്കു പ്രേരിപ്പിക്കുന്നതും ദേവിതന്നെയാണന്നു 19-ാം നാമം സൂചിപ്പിച്ചു. എല്ലാകർമ്മങ്ങൾക്കും ഫലമുണ്ട്. നല്ലകർമ്മങ്ങൾക്കു നല്ല ഫലങ്ങളും ചീത്ത കർമ്മങ്ങൾക്ക് ദുരിതഫലങ്ങളും. പ്രകൃതിയുടെ സനാതനനിയമമാണിത്. കർമ്മങ്ങൾക്കുയോജിച്ച ഫലം നൽകുന്നതും ദേവിതന്നെ.

ഓം കർമഫലപ്രദായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ ആദ്യക്ഷരമായ 'ക' കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. രണ്ടാം അക്ഷരമായ 'ഏ' കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

21. ഏകാരരൂപാ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിൻെറ രണ്ടാമത്തെ അക്ഷരമാണ് 'ഏ'. ആ അക്ഷരം സ്വരൂപമായവൾ.

ശിവശക്ത്യൈക്യരൂപിണിയായ ജഗദംബികയുടെ ശിവചൈതന്യം 'ക'കാരം കൊണ്ടു് മന്ത്രത്തിൽ ആവിഷ്കരിച്ചു. ശ്രീവിദ്യയുടെ പ്രാണരൂപിണിയായ ചൈതന്യത്തെ കാമേശ്വരീരൂപത്തിൽ 'ഏ' എന്ന മന്ത്രാക്ഷരം

ആവിഷ്കരിക്കുന്നു. ക, ഏ, എന്ന രണ്ടക്ഷരങ്ങൾ കൊണ്ടു് ബ്രഹ്മത്തിന്റെ നിഷ്ക്രിയമായ ഭാവവും പ്രപഞ്ചമായി പ്രതിഭാസിക്കുന്ന ഭാവവും ഉദ്ധരിക്കപ്പെടുന്നു.

'ഏ' എന്ന പദത്തിനു് വിഷ്ണു എന്നും അർത്ഥം. പ്രപഞ്ചമായി വ്യാപിക്കുന്നതും പ്രപഞ്ചമാകെ വ്യാപ്തമായതും സ്ഥിതിരൂപവുമായ സാത്വികചൈതന്യം ഏകാരം കൊണ്ടു സൂചിതമാകുന്നു. കകാരത്തെത്തുടർന്നു് ഏകാരം ഉച്ചരിക്കുമ്പോൾ ശിവശക്തികളുടെ ഐക്യം സർവരക്ഷാകരമായ വിഷ്ണുരൂപത്തിൽ ഉണരുന്നു.

ഓം ഏകാരരൂപായൈ നമഃ

22. ഏകാക്ഷരീ

പ്രണവം എന്ന ഏകാക്ഷരം സ്വരൂപമായവൾ. പ്രണവം നിഷ്കളബ്രഹ്മത്തെയും സകളബ്രഹ്മത്തെയും കുറിക്കുന്നു. ദേവിയുടെ ഏകാക്ഷരരൂപമാണു് ബ്രഹ്മം. ഓങ്കാരരൂപിണി എന്നർത്ഥം. ദേവീപ്രണവം എന്നു പ്രസിദ്ധമായ 'ഹ്രീം' സ്വരൂപമായവൾ എന്നും 'ശ്രീം', 'ക്ലീം', 'ഐം' തുടങ്ങിയ ഏകാക്ഷരമന്ത്രങ്ങൾ സ്വരൂപമായവൾ എന്നും വ്യാഖ്യാനഭേദം. ഏകവും നാശമില്ലാത്തതുമായ മായാരൂപമുള്ളവൾ എന്നും വ്യാഖ്യാനം.

ഓം ഏകാക്ഷര്യൈ നമഃ

23. ഏകാനേകാക്ഷരാകൃതിഃ

ഏകവും അനേകവുമായ അക്ഷരങ്ങളുടെ രൂപം ധരിച്ചവൾ. (ഓങ്കാരമെന്ന) ഏകാക്ഷരീരൂപമുള്ളവളായി ദേവിയെ മുൻനാമത്തിൽ സ്തുതിച്ചു. അകാരാദിക്ഷകാരാന്തങ്ങളായ അനേകാക്ഷരങ്ങളായി പിരിഞ്ഞു് ശബ്ദബ്രഹ്മമായി വർത്തിക്കുന്നതും ഓങ്കാരം കൊണ്ടു സൂചിതമായ ബ്രഹ്മചൈതന്യം തന്നെയാണു്. മനുഷ്യശരീരം എന്ന ഉപാധിയിലൂടെ ശബ്ദബ്രഹ്മം പ്രവർത്തിക്കുമ്പോഴാണു് വർണ്ണങ്ങളും സ്വരവ്യഞ്ജനഭേദവും അക്ഷരരൂപവും ഉണ്ടാകുന്നതു്. പലതരത്തിൽ പരസ്പരം ചേർന്നു് പദങ്ങളും പദങ്ങൾ ചേർന്നു വാക്യങ്ങളുമായി സർവവിജ്ഞാനവും ഉൾക്കൊള്ളുകയും ആവഹിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നതു് ശ്രീവിദ്യാഭഗവതിയുടെ ഭിന്നഭാവങ്ങളായ അക്ഷരങ്ങളാണു്. പ്രപഞ്ചശക്തികൾ രൂപം പൂണ്ട മന്ത്രാക്ഷരങ്ങളും ഇപ്രകാരം തന്നെ ഉണ്ടാകുന്നു. ഏകയായ ദേവി ഏകാക്ഷരരൂപത്തിലും അനേകാക്ഷരങ്ങളായും വർത്തിക്കുന്നു.

ഏകയായ പരാശക്തി അനേകരൂപത്തിൽ ലോകങ്ങളും വസ്തുക്കളും ജീവികളുമായി വർത്തിക്കുന്നതിനാൽ പ്രപഞ്ചപ്രവർത്തനം പ്രതീയമാനമാകുന്നു. ഇതു് അക്ഷരമായ 'നാശമില്ലാത്ത' പ്രതിഭാസമാണു്. ഏകവും അനേകവും അക്ഷരവുമായ രൂപമുള്ളവൾ എന്നു് ഈ പക്ഷത്തിൽ വ്യാഖ്യാനം.

ക ഏ എന്നു തുടങ്ങി മറ്റക്ഷരങ്ങൾ ചേർന്നു് ശ്രീവിദ്യാരൂപം സ്വീകരിച്ചവൾ എന്നും വ്യാഖ്യാനിച്ചു കാണുന്നു.

ഓം ഏകാനേകാക്ഷരാകൃത്യൈ നമഃ

## 24. ഏതത്തദിത്യനിർദേശ്യാ

ഏതത് - ഇതു്, തത് - അതു്, എന്നു നിർദേശിക്കാൻ ആകാത്തവൾ. ഇതാ ഇതാണു് ലളിതാംബിക എന്നു് ദേവിയെ നിർദ്ദേശിക്കാനാവില്ല അതാ, അതാണു് ലളിതാംബിക എന്നു് ദൂരെ ചൂണ്ടിക്കാണിക്കാനുമാവില്ല. ദേവി അരൂപയാണു്. എല്ലാത്തിനും അപ്പുറത്തുള്ള പരമചൈതന്യമാണു്. പരാശക്തിയാണു്. വാക്കുകൾകൊണ്ടു് ആ ചൈതന്യത്തെ നിർദ്ദേശിക്കാൻ സാദ്ധ്യമല്ല. വാക്കുകളെ പ്രകാശിപ്പിക്കുന്നതും അവയ്ക്കു് വാഗ്രൂപം നൽകുന്നതും ആ ചൈതന്യമാണു്. ചരാചരാത്മകമായ പ്രപഞ്ചത്തിലെ ഓരോ അണുവും അണുസംഘാതമായ ഓരോ വസ്തുവും വസ്തുക്കളുടെ പ്രവർത്തനം കൊണ്ടുണ്ടാകുന്ന ഓരോ പ്രതിഭാസവും ദേവിയാണു്. പക്ഷെ അവയിൽ ഏതെങ്കിലും ഒന്നു് ദേവിയാണു് എന്നു നിർദ്ദേശിച്ചാൽ ആ നിർദ്ദേശം അപൂർണ്ണമായിരിക്കും. 'മനോവാചാമഗോചരാ' എന്നു ലളിതാസഹസ്രനാമം ദേവിയെ സ്തുതിക്കുന്നതു് ഇക്കാരണത്താലാണു്.

ലൗകികനായ ഉപാസകനു് ഏതു രൂപത്തിലും ദേവിയെ ആരാധിക്കാം. ആ ആരാധന ഉപാസകനെ ദേവിയിലേക്കു നയിക്കും. കാലം കൊണ്ടു് സാക്ഷാത്കരിക്കാനും കഴിഞ്ഞേക്കാം. ഇതാണു്, അതാണു് എന്നു നിർദ്ദേശിക്കാൻ സാദ്ധ്യമല്ല.

ഓം ഏതത്തദിത്യനിർദേശ്യായൈ നമഃ

## 25. ഏകാനന്ദചിദാകൃതി

അതു്, ഇതു് എന്നു് ഏതെങ്കിലും ഉപാധിയെ ആധാരമാക്കി ലളിതാംബികയെ നിർദ്ദേശിക്കാനാവില്ല എന്നു് മുൻനാമം സൂചിപ്പിച്ചു.

അപ്പോൾ പിന്നെ ദേവിയുടെ രൂപം എന്തു്? ഏകമായ ആനന്ദവും ചിത്തും ആണു് ദേവീരൂപം. ദുഃഖസ്പർശമില്ലാത്ത അഖണ്ഡമായ ആനന്ദം. അതുതന്നെയാണു് പരമജ്ഞാനവും. ഏതൊന്നറിഞ്ഞാൽ അറിയപ്പെടേണ്ട തായി മറ്റൊന്നും അവശേഷിക്കുന്നില്ലയോ ആ ജ്ഞാനം. അവിദ്യയുടെ സ്പർശമില്ലാത്ത ജ്ഞാനം തന്നെയാണു് ആനന്ദം. രണ്ടു പദങ്ങളും കുറിക്കുന്നതു് ഒരേ കാര്യമാണു്. രണ്ടായി പറഞ്ഞതു് ഉൾക്കൊള്ളാനുള്ള സൗകര്യത്തിനുവേണ്ടി. ആനന്ദവും ജ്ഞാനവും ഏകീഭവിച്ച ആകൃതിയു ള്ളവൾ.

ഓം ഏകാനന്ദചിദാകൃത്യൈ നമഃ

## 26. ഏവമിത്യാഗമാബോധ്യാ

ഏവം ഇതി – ഇന്ന പ്രകാരമെന്നു്, ആഗമാബോധ്യാ - ആഗമങ്ങളാൽ അറിയാനാകാത്തവൾ.

ആദ്ധ്യാത്മികജ്ഞാനത്തിനാധാരം ആഗമങ്ങളാണു്. മഹാന്മാരായ ഋഷീശ്വരന്മാർ പ്രപഞ്ചരഹസ്യങ്ങളെയും ഈശ്വരസത്തയെയും കുറിച്ചു നടത്തിയ ധ്യാനമനനങ്ങളുടെ ഫലമായി അവർക്കു ലഭിച്ച ദർശനങ്ങൾ ക്രോഡീകരിച്ചതാണു് ആഗമങ്ങൾ. സാമാന്യമായി എല്ലാ സംശയങ്ങൾക്കും ആഗമങ്ങളെ ആശ്രയിക്കാം. അങ്ങനെയുള്ള വേദങ്ങൾക്കും ലളിതാംബിക ഇന്ന രൂപമുള്ളവളാണു് ഇന്ന പ്രകൃതമുള്ളവളാണു്, എന്നു് നിർദ്ദേശിക്കാ നാവില്ല. ഏതത്തദിത്യനിർദേശ്യാ' എന്ന നാമത്തിൽ പറഞ്ഞ കാര്യം കുറേക്കൂടി വിശദമാക്കുന്നു.''ആരണങ്കളിലെങ്കും പരമയോകികളുഴൻറാലുമെൻറു മറിയാനരിയ ഞാന പൊരുളേ" എന്നു് രാമചരിതകാരൻ ഭഗവാനെ സ്തുതിക്കുന്നു. പരമയോഗികൾ വേദങ്ങളെല്ലാം കൂലങ്കഷമായി പരിശോധിച്ചാലും ജ്ഞാനത്തിൻെറ പൊരുളായ ഭഗവാനെ അറിയാൻ അവർക്കു കഴിയുന്നില്ല.

ലളിതാംബികയുടെ വിഭൂതികളിൽ അല്പമാത്രമായ അംശം മാത്രമേ വേദങ്ങൾ ഉൾക്കൊള്ളുന്നുള്ളു. അതിനാൽ വേദങ്ങൾ ആവിഷ്കരിക്കുന്ന ജ്ഞാനത്തിനും പരയാണു് പരാശക്തി. ആഗമങ്ങൾ ദേവിയിലേക്കു നയിക്കും അവയ്ക്കുള്ളിൽ ദേവിയെ കണ്ടെത്താനാവില്ല.

ഓം ഏവമിത്യാഗമാബോധ്യായൈ നമഃ

27. ഏകഭക്തിമദർച്ചിതാ

ഏകഭക്തിമത്തുകളാൽ അർച്ചിക്കപ്പെടുന്നവ൦. വേദങ്ങളാൽപ്പോലും അറിയാനാകാത്ത പരംപൊരുളിനെ വശപ്പെടുത്തുന്നതിനുള്ള ഉപായം ഈ നാമം നിർദ്ദേശിക്കുന്നു. മറ്റെല്ലാം ഉപേക്ഷിച്ച് ദേവിയെ മാത്രം ആശ്രയിക്കുന്ന, സർവചരാചരങ്ങളിലും അമ്മയെ മാത്രം കാണുന്ന, ഞാനെന്നഭാവം തീരെ ഉപേക്ഷിച്ച, എല്ലാ കർമ്മങ്ങളും അമ്മയുടെ പാദാർച്ചനയായി കരുതുന്ന മാനസികഭാവത്തെയാണ് 'ഏകഭക്തി' എന്ന പദം കുറിക്കുന്നത്. ആ ഭക്തിഭാവം ഉണ്ടായിക്കഴിഞ്ഞാൽ ഉപാസകൻ ദേവിയിൽ നിന്ന് അഭിന്നനായിത്തീരുന്നു. ഏകഭക്തിമത്തുക്കളുടെ ആരാധന ദേവിക്കും പ്രിയംകരമാണ്. ശിശുവിൻെറ കൊഞ്ചലിനുവേണ്ടി കാതോർക്കുന്ന അമ്മയെപ്പോലെ ജഗന്മാതാവ് തൻെറ ഭക്തരുടെ അർച്ചനയ്ക്കുവേണ്ടി കാത്തിരിക്കുന്നു. ഏകഭക്തിമത്തുക്കളാൽ അർച്ചിക്കപ്പെടുന്നവ൦.

ഓം ഏകഭക്തിമദർച്ചിതായൈ നമഃ

28. ഏകാഗ്രചിത്തനിർധ്യാതാ

ഏകാഗ്രമായ ചിത്തത്തോടെ ധ്യാനിക്കപ്പെടേണ്ടവ൦. 'ഏകഭക്തി' എന്നു മുൻ നാമത്തിൽ പറഞ്ഞതിൻെറ പ്രയോഗം ഈ നാമം ഉൾക്കൊള്ളുന്നു.

ഉപാസന ഫലത്തിലെത്താൻ മനസ്സിന് ഏകാഗ്രത കൈവരണം. ഏതു വിദ്യയിലും ഏകാഗ്രത ഫലസിദ്ധിക്ക് ആവശ്യമാണ്. മഹാഭാരതത്തിൽ കൗരവപാണ്ഡവർ ആയുധവിദ്യ അഭ്യസിക്കുന്ന ഘട്ടത്തിലെ ഒരു സംഭവം വ്യാസഭഗവാൻ വിവരിക്കുന്നുണ്ട്. ഒരു മരക്കൊമ്പിൽ ഒരു കൃത്രിമക്കിളിയെ ആചാര്യൻ വച്ചു. അതിനെ എയ്തു താഴെ വീഴ്ത്തുകയാണു വേണ്ടത്. പാണ്ഡവജ്യേഷ്ഠനായ ധർമ്മപുത്രർ വില്ലേന്തി അമ്പു തൊടുത്തു. ലക്ഷ്യത്തിൽ കണ്ണുറപ്പിച്ച് അമ്പു തൊടുത്ത ശിഷ്യനോടു ഗുരു ചോദിച്ചു "നീ എന്തു കാണുന്നു"? ശിഷ്യൻ പറഞ്ഞു "ആചാര്യ, ഞാൻ അങ്ങയെ കാണുന്നു. എൻെറ സഹോദരന്മാരെ കാണുന്നു, ഈ കാനനം കാണുന്നു, കിളി ഇരിക്കുന്ന മരവും കിളിയും എനിക്കു കാണാം" - "അമ്പുതിരികെ ആവനാഴിയിൽ ഇടൂ" എന്നായിരുന്നു ദ്രോണാചാര്യരുടെ നിർദ്ദേശം. അർജ്ജുനൻെറ ഊഴം വന്നപ്പോഴും ചോദ്യം ആചാര്യൻ ആവർത്തിച്ചു. " നീ എന്തു കാണുന്നു?" ഞാൻ ലക്ഷ്യമായ കിളിയെ കാണുന്നു". " എന്നെ കാണുന്നുണ്ടോ?" "ഇല്ല കിളി ഇരിക്കുന്ന മരം കാണുന്നുണ്ടോ?" "ഇല്ല, കിളിയെ

മാത്രമേ കാണുന്നുള്ളു'' "കിളിയെമുഴുവൻ കാണുന്നുണ്ടോ"? ''ഇല്ല, ശരവേധ്യമായ അതിന്റെ കഴുത്തു മാത്രമേ കാണുന്നുള്ളു''. ശരി അമ്പയയ്ക്കൂ''. വില്ലിൽ നിന്നു പുറപ്പെട്ട അമ്പ് കിളിയുടെ കഴുത്തിൽത്തന്നെ തറച്ചു.

പ്രപഞ്ചവ്യവഹാരങ്ങളിൽ കുടുങ്ങിയ മനസ്സിന് അർജ്ജുനന്റെ ഏകാഗ്രത ക്ഷിപ്രസാധ്യമല്ല. എങ്കിലും ഏകാഗ്രതക്കുവേണ്ടിയുള്ള നിരന്തരമായ അഭ്യാസം ഉപാസകനുവേണം. ഭഗവദ്ഗീതയിൽ ഏകാഗ്രത നേടാനുള്ളമാർഗ്ഗം ശ്രീകൃഷ്ണഭഗവാൻ നിർദ്ദേശിക്കുന്നുണ്ട്.

*''യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ*
*ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ*
*ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ*
*നാത്യുച്ഛ്രിതം നാതി നീചം ചൈലാജിനകുശോത്തരം*
*തത്രൈകാഗ്രം മനഃ കൃത്വാ യതചിത്തേന്ദ്രിയക്രിയഃ*
*ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ*
*സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ*
*സംപ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ*
*പ്രശാന്താത്മാ വിഗതഭീർ ബ്രഹ്മചാരിവ്രതേ സ്ഥിതഃ*
*മനസ്സംയമ്യ മച്ചിത്തോ യുക്ത ആസീത മത്പരഃ*
*യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ*
*ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി*

*(ഗീത – 6. 10 – 15)*

ഏകാകിയായി മറ്റാളുകൾ ഇടപെടാൻ ഇടയില്ലാത്തഗൂഢസ്ഥലത്ത് മനസ്സും ദേഹവും ഇന്ദ്രിയങ്ങളും അടക്കി ആശയില്ലാത്തവനായി ഒന്നും പരിഗ്രഹിക്കാത്തവനായി ഒതുങ്ങിക്കൂടണം. ശുചിയായ പ്രദേശത്ത് അധികം ഉയരമില്ലാതെയും അധികം താഴാതെയും കുശപ്പുല്ല്, മാന്തോൽ, വസ്ത്രം എന്നിവ വിരിച്ച് ഇരിക്കാനുള്ള ആസനം ഒരുക്കണം. ആ ആസനത്തിലിരുന്ന് മനസ്സിനെ ഏകാഗ്രമാക്കി, ഇന്ദ്രിയവ്യാപാരങ്ങൾ അടക്കി, ആത്മശുദ്ധിക്കായി ധ്യാനിക്കണം. ദേഹം, കഴുത്ത്, തല എന്നിവയെ നേരെയാക്കി ചലിക്കാതെ നിശ്ചലനായിരുന്ന് നാസികാഗ്രത്തിൽ നോട്ടമുറപ്പിച്ച് മറ്റു ദിക്കുകളിൽ നോക്കാതെ ശാന്തമാനസനായി 'നിർഭയനായി' ബ്രഹ്മചര്യ

വ്രതത്തോടെ മനസ്സിനെ വിഷയങ്ങളിൽ വ്യാപരിക്കാതെ നിയന്ത്രിച്ച് എന്നിൽ ചിത്തത്തെ ഉറപ്പിച്ച് എന്നെത്തന്നെ ധ്യാനിക്കണം. ഇങ്ങനെ നിയതമനസ്സായി യോഗം ചെയ്യുന്നവൻ മോക്ഷാനുഭവത്തിനുതകുന്നതും എന്റെ സ്വാധീനത്തിലുള്ളതുമായ ശാന്തിയെ പ്രാപിക്കും. യോഗി ദീക്ഷിക്കേണ്ട ചര്യകൾ ഭഗവാൻ തുടർന്നു പറയുന്നുണ്ട്. ഗീത ആറാം അദ്ധ്യായം നോക്കുക.

ഇങ്ങനെ മനസ്സിനെ ഏകാഗ്രമാക്കി ധ്യാനിക്കുന്നവർക്ക് ദേവിയെ പ്രാപിക്കാനാകും. ക്ലിഷ്ടമായ ആത്മനിയന്ത്രണം കൊണ്ടു മാത്രം പ്രാപിക്കാവുന്നവളാകയാലാണ് ദേവിയെ 'ദുർഗ' എന്നു കീർത്തിക്കുന്നത്. ഏകഭക്തിയും ഏകാഗ്രചിത്തത്തോടെയുള്ള ധ്യാനവും ജഗന്മാതാവ് അർഹിക്കുന്നു.

ഓം ഏകാഗ്രചിത്തനിർധ്യാതായൈ നമഃ

## 29. ഏഷണാരഹിതാദൃതാ

ഏഷണാരഹിതരാൽ ആദരിക്കപ്പെടുന്നവൾ. എന്തിന്റെയെങ്കിലും നേർക്കുള്ള അഭിലാഷമാണ് ഏഷണ. പുത്രേഷണ, വിത്തേഷണ, ലോകേഷണ എന്ന് ഏഷണകളെ ആചാര്യന്മാർ മൂന്നായി പറയുന്നു. ഭൗതികവസ്തുക്കളിലും ബന്ധുക്കളിലും പദവിയിലും പ്രശംസയിലും ഒക്കെയുള്ള ആഗ്രഹം മനുഷ്യനെ അനന്തമായ കാമങ്ങളുടെ ചങ്ങലയിൽ ബന്ധിച്ച് അവശനാക്കുന്നു. ഒരാഗ്രഹം സാധിച്ചാൽ അതിൽ നിന്നും ഒരായിരം ആഗ്രഹങ്ങൾ നാമ്പിടുന്നു. ഓരോന്നും സാധിക്കുമ്പോൾ ക്ഷണികമായ തൃപ്തിയും സുഖവും തോന്നുമെങ്കിലും അവ ദുഃഖത്തിലേക്കുനയിക്കുന്നു. എഷണയിൽ കുടുങ്ങിപ്പോയ വ്യക്തിക്ക് പരമസത്യത്തെക്കുറിച്ചോ ഈശ്വരനെക്കുറിച്ചോ ചിന്തിക്കാൻ സമയം കിട്ടാറില്ല. കാമക്രോധലോഭമോഹ മദമാത്സര്യാദികൾ ഏഷണയുടെ സഹകാരികളാണ്. ഏഷണ ഉപേക്ഷിച്ച നിർമ്മലമായ മനസ്സിൽ ജഗദംബികയുടെ സർവമോഹനമായ രൂപം പ്രകാശിക്കും. ഏഷണാരഹിതന്മാരാൽ ആദരിക്കപ്പെടുന്നവളാണ് ലോകമാതാവ്.

ഓം ഏഷണാരഹിതാദൃതായൈ നമഃ

## 30. ഏലാസുഗന്ധിചികുരാ

ഏലത്തിന്റേതുപോലെയുള്ള സുഗന്ധം സ്വാഭാവികമായി പ്രസരിക്കുന്ന തലമുടിയുള്ളവൾ. ദേവിയുടെ സ്ഥൂലരൂപവർണ്ണനയുടെ ഭാഗമായ

നാമം. ഉപാസ്യദേവതയുടെ രൂപം സങ്കല്പിച്ച് ഓരോ അവയവമായി വർണ്ണിച്ചു സ്തുതിക്കുന്നതു് ആരാധനയുടെ ഭാഗമാണ്. ഇവിടെ ദേവിയുടെ ചികുരത്തിന്റെ സുഗന്ധം വർണ്ണിക്കുന്നു.

ഓം ഏലാസുഗന്ധിചികുരായൈ നമഃ

## 31. ഏനഃകൂടവിനാശിനീ

ഏനസ് എന്നതിനു് പാപം, കുറ്റം, ദുരിതം, ആപത്ത് എന്നൊക്കെ ബന്ധപ്പെട്ട അർത്ഥങ്ങൾ. കൂടം – സമൂഹം, ഏനസ്സുകളുടെ സമൂഹത്തെ നശിപ്പിക്കുന്നവൾ. ദേവിയെ സ്മരിക്കുന്ന നിമിഷത്തിൽ ഏനസ്സുകൾ – അവ പാപങ്ങളായാലും പാപജന്യമായ ദുരിതങ്ങളായാലും സ്വയം നശിക്കും. ആപദി കിം കരണീയം സ്മരണീയം ചരണയുഗളമംബായാഃ (ആപത്തിൽ എന്താണു ചെയ്യേണ്ടതു്? അമ്മയുടെ തൃപ്പാദങ്ങൾ രണ്ടും സ്മരിക്കണം) എന്നതു് പ്രഥിതമായ സൂക്തമാണല്ലോ.

*"മേരുപർവതമാത്രോഽപി രാശിഃ പാപസ്യ കർമണഃ*
*കാത്യായനീം സമാസാദ്യ നശ്യതി ക്ഷണമാത്രതഃ*
*ദുർഗാർചനരതോ നിത്യം മഹാപാതകസംഭവൈഃ*
*ദോഷൈർന്നലിപ്യതേ വീര പദ്മപത്രമിവാംഭസി"*

(മേരു പർവതത്തോളം കുന്നുകൂടിയ പാപങ്ങൾപോലും കാത്യായനീ ദേവിയെ സ്മരിക്കുന്ന നിമിഷത്തിൽ നശിക്കുന്നു. താമരയിലയിൽ ജലം പറ്റാത്തതുപോലെ ദുർഗ്ഗാദേവിയെ അർച്ചിക്കുന്നവനിൽ മഹാപാതക സംഭവങ്ങളായ ദോഷങ്ങൾ പറ്റാതാകുന്നു) എന്നു് പദ്മപുരാണം.

*"കൃതസ്യാഖിലപാപസ്യ ജ്ഞാനതോഽജ്ഞാനതോപി വാ*
*പ്രായശ്ചിത്തം പരം പ്രോക്തം പരാശക്തേഃ പദസ്മൃതിഃ"*

(അറിഞ്ഞോ അറിയാതെയോ ചെയ്തുപോയ എല്ലാ പാപങ്ങൾക്കും സർവശ്രേഷ്ഠമായ പ്രായശ്ചിത്തം പരാശക്തിയുടെ പാദസ്മരണമാണ് എന്നു് ബ്രഹ്മാണ്ഡപുരാണം. നിഷ്പാപാ, പാപനാശിനീ, പാപാരണ്യദവാനലാ തുടങ്ങി പല നാമങ്ങളാൽ ലളിതാസഹസ്രനാമം ഈ ആശയം ആവിഷ്കരിക്കുന്നു.

ഓം ഏനഃകൂടവിനാശിന്യൈ നമഃ

32. ഏകഭോഗാ

ഏകനായ കാമേശ്വരനോടു ചേർന്നു ഭോഗം അനുഭവിക്കുന്നവാ. ശിവനും ശിവയും രണ്ടല്ല. പ്രപഞ്ചോത്പത്തി കാരണമായ ലളിതാംബികതന്നെ ശിവശക്ത്യൈക്യരൂപിണിയായി പ്രപഞ്ചത്തെ അനുഭവിക്കുകയും ചെയ്യുന്നതിനാൽ ഏകഭോഗ എന്നു നാമം. ഭോഗത്തിനു ശരീരമെന്നും അർത്ഥം. പ്രപഞ്ചമാകെ ലളിതാംബികയുടെ ശരീരമാണ്. പ്രപഞ്ചത്തിലുള്ള എല്ലാ ജീവികളും വസ്തുക്കളും ദേവിയുടെ അവയവങ്ങൾ. അങ്ങനെ ഏകശരീരയായി വർത്തിക്കുന്നതിനാലും ഏകഭോഗ.

ഭോഗശബ്ദത്തിനു സർപ്പശരീരമെന്നും സർപ്പത്തിന്റെ ഫണമെന്നും അർത്ഥമുണ്ട്. മൂന്നരച്ചുറ്റായ സർപ്പത്തിന്റെ ആകൃതിയിൽ മൂലാധാരത്തിൽ ഉറങ്ങുകയും അനുകൂലസാഹചര്യത്തിൽ ഉണർന്നുയർന്നു സഹസ്രാരത്തെ പ്രാപിക്കുകയും ചെയ്യുന്ന കുണ്ഡലിനീരൂപത്തിൽ വർത്തിക്കുന്ന ചൈതന്യമെന്ന് ഈ പക്ഷത്തിൽ അർത്ഥം.

ഭോഗത്തിനു സുഖസാക്ഷാത്കാരം എന്നു സാമാന്യമായ വ്യാവഹാരികാർത്ഥം. ദേവീഭക്തന്മാർക്ക് എല്ലാ സുഖങ്ങളും സാക്ഷാത്കരിക്കാൻ കഴിയുമെന്നു വ്യംഗ്യസൂചന. 'ഭോഗിനീ' എന്നു ലളിതാസഹസ്രനാമം.

ഓം ഏകഭോഗായൈ നമഃ

33. ഏകരസാ

ഒരു രസം മാത്രം രൂപം പൂണ്ടവാ. രസം എന്ന പദം വ്യാവഹാരിക ഭാഷയിൽ വളരെ അർത്ഥവ്യാപ്തിയുള്ളതാണ്. കലകളെ ആകർഷകമാക്കുന്ന അംശത്തെ രസം എന്നു പറയാറുണ്ട്. ശൃംഗാരം, ഹാസ്യം, കരുണം, രൗദ്രം, വീരം, ഭയാനകം, ബീഭത്സം, അദ്ഭുതം, ശാന്തം എന്നീ രസങ്ങൾക്ക് യഥാക്രമം രതി, ഹാസം, ശോകം, ക്രോധം, ഉത്സാഹം, ഭയം, ജുഗുപ്സ, വിസ്മയം, ശമം എന്നു സ്ഥായിഭാവങ്ങൾ. ഇവയുടെ പ്രവർത്തനം ഉൾക്കൊള്ളാനുള്ള കഴിവിന്റെ തോതിനനുസരിച്ച് രസാസ്വാദനക്ഷമതയ്ക്കു മാറ്റം വരും. രസാസ്വാദനക്ഷമതയാണ് വ്യക്തിയെ സഹൃദയനാക്കുന്നത്. ഈ രസങ്ങളെല്ലാം സഹൃദയന് ആനന്ദമാണ് നൽകുന്നത്. ആ ആനന്ദം ശാശ്വതമല്ല. ബ്രഹ്മാനന്ദസഹോദരം എന്നേ ഈ ആനന്ദത്തെക്കുറിച്ച് ആചാര്യന്മാർ പറയുന്നുള്ളു.

വസ്തുക്കളുമായി സ്പർശമുണ്ടാകുമ്പോൾ നാക്കിനുണ്ടാകുന്ന അനു

ഭവത്തെ ആധാരമാക്കിയും രസങ്ങളെ കല്പിക്കാറുണ്ട്. മധുരം, അമ്ലം, ലവണം, തിക്തം, കടു, കഷായം എന്നിവയെ ഷഡ്രസങ്ങൾ എന്നു പറയുന്നു. ആ ആറും രുചിക്കാൻ കഴിയുന്ന നാവിന് രസന എന്നും പേര്. രസന രസങ്ങളുടെ നേർക്ക് ആകർഷിക്കപ്പെടുന്നത് ആനന്ദം തേടിയാണ്. എല്ലാ രസങ്ങളും വേണ്ട ക്രമത്തിലായാൽ രുചിപ്രദമാണ്. ഷഡ്രസങ്ങളും നൽകുന്നത് ആനന്ദമാണ്.

ശരീരധാതുക്കളുടെ സത്തയെയും രസം എന്നു പറയാറുണ്ട്. ഈ രസങ്ങളുടെ സാമരസ്യമാണ് അരോഗാവസ്ഥ. ആരോഗ്യത്തിന്റെ അനുഭൂതിയും ആനന്ദമാണ്.

രസത്തിന് ജലം തുടങ്ങി ഇനിയും പല അർത്ഥങ്ങളുണ്ട്. അവയെല്ലാം ആനന്ദവുമായി ഏതെങ്കിലും വിധത്തിൽ ബന്ധപ്പെട്ടിരിക്കുന്നു.

മേൽപ്പറഞ്ഞ രസവ്യാഖ്യാനങ്ങളെല്ലാം ചെന്നെത്തുന്നത് ആനന്ദം എന്ന സങ്കല്പത്തിലാണ്. ഭൗതികസാഹചര്യങ്ങളിൽ പ്രതീയമാനമാകുന്ന ആനന്ദം ഇന്ദ്രിയചോദനകൾക്ക് വിധേയമാകയാൽ മിഥ്യയാണ്. ഭൗതികസാഹചര്യം മാറുമ്പോൾ ആനന്ദം ഇല്ലാതെയാകുമെന്നു മാത്രമല്ല പലപ്പോഴും ദുഃഖകാരണവും ആകും.

ദുഃഖസ്പർശമില്ലാത്ത രസത്തെ ബ്രഹ്മാനന്ദം എന്നു പറയുന്നു. ദേവിയെ ഏകരസയായി സ്തുതിക്കുമ്പോൾ ബ്രഹ്മാനന്ദം സ്വരൂപമായവൾ എന്ന വ്യാഖ്യാനം യുക്തം. ''രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാനന്ദീഭവതി എന്ന ശ്രുതിവാക്യം ഇതിന് ആധാരമാണ്.

*''രസ ഏവ പരം ബ്രഹ്മ രസ ഏവ പരാഗതിഃ*
*രസോ ഹി കാന്തിദഃ പുംസാം രസോ രേത ഇതി സ്മൃതഃ*
*രസോ വൈ രസസംലബ്ധ്യാഹ്യാനന്ദീ ഭഗവത്യപി*
*വേദപ്രമാണസംസിദ്ധ്യാ രസഃ പ്രാണതയാ സ്ഥിതഃ''*

എന്നു ബ്രഹ്മാണ്ഡപുരാണം.

ഏകരസം എന്ന് ഇവിടെ ഉദ്ദേശിക്കുന്നത് ദേവിക്ക് സർവചരാചരങ്ങളോടുമുള്ള കാരുണ്യമാണെന്നും വ്യാഖ്യാനിച്ചു കാണുന്നു. ഈ വ്യാഖ്യാനം സ്വീകാര്യമാണ്. ജഗത്തിന്റെ അമ്മയായ ദേവിക്ക് സ്വസന്താനങ്ങളോട് കാരുണ്യമല്ലാതെ മറ്റൊന്നുമില്ല.

കരുണാമൂർത്തിയും ബ്രഹ്മാനന്ദസ്വരൂപിണിയും ആയി വർത്തിക്കുന്നവാം.

ഓം ഏകരസായൈ നമഃ

## 34. ഏകൈശ്വര്യപ്രദായിനീ

ഏകമായ - ശ്രേഷ്ഠവും അനന്യവുമായ - ഐശ്വര്യം പ്രദാനം ചെയ്യുന്നവാം. ഈശ്വരൻെറ ഭാവമാണ് ഐശ്വര്യം. അതു ഭൗതികസാഹചര്യങ്ങളിൽ വ്യക്തിജീവിതത്തിൽ സമ്പത്ത്, ജ്ഞാനം, പദവി, കീർത്തി, ആരോഗ്യം തുടങ്ങിയ രൂപങ്ങളിൽ അനുഭൂതമാകും. യോഗസാഹചര്യത്തിൽ അണിമ, മഹിമ തുടങ്ങിയ അമാനുഷശക്തികളായി അനുഭവപ്പെടും. ഇതെല്ലാം വന്നും പോയും ഇരിക്കുന്ന ഭാവങ്ങളാണ്.

പരമമായ ഐശ്വര്യം ഈശ്വരത്വം തന്നെയാണ്; മോക്ഷപ്രാപ്തി. ഓരോരുത്തരുടേയും വാസന അനുസരിച്ച് ഏകൈശ്വര്യം എന്നതിൻെറ വ്യാഖ്യാനത്തിനു വ്യത്യാസം വരാം. ഭൗതികജീവിതത്തിൽ ഭൗതികമായ സമ്പത്തുകളും അന്തത്തിൽ മോക്ഷപ്രാപ്തിയും നൽകുന്നവളാകയാൽ ഏകൈശ്വര്യപ്രദായിനി.

ഓം ഏകൈശ്വര്യപ്രദായിന്യൈ നമഃ

## 35. ഏകാതപത്രസാമ്രാജ്യപ്രദാ

ഒറ്റക്കുടക്കീഴിൽ ഭരിക്കപ്പെടുന്ന പല രാജ്യങ്ങളടങ്ങിയ സാമ്രാജ്യത്തെ കൊടുക്കുന്നവാം, ചക്രവർത്തിപദം നൽകുന്നവാം. ഈ നാമം നിർദ്ദേശിക്കുന്ന സാമ്രാജ്യം ഭൂമിയിലെ രാജ്യങ്ങളാണെന്ന് ഒരു വ്യാഖ്യാനം. അനേകം ജനപദങ്ങളുടെ ഭരണാധികാരം ദേവി തൻെറ ഉപാസകനു നൽകുന്നു. ഈ ഭൂമിയിൽ അത്തരം ഭരണാധികാരികാം നിരവധിപേർ ഉണ്ടായിട്ടുണ്ട്. തങ്ങളുടെ ഭരണസീമയിലുള്ള ഒരു മണൽത്തരി പോലും സ്വന്തമാക്കാതെ അവരൊക്കെ കാലഗതിയിൽ മറഞ്ഞു. ഭരണകാലത്തു ചെയ്ത നല്ല കാര്യങ്ങളുടെ പേരിൽ ചിലർ സ്മരിക്കപ്പെടുന്നുണ്ടെങ്കിലും അധികം പേരും വിസ്മൃതരാണ്.

വൈകുണ്ഠം, കൈലാസം, ബ്രഹ്മലോകം, ഇന്ദ്രലോകം തുടങ്ങിയ സർവപ്രപഞ്ചങ്ങാംക്കും ഏകാതപത്രമായ ചക്രവർത്തിനീപദം ആളുന്ന ലളിതാംബികയുടെ സാമ്രാജ്യം ദേവി കാരുണ്യപൂർവ്വം തൻെറ ഭക്തർക്കു

നൽകുന്നു. ദേവീസായുജ്യം നൽകുന്നു എന്നു വ്യാഖ്യാനം.

*"ഭവാനി ത്വം ദാസേ മയി വിതര ദൃഷ്ടിം സകരുണാം*
*ഇതി സ്തോതും വാഞ്ഛൻ കഥയതി ഭവാനിത്വമിതി യഃ*
*തദൈവ ത്വം തസ്മൈ ദിശസി നിജസായുജ്യപദവീം*
*മുകുന്ദബ്രഹ്മേന്ദ്രസ്ഫുടമുകുടനീരാജിതപദാം"*

(അല്ലയോ ഭവാനീ നിന്തിരുവടി ദാസനായ എന്നിൽ കരുണാപൂർവ്വമായ ദൃഷ്ടി പതിപ്പിക്കേണമേ എന്ന് സ്തുതിക്കാൻ ആഗ്രഹിച്ചുകൊണ്ട് 'ഭവാനിത്വം' എന്നു പറഞ്ഞു കഴിയുമ്പോഴേക്കും നിന്തിരുവടി മുകുന്ദൻ, ബ്രഹ്മാവ്, ഇന്ദ്രൻ തുടങ്ങിയവരുടെ തെളികടഞ്ഞ കിരീടപ്രഭകളാൽ നീരാജനം ചെയ്യപ്പെടുന്ന നിന്തിരുവടിയുടെ സായുജ്യപദവി ആ ഭക്തനു നൽകുന്നു. (സൗന്ദര്യലഹരി ശ്ലോ. 22)

സാമ്രാജ്യദായിനി, രാജ്യദായിനീ, രാജപീഠനിവേശിതനിജാശ്രിതാ എന്നീ നാമങ്ങൾ ലളിതാസഹസ്രനാമത്തിൽ ഈ ആശയം വിശദമാക്കുന്നു.

ഓം ഏകാതപത്രസാമ്രാജ്യപ്രദായൈ നമഃ

36. ഏകാന്തപൂജിതാ

ഏകാന്തത്തിൽ പൂജിക്കപ്പെടുന്നവൾ. 28 -ാം നാമത്തിന്റെ വ്യാഖ്യാനത്തിൽ ഉദ്ധരിച്ച ഗീതാശ്ലോകങ്ങൾ ഓർക്കുക. ആരാധനയ്ക്ക് ഏകാന്തത നല്ല പശ്ചാത്തലമാണ്. ശബ്ദവും ബഹളവും ഇല്ലാത്ത ശുചിയായ സ്ഥലത്ത് നിവർന്നിരുന്ന് കർമ്മേന്ദ്രിയങ്ങളെ ബന്ധിച്ച് ജ്ഞാനേന്ദ്രിയങ്ങളെ നിയന്ത്രിച്ച് മനസ്സിനെ ദേവിയുടെ നേർക്കു നയിച്ചുള്ള പൂജ എളുപ്പത്തിൽ ഫലപ്രാപ്തിയിലെത്തും. ആത്മനിയന്ത്രണം അഭ്യാസം കൊണ്ടു നേടിയാൽ ഏതുകോലാഹലത്തിലും മനസ്സു ദേവിയിൽ നിന്നു വേർപെടാതെ നിറുത്താൻ കഴിയും. അപ്പോഴും ഏകാന്തപൂജ മെച്ചമാണ്.

മോക്ഷപ്രാപ്തി എന്ന ലക്ഷ്യത്തോടെ പൂജിക്കപ്പെടുന്നവൾ എന്നും വ്യാഖ്യാനിച്ചുകാണുന്നു. ലക്ഷ്യം ഏതായാലും അന്തർമുഖത്വം പൂജയ്ക്ക് ആവശ്യമാണ്. 'അന്തർമുഖസമാരാദ്ധ്യാ, ബഹിർമുഖസുദുർല്ലഭാ'' എന്നു ലളിതാസഹസ്രനാമം.

പ്രളയം കഴിഞ്ഞുള്ള ശൂന്യതയിൽ പുനഃസൃഷ്ടിക്കുള്ള ശക്തി തേടി ഈശ്വരനാൽ ഏകാന്തത്തിൽ പൂജിക്കപ്പെടുന്നവൾ എന്നും.

ഓം ഏകാന്തപൂജിതായൈ നമഃ

37. ഏധമാനപ്രഭാ

വർദ്ധിച്ച പ്രഭയുള്ളവാ. എല്ലാ പ്രകാശവും ദേവിയുടെ വിഭൂതിയാണ്. പ്രകാശം ജ്ഞാനമാണ്. സർവജ്ഞാനനിധിയായ ലളിതാംബികയുടെ അനന്തപ്രഭയുടെ അല്പമയൂഖങ്ങളെയാണ് നാം ജ്ഞാനമെന്നു പറയുന്നത്. നമുക്കു് പ്രകാശത്തിനു് സൂര്യചന്ദ്രന്മാരുടെയും അഗ്നിയുടെയും നക്ഷത്രങ്ങളുടെയും സഹായം വേണം. സൂര്യചന്ദ്ര താരകാദികളുടെ പ്രകാശം ആവശ്യമില്ലാത്ത ജ്യോതിർമണ്ഡലത്തിലാണ് ദേവിയുടെ ആസ്ഥാനം. സ്വയം ജ്യോതിയായ പരാശക്തിയുടെ പ്രഭയ്ക്കു് ക്ഷയമില്ല. ഉത്തരോത്തരം അതു് വർദ്ധിച്ചുകൊണ്ടേ ഇരിക്കുന്നതിനാൽ ഏധമാനപ്രഭാ എന്നു നാമം. 'പരം ജ്യോതി, പരം ധാമ'' എന്നീ നാമങ്ങളിൽ ലളിതാസഹസ്രനാമം ഈ ആശയം ആവിഷ്കരിക്കുന്നു.

ഓം ഏധമാനപ്രഭായൈ നമഃ

38. ഏജദനേജജ്ജഗദീശ്വരീ

ഏജത് - ജീവനുള്ളതു്, ചരമായതു്, അനേജത് - ചലിക്കാത്തതു്; ചരവും അചരവുമായ എല്ലാ ലോകങ്ങൾക്കും ഈശ്വരി ആയവൾ. പരാശക്തിയായ ദേവി തന്നെയാണ് ജഗദ്രൂപത്തിൽ വർത്തിക്കുന്നതു്. ജഗത്തിലുള്ള ജീവനുള്ളതും ജഡവുമായ വസ്തുക്കൾക്കു് നിയാമക ചൈതന്യവും ലളിതാംബിക തന്നെ. ഏജത്തും അനേജത്തുമായി പ്രപഞ്ചത്തിലുള്ള എല്ലാത്തിനും ഈശ്വരി.

"അനേകകോടിബ്രഹ്മാണ്ഡജനനീ, ലീലാക്ളൃപ്തബ്രഹ്മാണ്ഡമണ്ഡലാ, ആബ്രഹ്മകീടജനനീ, ജഗദീകന്ദാ, ചേതനാരൂപാ, ജഡശക്തി'' തുടങ്ങി പല നാമങ്ങളിൽ ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഏജദനേജജ്ജഗദീശ്വര്യൈ നമഃ

39. ഏകവീരാദിസംസേവ്യാ

ഏകവീരൻ തുടങ്ങിയവരാൽ സേവിക്കപ്പെടുന്നവൾ, ഏകവീരനാൽ മുഖ്യമായി സേവിക്കപ്പെടുന്നവൾ എന്നു രണ്ടു തരത്തിൽ ഈ നാമത്തെ വിഗ്രഹിക്കാം. ധൈര്യവും പരാക്രമവുമുള്ള യോദ്ധാവാണ് വീരൻ. അങ്ങനെയുള്ള വീരന്മാരിൽ ശ്രേഷ്ഠൻ ഏകവീരൻ.

പുരാണകഥകളെ ആധാരമാക്കി അഗ്നി, വിഷ്ണു, ഭീഷ്മർ, വീരഭദ്രൻ തുടങ്ങി പലരെയും ഈ പദം കുറിക്കുന്നു. വിഷ്ണുവിനാൽ ആരാധിക്കപ്പെടുന്നവാം, അഗ്നിയാൽ ആരാധിക്കപ്പെടുന്നവാം എന്നിങ്ങനെ അർത്ഥം കല്പിക്കാം.

ഇന്ദ്രിയജയം നേടലാണ് യഥാർത്ഥവീര്യം. ഇന്ദ്രിയങ്ങളെ ജയിച്ചവരിൽ സർവ്വശ്രേഷ്ഠൻ യോഗീശ്വരേശ്വരനായ ശിവൻ. ഈ പക്ഷത്തിൽ ശിവനാൽ ആരാധിക്കപ്പെടുന്നവാം. യോഗിശ്രേഷ്ഠന്മാരിൽ പലരെയും ഏകവീരൻ എന്നു കുറിക്കാം. മഹായോഗിമാരാൽ ആരാധിക്കപ്പെടുന്നവാം എന്നും വ്യാഖ്യാനിക്കാം.

വീരശബ്ദം നടനെയും കുറിക്കും. ഏകവീരൻ ശ്രേഷ്ഠനായ നടൻ. ശ്രേഷ്ഠരായ നടന്മാരാൽ ആരാധിക്കപ്പെടുന്നവാം എന്നും വ്യാഖ്യാനം.

'ഏകവീരാ' എന്നു സ്ത്രീലിംഗശബ്ദമായും വിഗ്രഹിക്കാം. അപ്പോാം ശ്യാമള, വാരാഹി, തുടങ്ങിയ പരിവാരദേവിമാരാൽ സേവിക്കപ്പെടുന്നവാം എന്ന് അർത്ഥം.

ലളിതാസഹസ്രനാമത്തിൽ 'വീരാരാധ്യാ' എന്നു നാമം.

ഓം ഏകവീരാദിസംസേവ്യായൈ നമഃ

## 40. ഏകപ്രാഭവശാലിനീ

ഏകമായ പ്രാഭവത്തോടുകൂടിയവാം. ഇവിടെ ഏകശബ്ദത്തിന് അതുല്യമായത് സർവശ്രേഷ്ഠമായത് എന്നർത്ഥം. അതുല്യമായ പ്രാഭവത്തോടുകൂടിയവാം. മറ്റെല്ലാ ശക്തികാംക്കും പരയായ ശക്തി. പരാശക്തി.

ഓം ഏകപ്രാഭവശാലിന്യൈ നമഃ

*ഏ എന്ന രണ്ടാമത്തെ മന്ത്രാക്ഷരം കൊണ്ടു തുടങ്ങുന്ന*
*ഇരുപതു നാമങ്ങാം കഴിഞ്ഞു. മൂന്നാം അക്ഷരമായ*
*'ഈ' കൊണ്ടു തുടങ്ങുന്ന നാമങ്ങാം ആരംഭിക്കുന്നു.*

## 41. ഈകാരരൂപാ

ശ്രീവിദ്യാമന്ത്രത്തിൻെറ മൂന്നാമത്തെ അക്ഷരമായ ഈകാരമായി രൂപം പൂണ്ടവാം. ഈകാരം മഹാലക്ഷ്മിയെ കുറിക്കുന്നു. വസ്തുക്കളിലും ജീവികളിലും ആഹ്ലാദമായും സമ്പത്തായും ആകർഷകത്വമായും കലകളിൽ

രസമായും മഹാലക്ഷ്മീചൈതന്യമായി വർത്തിക്കുന്നവ൦.

ഈകാരം പുല്ലിംഗമായി സ്വീകരിച്ചാൽ കാമദേവൻ എന്നർത്ഥം. ഈ അർത്ഥത്തിൽ ജീവികളെ പരസ്പരം ബന്ധിക്കുകയും പ്രപഞ്ചപ്രവർത്തനം സാദ്ധ്യമാക്കുകയും ചെയ്യുന്ന രതിക്കു് ആധാരമായി വർത്തിക്കുന്നവ൦.

'ഈ' എന്ന ക്രിയാധാതുവിന്‌ വ്യാപിക്കുക, ചലിക്കുക, ഉണ്ടാകുക എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങ൦. ഈ അർത്ഥം കൊണ്ടു വ്യാഖ്യാനിച്ചാൽ വ്യാപനശീല, വിഷ്ണുരൂപിണി എന്നർത്ഥം.

മന്ത്രവ്യാഖ്യാനത്തിൽ ക, ഏ എന്ന രണ്ടക്ഷരങ്ങ൦ കൊണ്ട്‌ ഉദ്ധരിക്കപ്പെട്ട കാമേശ്വരതത്ത്വത്തെയും കാമേശ്വരീതത്ത്വത്തെയും ഏകോപിപ്പിക്കുന്ന ശിവശക്ത്യൈക്യരൂപിണിയായി പ്രപഞ്ചരൂപത്തിൽ വ്യാപിക്കുന്നവ൦. *''ഈ വ്യാപ്താവിതി ധാതോസ്തസ്യാവ്യാപ്തിസ്ത്രിതീയവർണാർത്ഥഃ''* എന്നു് വരിവസ്യാരഹസ്യം.

ഓം ഈകാരരൂപായൈ നമഃ

## 42. ഈശിത്രീ

നിയന്ത്രിക്കുന്നവ൦, ഭരിക്കുന്നവ൦. സർവപ്രപഞ്ചങ്ങളുടെയും പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്ന പരാശക്തി. എല്ലാത്തിനെയും പ്രേരിപ്പിക്കുന്നവ൦.

വ്യക്തികളുടെയോ സമൂഹത്തിൻെറയോ ഇച്ഛ സമൂഹത്തിൻെറ പ്രവർത്തനമായി രാഷ്ട്രങ്ങളും ശാസ്ത്രസംവിധാനങ്ങളുമായി രൂപം കൊള്ളുന്നു. വ്യക്തിയുടെ ചേതനയായാലും സമൂഹചേതനയായാലും അതിനു പ്രേരകമാകുന്നതും അതിനെ നിയന്ത്രിക്കുന്നതും പരയായ ചിച്ഛക്തിയാണു്. പ്രവർത്തനത്തിനു പ്രേരണയായും പ്രവർത്തനമായും പ്രവർത്തനഫലമായും ഫലഭോക്താവായും വർത്തിക്കുന്നതിനാൽ ഈശിത്രീ എന്നു നാമം.

ഓം ഈശിത്ര്യൈ നമഃ

## 43. ഈപ്സിതാർഥപ്രദായിനീ

ഈപ്സിതമായ അർത്ഥങ്ങളെ പ്രദാനം ചെയ്യുന്നവ൦. എല്ലാ പ്രവർത്തനങ്ങളും സ്വാഭാവികമായി ഫലങ്ങളുളവാക്കുന്നു. മനുഷ്യർ

സാമാന്യമായി ഫലം ആഗ്രഹിച്ചു പ്രവർത്തിക്കുന്നവരാണ്. നിഷ്കാമമായ പ്രവർത്തനം പോലും മോക്ഷപ്രാപ്തി എന്ന ഫലത്തെയെങ്കിലും ലക്ഷ്യമാക്കുന്നതായി കാണാം. സ്വാർത്ഥലാഭത്തിനുള്ള ആഗ്രഹം കുറയ്ക്കാൻ അഭ്യാസം കൊണ്ടും മനോനിയന്ത്രണം കൊണ്ടും ഒട്ടൊക്കെ കഴിയും. ആരാധനകളും ഉപാസനയും ഫലാപേക്ഷയോടെ ചെയ്യുന്നവരാണ് അധികം പേരും.

ആഗ്രഹങ്ങൾ എന്തുതന്നെയായാലും അതു സാധിച്ചുകൊടുക്കുന്നവളാണ് ലോകമാതാവ്. അമ്മയെ ആശ്രയിക്കുന്നവർക്ക് അമ്മയുടെ കാരുണ്യം കൊണ്ടു് ദുഷ്ടചിന്തകൾ ഉണ്ടാവുകയില്ല. ഈപ്സിതം സദ്ഭാവപ്രേരിതമായിരിക്കും. ആ ആഗ്രഹങ്ങൾ അമ്മ പ്രദാനം ചെയ്യും. ഇവിടെ അമ്മ എന്ന സങ്കല്പത്തിന് പ്രാധാന്യമുണ്ട്. വേണ്ടാത്തതും അരുതാത്തതുമായ ഒന്നിനുവേണ്ടി കുട്ടി വാശിപിടിച്ചു കരയുമ്പോൾ അതിൽ നിന്ന് കുട്ടിയുടെ ശ്രദ്ധ കൗശലപൂർവ്വം മാറ്റി കുട്ടിക്കു ഗുണകരമായ എന്തെങ്കിലും കൊടുത്ത് അമ്മ സമാധാനിപ്പിക്കുന്നതുപോലെ ജഗദംബയും തൻെറ ഭക്തൻെറ മനസ്സിൽ നല്ല ആഗ്രഹങ്ങൾ ഉണ്ടാക്കുകയും അത് സാധിപ്പിച്ച് അവനെ സന്തോഷിപ്പിക്കുകയും ചെയ്യുന്നു. ആഗ്രഹങ്ങൾ എന്താണെന്ന് അമ്മയോടു പറയേണ്ട ആവശ്യവും ഇല്ല.

*"ത്വദന്യഃ പാണിഭ്യാമഭയവരദോ ദൈവതഗണഃ*
*ത്വമേകാ നൈവാസി പ്രകടിതവരാഭീത്യഭിനയാ*
*ഭയാത്ത്രാതും ദാതും ഫലമപിച വാഞ്ഛാസമധികം*
*ശരണ്യേലോകാനാം തവ ഹി ചരണാവേവ നിപുണൗ"*

(ലോകങ്ങൾക്കു ശരണ്യയായ അല്ലയോ ദേവീ! അന്യദേവഗണങ്ങൾ അഭയവരദമുദ്രകൾ കൈകൾ കൊണ്ടു കാണിക്കുന്നു. നിന്തിരുവടി വരാഭീതികളായ മുദ്രകൾ പ്രകടിപ്പിക്കുന്നില്ല. ഭയത്തിൽ നിന്നു രക്ഷിക്കാനും ആഗ്രഹിച്ചതിലേറെ ഫലം നൽകാനും അവിടത്തെ തൃപ്പാദങ്ങൾ തന്നെ സമർത്ഥങ്ങളാണല്ലോ) എന്നു സൗന്ദര്യലഹരിയിൽ ശങ്കരാചാര്യർ ദേവിയെ സ്തുതിക്കുന്നു.

ലളിതാസഹസ്രനാമത്തിൽ 'കാമദായിനീ' 'ഭക്തസൗഭാഗ്യദായിനീ' 'വാഞ്ഛിതാർത്ഥപ്രദായിനീ' ഭക്തിമത്കല്പലതികാ' എന്നീ നാമങ്ങൾ ഈ ആശയം അവതരിപ്പിച്ചിരിക്കുന്നു.

ഓം ഈപ്സിതാർത്ഥപ്രദായിന്യൈ നമഃ

## 44. ഈദൃഗിത്യവിനിർദേശ്യാ

**ഈദൃക് - ഇതി - അവിനിർദേശ്യാ - ഇന്നവിധത്തിലുള്ളവൾ എന്ന് നിർദ്ദേശിക്കപ്പെടാൻ ആകാത്തവൾ.**

എങ്ങനെയുള്ളവളാണ് ലളിതാംബിക എന്ന് ആർക്കും നിർദ്ദേശിക്കാനാവില്ല, പരമയോഗികൾ വേദങ്ങളിലെല്ലാം ആരാഞ്ഞിട്ടും അതു കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.

ഒരു വസ്തുവിനെയോ വ്യക്തിയെയോ മറ്റൊരാൾക്കു വിവരിച്ചു കൊടുക്കുമ്പോൾ ഇന്നതുപോലെയെന്നോ ഇന്നദേശത്തുള്ളതെന്നോ ഇന്നകാലത്തുള്ളതെന്നോ പറയേണ്ടിവരും. അരൂപയും ദേശകാലാപരിച്ഛിന്നയുമായ ലളിതാംബികയെ അത്തരത്തിൽ നിർദ്ദേശിക്കാനാവില്ല. ത്രിപുരോപനിഷത്ത് ദേവിയെ 'ഹേതുദൃഷ്ടാന്തവർജിതാ'- എന്നു വിവരിക്കുന്നത് ഇക്കാരണത്താലാണ്. പ്രപഞ്ചവും പ്രപഞ്ചത്തിലുള്ള ചരാചരങ്ങളായ സകലതും ദേവിതന്നെയാകയാൽ ഏതിനെയും ദേവീരൂപമായി പറയാം. ദേവിയുടെ അനന്തവിഭൂതികളുടെ അല്പ സ്ഫുരണങ്ങൾ മാത്രമേ മഹാകവികളുടെയും, മഹാന്മാരായ ഋഷിമാരുടെയും, വേദങ്ങളുടെയും, ഉപനിഷത്തുകളുടെയും, വാക്കുകൾ ഉൾക്കൊള്ളുന്നുള്ളൂ. ''ന തസ്യ പ്രതിമാ അസ്തി'' എന്നു ശ്രുതി. ''തനക്കു വമൈയില്ലാതാൻ'' എന്നു തിരുവള്ളുവർ തിരുക്കുറളിൽ ഈശ്വരനെ വിവരിക്കുന്നു.

ലളിതാസഹസ്രനാമത്തിൽ, നിസ്തുലാ, നിരുപമാ, ദേശകാലാപരിച്ഛിന്നാ' തുടങ്ങി പല നാമങ്ങൾ ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഈദൃഗിത്യവിനിർദേശ്യായൈ നമഃ

## 45. ഈശ്വരത്വവിധായിനീ

ഈശ്വരത്വം നൽകുന്നവൾ, ഈശ്വരത്വം എന്തെന്നു വിധിക്കുന്നവൾ. ഐശ്വര്യമുള്ള ഭാവം ഈശ്വരത്വം. ഈ അർത്ഥത്തിൽ അണിമ തുടങ്ങിയ അഷ്ടൈശ്വര്യങ്ങളും തന്റെ ഭക്തർക്കു നൽകുന്നവൾ എന്നർത്ഥം. ഐശ്വര്യം എന്നപദത്തിന് വ്യാവഹാരികമായി സമ്പത്ത്, സുഖം, ആരോഗ്യം, എന്നിങ്ങനെയും അർത്ഥം. ഈ പക്ഷത്തിൽ ഭൗതികസുഖങ്ങൾ നൽകുന്നവൾ എന്നു വ്യാഖ്യാനം.

ഈശ്വരശബ്ദം പരമേശ്വരനെ കുറിക്കുന്നു. ഈശ്വരത്വം ഈ

പക്ഷത്തിൽ ശ്രീപരമേശ്വരൻെറ പ്രഭാവമാണ്. സൃഷ്ടിസ്ഥിതിലയങ്ങൾക്ക് ഈശ്വരനെ ശക്തനാക്കുന്നത് ഈശ്വരിയായ ലളിതാംബികയാണ്.

*"ശിവശ്ശക്ത്യായുക്തോ യദി ഭവതി ശക്തഃ പ്രഭവിതും*
*നചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി"*

(ശിവൻ ശക്തിയോടു ചേർന്നാൽ പ്രഭവിക്കാൻ ശക്തനായിത്തീരുന്നു. അപ്രകാരമല്ലെങ്കിൽ - ശക്തിയോടു ചേരുന്നില്ലെങ്കിൽ - ശിവൻ ദേവനാണെങ്കിലും സ്പന്ദിക്കാൻ പോലും കഴിവില്ലാത്തവനാകുന്നു.) എന്ന് സൗന്ദര്യലഹരി.

ബ്രഹ്മാവ്, വിഷ്ണു, ശിവൻ എന്നിവരെയും ഇന്ദ്രാദിദേവകളെയും ഈശ്വരന്മാരെന്നു പറയാറുണ്ട്. ഐശ്വര്യസമഗ്രത അവർക്കെല്ലാമുണ്ട്. ഓരോരുത്തരുടെയും ശക്തിയും പ്രവർത്തനവും ദേവി സംവിധാനം ചെയ്ത പ്രവർത്തനക്രമത്തിൻെറ ഭാഗമാണ്. അങ്ങനെ ഈശ്വരത്വത്തെ വിധാനം ചെയ്തവൾ.

ഈശ്വരശബ്ദത്തിന് നേതാവ്, അധിപതി എന്നിങ്ങനെയും അർത്ഥം. മനുഷ്യരിൽ ചിലർ അധികാരം കൊണ്ടോ ജ്ഞാനവൈരാഗ്യാദികൾ കൊണ്ടോ മറ്റുള്ളവർക്ക് ഈശ്വരന്മാരായി കാണുന്നുണ്ട്. അവർക്ക് ഈശ്വരത്വം നൽകിയവൾ.

*"തേ സമ്മതാ ജനപദേഷു ധനാനി തേഷാം*
*തേഷാം യശാംസി ന ച സീദതി ധർമ്മവർഗഃ*
*ധന്യാസ്ത ഏവ നിഭൃതാത്മജഭൃത്യദാരാഃ*
*യേഷാം സദാഽഭ്യുദയദാ ഭവതീ പ്രസന്നാ"*

(ദേശങ്ങളിൽ ജനസമ്മതരായും സമ്പന്നരായും യശസ്വികളായും ധർമ്മാദികൾ ക്ഷയിക്കാത്തവരായും വിനീതരായ പുത്രഭൃത്യദാരാദികളാൽ ധന്യരായും ഉള്ളവരെല്ലാം നിന്തിരുവടിയുടെ പ്രസാദമുള്ളവരാണ്. അവരുടെ അഭ്യുദയം നിന്തിരുവടി നൽകുന്നതാണ്.) എന്നു ദേവീമാഹാത്മ്യം.

ഓം ഈശ്വരത്വവിധായിന്യൈ നമഃ

## 46. ഈശാനാദിബ്രഹ്മമയീ

ഈശാനൻ തുടങ്ങിയ ബ്രഹ്മന്മാരുടെ രൂപം സ്വീകരിച്ചവൾ. ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ, ഈശ്വരൻ, സദാശിവൻ എന്നിവരെ ചേർത്ത്

'പഞ്ചബ്രഹ്മങ്ങൾ' എന്നു പറയുന്നു. ഇവർ ദേവിയിൽ നിന്നു ഭിന്നരല്ല. ദേവിയുടെ മൂർത്തികളാണ്. ശക്തിയുക്തരല്ലാത്തപ്പോൾ പ്രവർത്തിക്കാൻ കഴിവില്ലാത്തവരായിരിക്കും. അപ്പോൾ അവരെ 'പഞ്ചപ്രേതങ്ങൾ' എന്നു പറയും. ശക്തി കൂടി ചേരുമ്പോൾ സൃഷ്ടിസ്ഥിതിലയതിരോധാനാനുഗ്രഹരൂപമായ പ്രപഞ്ച പ്രവർത്തനത്തിനുശക്തരായിത്തീരും. അപ്പോൾ പഞ്ചബ്രഹ്മങ്ങൾ.

ഈശാനൻ, തത്പുരുഷൻ, അഘോരൻ, വാമദേവൻ, സദ്യോജാതൻ എന്നീ ശിവമൂർത്തികളെ ആഗമങ്ങളിൽ പഞ്ചബ്രഹ്മം എന്ന പദം കൊണ്ടു കുറിക്കാറുണ്ട്. ഈ മൂർത്തികളായി രൂപം പൂണ്ടവൾ എന്നും വ്യാഖ്യാനിക്കാം.

"ബ്രഹ്മരൂപാ, ഗോവിന്ദരൂപിണി, രുദ്രരൂപാ, ഈശ്വരീ, സദാശിവാ, പഞ്ചബ്രഹ്മസ്വരൂപിണീ" തുടങ്ങി പല നാമങ്ങളിലായി ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഈശാനാദിബ്രഹ്മമയ്യൈ നമഃ

47. ഈശിത്വാദ്യഷ്ടസിദ്ധിദാ

ഈശിത്വം തുടങ്ങിയ അഷ്ടസിദ്ധികൾ നൽകുന്നവൾ.

*"അണിമാ മഹിമാ ചൈവ ലഘിമാ ഗരിമാ തഥാ*

*ഈശിത്വഞ്ച വശിത്വഞ്ച പ്രാപ്തി പ്രാകാശ്യമേവ ച"*

എന്ന് അമരകോശം അഷ്ടസിദ്ധികളെ അവതരിപ്പിക്കുന്നു. യോഗിക്ക് ലഭിക്കുന്ന ഈശ്വരഭാവങ്ങളാണ് ഇവ. മനുഷ്യനില്ലാത്ത സിദ്ധികൾ.

(അണിമാ – ഇഷ്ടം പോലെ ചെറുതാകാനുള്ള കഴിവ്. മഹിമാ – എത്ര വേണമെങ്കിലും വലുതാകാനുള്ള കഴിവ്. ലഘിമാ – ശരീരത്തിൻെറ ഭാരം കുറയ്ക്കാനുള്ള കഴിവ്. ഗരിമാ – ഭാരം വർദ്ധിപ്പിക്കാനുള്ള കഴിവ്. ഈശിത്വം – നിശ്ചയങ്ങൾ നടപ്പിലാക്കാനുള്ള കഴിവ് വശിത്വം – ആരെയും വശത്താക്കാനുള്ള കഴിവ്. പ്രാപ്തി – എന്തും ചെയ്യാനുള്ള കഴിവ്. പ്രാകാശ്യം – എപ്പോൾ എവിടെ പ്രകാശിക്കാനുദ്ദേശിക്കുന്നോ അവിടെ പ്രത്യക്ഷപ്പെടാനുള്ള കഴിവ്).

അഷ്ടൈശ്വര്യങ്ങളിൽ ഈശിത്വം മറ്റ് ഏഴും ഉൾക്കൊള്ളുന്നതിനാൽ അതിനു മുഖ്യസ്ഥാനം നൽകിക്കൊണ്ട് ഈശിത്വാദി – എന്നു നാമത്തിൽ പ്രയോഗിച്ചിരിക്കുന്നു.

യോഗചര്യാക്രമങ്ങളുടെ അഭ്യാസം കൊണ്ടു മാത്രം ഈ സിദ്ധികൾ ലഭിക്കുകയില്ല. ദേവീപ്രസാദം വേണം. ദേവീപ്രസാദമുള്ളവർക്ക് ക്ലിഷ്ടമായ തപശ്ചര്യകൾ ഇല്ലാതെയും സിദ്ധികൾ സ്വായത്തമാകും.

"മഹാസിദ്ധി, മഹൈശ്വര്യാ, സിദ്ധേശ്വരീ" തുടങ്ങി പല നാമങ്ങളിൽ ലളിതാസഹസ്രനാമം ഈ ആശയം പ്രകടമാക്കുന്നു.

ഓം ഈശിത്വാദ്യഷ്ടസിദ്ധിദായൈ നമഃ

## 48. ഈക്ഷിത്രീ

കാണുന്നവൾ. സർവലോകവ്യാപ്തയായ ദേവി എല്ലാം കാണുന്നു. എല്ലാം അറിയുകയും ചെയ്യുന്നു. വ്യക്തികളുടെ ഉള്ളിലുണ്ടാകുന്ന ചിന്തകളും ചിന്തകൾക്കു പ്രേരകമായ ഭാവങ്ങളും അമ്മ കണ്ടറിയുന്നു.

*"സർവതഃ പാണിചരണേ സർവതോക്ഷി ശിരോമുഖേ*
*സർവതഃ ശ്രവണഘ്രാണേ നാരായണി നമോഽസ്തുതേ"*

എന്ന് ദേവീമാഹാത്മ്യത്തിൽ അധികപാഠമായി ചില ഗ്രന്ഥങ്ങളിൽ കാണുന്ന ശ്ലോകം ഈ ആശയം വ്യക്തമാക്കുന്നു. ലോകമാതാവിന്റെ കൈകളും കാലുകളും കണ്ണുകളും ശിരസ്സും മുഖവും കാതും നാസികയും പ്രപഞ്ചത്തിൽ എല്ലായിടത്തുമുണ്ട്. എല്ലാം കാണുന്നവളാകയാൽ ഈക്ഷിത്രീ,

"വിശ്വസാക്ഷിണീ, മഹാപ്രളയസാക്ഷിണീ, മഹേശ്വരമഹാകല്പമഹാതാണ്ഡവസാക്ഷിണീ, സർവജ്ഞാ" എന്നീ നാമങ്ങളാൽ ലളിതാസഹസ്രനാമം ദേവിയെ കാലാതീതയായി സർവസാക്ഷിണിയായി വർത്തിക്കുന്നവളായി സ്തുതിക്കുന്നു.

ഓം ഈക്ഷിത്ര്യൈ നമഃ

## 49. ഈക്ഷണസൃഷ്ടാണ്ഡകോടീ

നോട്ടം കൊണ്ട് ബ്രഹ്മാണ്ഡകോടികളെ സൃഷ്ടിക്കുന്നവൾ. അമ്മയുടെ നോട്ടംകൊണ്ടുള്ള ആജ്ഞയനുസരിച്ച് പ്രപഞ്ചങ്ങൾ ഉണ്ടാകുന്നു. പ്രളയകാലത്ത് എല്ലാം തന്നിൽ ഒതുക്കുന്ന സദാശിവൻ ദേവിയുടെ ക്ഷണമാത്രചലിതമായ പുരികക്കൊടികൾ കൊണ്ട് നൽകുന്ന ആജ്ഞയെ അവലംബിച്ച് അവയെ വീണ്ടും സൃഷ്ടിക്കാനുള്ള അനുമതി

നൽകുന്നു എന്ന് സൗന്ദര്യലഹരി ഇരുപത്തിനാലാം ശ്ലോകം

''ലീലാക്ലപ്തബ്രഹ്മാണ്ഡമണ്ഡലാ, ഉന്മേഷനിമിഷോത്പന്ന വിപന്നഭുവനാവലീ, അനേകകോടിബ്രഹ്മാണ്ഡജനനീ'' എന്നു ലളിതാസഹസ്രനാമം.

ഓം ഈക്ഷണസൃഷ്ടാണ്ഡകോട്യൈ നമഃ

## 50. ഈശ്വരവല്ലഭാ

ഈശ്വരൻെറ പത്നി. ഈശ്വരപദം മുഖ്യമായി ശിവനെ കുറിക്കുന്നു. പരമാത്മാവ്, രക്ഷിതാവ്, കാമദേവൻ, വിഷ്ണു എന്നീ അർത്ഥങ്ങളും ഈശ്വരശബ്ദത്തിനുണ്ട്. ഇതിൽ ഏതർത്ഥം സ്വീകരിച്ചാലും ദേവി ഈശ്വരവല്ലഭയാണ്.

*''ഗിരാമാഹുർ ദേവീം ദ്രുഹിണഗൃഹണീമാഗമവിദോ*
*ഹരേഃ പത്നീം പദ്മാം ഹരസഹചരീമദ്രിതനയാം*
*തുരീയാ കാപി ത്വം ദുരധിഗമനിസ്സീമമഹിമാ*
*മഹാമായാ വിശ്വം ഭ്രമയസി പരബ്രഹ്മമഹിഷി''*

എന്ന സൗന്ദര്യലഹരീശ്ലോകത്തിൽ ദേവിയെ ബ്രഹ്മപത്നിയായും വിഷ്ണുവിൻെറ പത്നിയായും ഹരൻെറ സഹചരിയായും തുരീയയായി പരബ്രഹ്മമഹിഷിയായും വിവരിക്കുന്നു.

ഓം ഈശ്വരവല്ലഭായൈ നമഃ

## 51. ഈഡിതാ

സ്തുതിക്കപ്പെട്ടവാം, പ്രശംസിക്കപ്പെട്ടവാം. വേദങ്ങളും ആഗമങ്ങളും പുരാണേതിഹാസങ്ങളും ദേവിയുടെ അനന്തവിഭൂതികളെ സ്തുതിക്കുന്നു. തന്ത്രശാസ്ത്രങ്ങളും കോടിക്കണക്കിനുള്ള മന്ത്രങ്ങളും ദേവീസ്തുതിപരങ്ങളാണ്. ത്രിമൂർത്തികളും ദേവന്മാരും അസുരരും ഗന്ധർവകിന്നരാദികളും ദേവീശക്തികളെ ഉപാസിക്കുന്നു. ഏവരാലും സ്തുതിക്കപ്പെടുന്നവളാകയാൽ 'ഈഡിതാ' എന്നു നാമം. ''ബ്രഹ്മോപേന്ദ്രമഹേന്ദ്രാദിദേവസംസ്തുതവൈഭവാ, മൂലമന്ത്രാത്മികാ, ശാരദാരാധ്യാ, മഹാഭൈരവപൂജിതാ, ഹരിബ്രഹ്മേന്ദ്രസേവിതാ, പുലോമജാർച്ചിതാ, കടാക്ഷകിങ്കരീഭൂതകമലാകോടിസേവിതാ, ഗന്ധർവ്വസേവിതാ, ഭഗാരാധ്യാ, ഗുഹ്യകാരാധ്യാ, ലജ്ജാ

രംഭാദിവന്ദിതാ, വീരാരാധ്യാ, മാർത്താണ്ഡഭൈരവാരാധ്യാ, ബുധാർച്ചിതാ, സർവോപനിഷദുദ്ഘുഷ്ടാ, ധീരസമർച്ചിതാ, ശ്രുതിസംസ്തുതവൈഭവാ, സുവാസിന്യർച്ചനപ്രീതാ, ദശമുദ്രാസമാരാധ്യാ'' എന്നിങ്ങനെ അനേകം നാമങ്ങളാൽ ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഈഡിതായൈ നമഃ

52. ഈശ്വരാർധാംഗശരീരാ

ഈശ്വരന്റെ - ശിവന്റെ പകുതി അംഗം തന്റെ ശരീരമായുള്ളവൾ. ശിവന്റെ അർദ്ധനാരീശ്വരമൂർത്തി പ്രസിദ്ധം.

പാർവ്വതീദേവിയുടെ നിർദ്ദേശപ്രകാരം ദുർഗ്ഗാദേവി മഹിഷാസുരനെ വധിച്ചു. മഹിഷാസുരവധം സകലലോകങ്ങൾക്കും സന്തുഷ്ടി ഉളവാക്കി. ശ്രീപരമേശ്വരൻ പാർവ്വതീദേവിയെ അഭിനന്ദിച്ച് തന്റെ മടിയിൽ ഇരുത്തി. ദേവി ശിവശരീരത്തിൽ ലയിച്ചു ചേർന്നു. അപ്പോൾ ശിവശരീരത്തിന്റെ ഇടതുഭാഗം സ്ത്രീരൂപമായിമാറി. ആ ഭാഗത്തുള്ള ആഭരണങ്ങളും സ്ത്രീയ്ക്കു ചേരും വണ്ണം രൂപം കൊണ്ടു. ഇങ്ങനെയാണ് അർദ്ധനാരീശ്വരന്റെ ഉത്പത്തിയെ സ്കാന്ദപുരാണം വർണ്ണിക്കുന്നത്.

സൃഷ്ടിക്ക് ഉദ്യുക്തനായ ബ്രഹ്മാവ് ശിവനെ ഉദ്ദേശിച്ചു തപസ്സു ചെയ്തുവെന്നും അതിൽ പ്രസാദിച്ച ശിവന്റെശരീരത്തിൽ നിന്ന് പകുതി സ്ത്രീയും പകുതി പുരുഷനുമായി ശിവശക്ത്യൈക്യരൂപത്തിൽ അർദ്ധനാരീശ്വരൻ ഉണ്ടായി എന്നും ശതരുദ്രസംഹിതയിൽ മറ്റൊരു കഥ കാണുന്നു.

അതിശ്രേഷ്ഠമായ പരസ്പരാശ്രയമാണ് ശിവനും ശക്തിയും തമ്മിലുള്ളത്. ശിവൻ തന്നെയാണ് പ്രപഞ്ചരൂപത്തിൽ വർത്തിക്കുന്നതെന്നും ശക്തികൂടെ ചേർന്നാലേ ശിവനു പ്രഭവിക്കാൻ ശക്തി ഉണ്ടാവുകയുള്ളു എന്നും ശക്തി കൂടിച്ചേർന്നില്ലെങ്കിൽ ദേവനായ ശിവനു് സ്പന്ദിക്കാൻ പോലും കഴിയുകയില്ലെന്നും സൗന്ദര്യലഹരിയുടെ ഒന്നാം ശ്ലോകത്തിൽ ശങ്കരഭഗവത് പാദർ ശിവശക്തികളുടെ അവിനാഭാവബന്ധം അവതരിപ്പിക്കുന്നു. വാക്കും അർത്ഥവും പോലെയാണ് ലോകപിതാക്കളായ പാർവതീപരമേശ്വരരുടെ ബന്ധമെന്ന് കാളിദാസൻ രഘുവംശത്തിൽ പ്രസ്താവിക്കുന്നു.

ശിവശക്തിതത്ത്വങ്ങൾ പരസ്പരപൂരകങ്ങളാണെന്ന സത്യം ഈ നാമം വ്യക്തമാക്കുന്നു. ''ശിവകാമേശ്വരാങ്കസ്ഥാ, ശിവമൂർതിഃ, ശിവശക്ത്യൈക്യ

രൂപിണീ, സദാശിവകുടുംബിനീ, ശ്രീകണ്ഠാർധശരീരിണീ, കാമേശ്വരപ്രാണ നാഡീ, കാന്താർധവിഗ്രഹാ'' തുടങ്ങി പല നാമങ്ങളിൽ ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഈശ്വരാർധാംഗശരീരായൈ നമഃ

## 53. ഈശാധിദേവതാ

ഈശ്വരനു് അധിദേവതയായുള്ളവൾ. എല്ലാ ഈശ്വരന്മാർക്കും അധിദേവതയായുള്ളവൾ എന്നും വ്യാഖ്യാനം. ഈശത്വം നൽകുന്ന ശക്തികളെല്ലാം ദേവിയുടെ വിഭൂതികളാകയാൽ എല്ലാ ദേവന്മാരും ത്രിമൂർത്തികളും ദേവിയെ ആരാധിച്ചു് ശക്തി നേടുന്നു.

ഈശനെ മാത്രം അധിദേവതയായി പൂജിക്കുന്നവൾ, പരമപതി വ്രതയായ ശിവപത്നി എന്നും വ്യാഖ്യാനിച്ചു കാണുന്നു.

ഓം ഈശാധിദേവതായൈ നമഃ

## 54. ഈശ്വരപ്രേരണകരീ

ഈശ്വരനെ പ്രപഞ്ചരൂപത്തിൽ പ്രഭവിക്കുന്നതിനുപ്രേരിപ്പിക്കുന്നവൾ. 52 – ാം നാമത്തിൻെറ വ്യാഖ്യാനത്തിൽ സൂചിപ്പിച്ച സൗന്ദര്യലഹരീപദ്യം നോക്കുക. എല്ലാ ദേവന്മാരെയും അവരവരുടെ പ്രവർത്തനങ്ങൾക്കു പ്രേരിപ്പിക്കുന്നവൾ എന്നു വ്യാഖ്യാനം. 19 – ാം നാമത്തിൻെറ വ്യാഖ്യാനത്തിൽ ഉദ്ധരിച്ചിട്ടുള്ള സൗന്ദര്യലഹരിയിലെ ശ്ലോകം ഈ ആശയം വ്യക്ത മാക്കുന്നുണ്ടു്.

ഓം ഈശ്വരപ്രേരണകര്യൈ നമഃ

## 55. ഈശതാണ്ഡവസാക്ഷിണീ

ഈശൻെറ താണ്ഡവത്തിനു് സാക്ഷിണിയായിരിക്കുന്നവൾ. തീവ്രമായ അംഗചലനങ്ങളോടുകൂടിയ നൃത്തമാണു താണ്ഡവം. ഇവിടെ കല്പാന്ത കാലത്തു ശിവൻ ചെയ്യുന്ന സംഹാരതാണ്ഡവമാണു വിഷയം. മഹാകല്പ കാലത്തുള്ള പ്രളയത്തിൽ ലോകങ്ങളെല്ലാം നശിക്കും. മഹേശ്വരൻ മാത്രം ശേഷിക്കും. അപ്പോൾ ആനന്ദോന്മത്തനായി ശിവൻ ചെയ്യുന്ന താണ്ഡവ നൃത്തത്തിനു സാക്ഷിണിയായി ദേവി മാത്രമേ ഉണ്ടായിരിക്കൂ. വിശ്വം നശിക്കുമ്പോഴും നാശമില്ലാത്ത പരാശക്തിയാണു് ലളിതാംബിക എന്നു് ഈ നാമം കുറിക്കുന്നു.

*"കല്പോപസംഹരണകല്പിതതാണ്ഡവസ്യ*
*ദേവസ്യ ഖണ്ഡപരശോഃ പരഭൈരവസ്യ*
*പാശാങ്കുശൈക്ഷവശരാസനപുഷ്പബാണൈഃ*
*സാ സാക്ഷിണീ വിജയതേ തവ മൂർതിരേകാ"*

എന്നു പഞ്ചദശീസ്തവം.

"മഹേശ്വരമഹാകല്പമഹാതാണ്ഡവസാക്ഷിണീ" എന്നു ലളിതാസഹസ്രനാമം.

ഓം ഈശതാണ്ഡവസാക്ഷിണ്യൈ നമഃ

## 56. ഈശ്വരോത്സംഗനിലയാ

ഈശ്വരൻെറ ഉത്സംഗത്തിൽ സ്ഥിതിചെയ്യുന്നവൾ. ശങ്കരാഭിന്നയായ ദേവി എല്ലായ്പ്പോഴും ഭർത്താവായ ശങ്കരൻെറ മടിയിൽ സ്ഥിതി ചെയ്യുന്നു. ശിവൻെറ ഇച്ഛാശക്തിയായി ശിവൻെറ ചൈതന്യമായി വർത്തിക്കുന്ന പരാശക്തി.

*"കാമേശ്വരാങ്കസ്ഥ സദാനിവാസേ*
*കാലാത്മികേ കന്ദലിതാനുകമ്പേ*
*കല്പാവസാനോത്ഥിതകാലിരൂപേ*
*കാമപ്രദേ കല്പലതേ നമസ്തേ"*

എന്ന് ലളിതോപാഖ്യാനം 27 - ാം അദ്ധ്യായത്തിൽ ബ്രഹ്മാദിദേവകൾ ദേവിയെ സ്തുതിക്കുന്നു. "ശിവകാമേശ്വരാങ്കസ്ഥാ, ശിവാ സ്വാധീനവല്ലഭാ" എന്നു ലളിതാസഹസ്രനാമം.

ഓം ഈശ്വരോത്സംഗനിലയായൈ നമഃ

## 57. ഈതിബാധാവിനാശിനീ

ഈതിബാധകളെ നശിപ്പിക്കുന്നവൾ. ഈതികളാകുന്ന ബാധകളെ നശിപ്പിക്കുന്നവൾ എന്നും ഈതികളെയും ബാധകളെയും നശിപ്പിക്കുന്നവൾ എന്നും വിഗ്രഹം. "ഈങ് ഗതൗ" എന്ന നിഷ്പത്തിയനുസരിച്ച്, വന്നു കൂടുന്ന ആപത്തുകളാണ് ഈതികൾ. നാശം, നാടുവിട്ടുപോകൽ, നാശകാരണങ്ങളായ കാലക്കേടുകൾ എന്ന് ഈതിക്ക് അർത്ഥം.

*"ഈതിർ ഡിംബേ പ്രവാസേതിവൃഷ്ട്യാദി ഷഡ്സു ച സ്ത്രിയാം"*

എന്നു മേദിനീനിഘണ്ടു. നാശം, നാടുവിട്ടുപോകൽ, അതിവൃഷ്ടി തുടങ്ങിയ നാശകാരണങ്ങൾ ഈതികൾ. ഡിംബം യുദ്ധകലഹാദികളെ കുറിക്കുന്നു. പ്രവാസം നാടുവിട്ടുപോകൽ. നാട്ടിൽ കഴിയാനാകാത്ത പരിതഃസ്ഥിതികളുണ്ടാകുമ്പോഴാണ് പണ്ടൊക്കെ ദേശാന്തരഗമനം നടത്തിയിരുന്നത്. അതിവൃഷ്ടി തുടങ്ങിയ ആറ് ആപത്തുകൾ കാലഗതിയിൽ ഉണ്ടാകുന്നവയും ഈതികളാണ്.

*"അതിവൃഷ്ടിരനാവൃഷ്ടിർ മൂഷികാശ്ശലഭാശ്ശുകാഃ*
*അത്യാസന്നശ്ച രാജാനഃ ഷഡേതേ ഈതയഃ സ്മൃതാഃ"*

അതിവർഷം, മഴയില്ലായ്മ, മൂഷികൻ, ശലഭം, കിളി എന്നിവയിൽ നിന്നുണ്ടാകുന്ന ഉപദ്രവം, രാജാവിൻെറ മരണം എന്നിവയെ ആറ് ഈതികളായി വിവരിച്ചു കാണുന്നു.

'ബാധ' എന്നതിന് പ്രകൃതത്തിൽ പീഡ, ദുഃഖം എന്ന് അർത്ഥം. ഈതികൾ ബാധകളാണ്. വ്യാധി തുടങ്ങി ദുഃഖമുണ്ടാക്കുന്നവയെല്ലാം ബാധകളാണ്.

ഈതിബാധകളെ നശിപ്പിക്കുന്നവൾ എന്നു നാമത്തിന് അർത്ഥം. 'താപത്രയാഗ്നിസംദഗ്ധസമാഹ്ലാദനചന്ദ്രികാ, സർവാപദ്വിനിവാരിണീ, സർവവ്യാധിപ്രശമനീ, സർവമൃത്യുനിവാരിണീ' തുടങ്ങി പല നാമങ്ങളിൽ ക്കൂടി ലളിതാസഹസ്രനാമം ഈ ആശയം വെളിവാക്കുന്നു.

ഓം ഈതിബാധാവിനാശിന്യൈ നമഃ

## 58. ഈഹാവിരഹിതാ

'ഈഹ' ഇല്ലാത്തവൾ. 'ഈഹ' എന്നതിന് പ്രവൃത്തി എന്ന് ധാത്വർത്ഥം. 'ഈഹ ചേഷ്ടായാം' എന്നു നിഷ്പത്തി. പ്രവർത്തനങ്ങൾക്ക് എല്ലായ്പ്പോഴും ലക്ഷ്യമായ ഫലമുണ്ടാകുമെന്നതിനാൽ 'ഈഹ' ആഗ്രഹം എന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെടുന്നു. "അപ്രാപ്തപ്രാപ്തിം പ്രതി ഇച്ഛാ ഈഹാ" എന്ന് ശങ്കരാചാര്യർ ഈ പദത്തെ വ്യാഖ്യാനിക്കുന്നു. കിട്ടാത്തതു കിട്ടണം എന്ന ആഗ്രഹം. ജഗദീശ്വരിയായ ലളിതാംബികയ്ക്ക് അപ്രാപ്തമായോ അപ്രാപ്യമായോ ഒന്നുമില്ല. അതുകൊണ്ടു തന്നെ എന്തെങ്കിലും നേടാനുള്ള പ്രവർത്തനവും ഇല്ല. ഉപാസകപക്ഷത്തിൽ

ഇച്ഛകളെ നശിപ്പിച്ച് തൻെറ ഭക്തനു ശാന്തി നൽകുന്നവൾ എന്നും വ്യാഖ്യാനം.

ഓം ഈഹാവിരഹിതായൈ നമഃ

## 59. ഈശശക്തിഃ

ഈശ്വരൻെറ ശക്തി ഈശ്വരൻ ശിവൻ. ശിവൻെറ ശക്തിയായി വർത്തിക്കുന്നവൾ. സർവത്തിനും ശക്തിയായി, എല്ലാ ശക്തികൾക്കും ഈശ്വരിയായി വർത്തിക്കുന്നവളായതിനാലും ഈശശക്തിയാണു ദേവി. ശക്തികൾക്ക് ഈശ്വരിയായവൾ.

ഓം ഈശശക്ത്യൈ നമഃ

## 60. ഈഷത്സ്മിതാനനാ

ഈഷത്സ്മിതം എന്നതിന് അല്പഹാസം എന്നർത്ഥം. പുഞ്ചിരി. പുഞ്ചിരികൊണ്ടു ശോഭിക്കുന്ന മുഖമുള്ളവൾ. സ്ഥൂലരൂപവർണ്ണനയുടെ ഭാഗമാണ് ഈ നാമം. മന്ദഹാസം കൊണ്ടു മനോഹരമാണ് ദേവിയുടെ മുഖം. ദുഃഖസ്പർശമില്ലാത്ത ആനന്ദമാണു ദേവീരൂപം. ഭക്തന്മാരോടുള്ള പ്രസാദം കൊണ്ടും ജഗത്തിൻെറ നേർക്കുള്ള വാത്സല്യം കൊണ്ടും അമ്മ പുഞ്ചിരിക്കുന്നു.'ദരഹാസോജ്ജ്വലന്മുഖീ' എന്നു ലളിതാസഹസ്രനാമം.

ഓം ഈഷത്സ്മിതാനനായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ മൂന്നാമത്തെ അക്ഷരമായ ഈകാരം കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. നാലാം അക്ഷരമായ 'ല' കാരം കൊണ്ടുതുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

## 61. ലകാരരൂപാ

ശ്രീവിദ്യാമന്ത്രത്തിൻെറ നാലാമത്തെ അക്ഷരമായ ലകാരമായി രൂപം പൂണ്ടവൾ. ലകാരം ഇന്ദ്രവാചിയാണ്. എല്ലാ ദേവന്മാരുടെയും നിയന്താവായ ഇന്ദ്രൻ ദേവീസ്വരൂപങ്ങളിൽ ഒന്നാണ്. ദേവസമൂഹത്തിൻെറ ബുദ്ധിശക്തിയുടെയും കർമ്മശക്തിയുടെയും പ്രതീകവുമാണ് ഇന്ദ്രൻ.

ലകാരത്തെ ബുദ്ധിശക്തിയുടെ ലഹരി എന്ന് ഭാസ്കരരായർ വ്യാഖ്യാനിക്കുന്നു. ഒന്നിനു പിന്നിൽ മറ്റൊന്നെന്ന ക്രമത്തിൽ അനന്തതരംഗാവലികളായി വർത്തിക്കുന്ന ചോദനകൾക്ക് ബുദ്ധി സ്രോതസ്സായി വർത്തിക്കുന്നു.

ഓം ലകാരരൂപായൈ നമഃ

62. ലലിതാ

ഏറ്റവും സുന്ദരി ആയവൾ. ഇച്ഛരിക്കപ്പെടുന്ന വിലാസഭംഗിയാണ് ലളിതം, അതുള്ളവൾ ലളിതാ. "സുകുമാരതയാംഗാനാം വിന്യാസം ലലിതം ഭവേൽ" എന്ന സാഹിത്യശാസ്ത്രനിർവചനപ്രകാരം സാവധാനമായും ആകർഷകമായുമുള്ള അംഗവിന്യാസത്തിനു 'ലളിതം' എന്നു പേര്. അപ്രകാരമുള്ള ചലനമുള്ളവൾ. ഈ പക്ഷത്തിലും 'സുന്ദരി' എന്നുതന്നെ ഫലിതമാകുന്ന അർത്ഥം. അനുപമമായ സൗന്ദര്യമുള്ളവൾ.

''ലോകാനതീത്യ ലലതേ ലലിതാ തേന സോച്യതേ'' എന്നു പദ്മപുരാണം. ഇവിടെ ലോകങ്ങളെ അതിക്രമിച്ചു വർത്തിക്കുന്നവൾ, പരാശക്തി എന്നർത്ഥം. ലോകശബ്ദത്തിനു കിരണങ്ങൾ (ആവരണ ദേവതകൾ) എന്നർത്ഥം കല്പിച്ച് മറ്റു ദേവതാശക്തികൾക്കപ്പുറത്ത് വിരാജിക്കുന്നവൾ എന്നു വ്യാഖ്യാനിച്ചാലും പരാശക്തി എന്നു തന്നെ അർത്ഥം. ശ്രീചക്രത്തിന്റെ ബിന്ദുസ്ഥാനത്ത് തേജോരൂപിണിയായി വർത്തിക്കുകയും ആവരണചക്രങ്ങളിലുള്ള ശക്തിദേവതകളാകുന്ന കിരണങ്ങളെ തേജസ്സുകൊണ്ട് അതിക്രമിക്കുകയും ചെയ്യുന്നവൾ എന്നും വ്യാഖ്യാനം.

''ലലിതം രതിചേഷ്ടിതം''എന്ന നിർവചനപ്രകാരം ശൃംഗാരരസരൂപിണിയായ ദേവീഭാവത്തെ 'ലളിത' എന്നു പേരു കുറിക്കുന്നു. ലളിതോപാഖ്യാനത്തിൽ ദേവന്മാരുടെ മുന്നിൽ പ്രത്യക്ഷമാകുന്ന ദേവീരൂപം വർണ്ണിക്കുന്നത്

*''.........ജഗദുജ്ജീവനാകാരാം ബ്രഹ്മവിഷ്ണുശിവാത്മികാം*
*സൗന്ദര്യസാരസീമാന്താമാനന്ദരസസാഗരാം*
*സർവാഭരണസംയുക്താം ശൃംഗാരൈകരസാലയാം*
*കൃപാതാംഗിതാപാംഗനയനാലോകകൗമുദീം..........''*

എന്നിങ്ങനെയാണ്. ശൃംഗാരൈകരസാലയയാണ് മഹാദേവി. ശൃംഗാരരസത്തിന്റെ സ്ഥായിഭാവമായ രതിയാണ് ദേവിയുടെ രൂപം. അതിൽ നിന്നു ദേവി സകല സൃഷ്ടിക്കും മാതാവാണ് എന്നു സൂചിപ്പിക്കുന്നു. 'സൗകുമാര്യം തു ലാലിത്യം' എന്നും 'ലലിതേ സുന്ദരം' എന്നും കോശഗ്രന്ഥങ്ങൾ നിർവചിക്കുന്നു. ''സൗന്ദര്യസാരസീമാന്താം'' എന്നും 'ആനന്ദരസസാഗരാം' എന്നും ലളിതോപാഖ്യാനം വിവരിക്കുന്നത് ദേവിയുടെ ത്രിപുരസുന്ദരീഭാവത്തെയാണ്.

പ്രയാഗാതീർത്ഥത്തിൻെറ അധിഷ്ഠാത്രിയായ ദേവിക്കു 'ലളിതാ' എന്നു പേര്. 'പ്രയാഗേ ലലിതാദേവീ' എന്ന് പദ്മപുരാണം.

ഓം ലലിതായൈ നമഃ

## 63. ലക്ഷ്മീവാണീനിഷേവിതാ

ലക്ഷ്മീദേവിയാലും സരസ്വതീദേവിയാലും സേവിക്കപ്പെടുന്നവാം. ലളിതാംബിക ഒരു കണ്ണുകൊണ്ടു് ബ്രഹ്മാവിനെയും മറ്റേക്കണ്ണുകൊണ്ടു് വിഷ്ണുവിനെയും കാരുണ്യപൂർവ്വം കടാക്ഷിച്ചപ്പോൾ ആ നോട്ടത്തിൽ നിന്ന് 'പ്രഭാപുഞ്ജപഞ്ജരാന്തരസംസ്ഥിത'കളായി വാണീദേവിയും ലക്ഷ്മീ ദേവിയും ഉണ്ടായതായും ആ ദേവിമാർ ദേവിയെ സേവിച്ചു നിന്ന ഗംഗയുടെയും യമുനയുടെയും കൈകളിൽ നിന്നു ചാമരങ്ങൾ വാങ്ങി വീജനം ചെയ്തു ദേവിയെ സേവിച്ചതായും ലളിതോപാഖ്യാനം വർണ്ണിക്കുന്നു.

*''തയോ കരാഭ്യാമാദായ ചാമരേ ഭാരതീശ്രിയൗ*
*ശ്രീദേവീമുപതസ്ഥാതേ വീജയന്തൗ യഥോചിതം*
*അനർഘരത്നഖചിതകിങ്കിണീചിതദോർലതേ''*

(ഗംഗയുടെയും യമുനയുടെയും കയ്യിൽ നിന്നു ചാമരങ്ങൾ വാങ്ങി സരസ്വതിയും ലക്ഷ്മിയും വിലയേറിയ രത്നങ്ങൾ പതിച്ച കങ്കണങ്ങളണിഞ്ഞ കൈകളോടുകൂടി വീശിക്കൊണ്ടു് ലളിതാദേവിയെ സേവിച്ചു).

സർവ ഐശ്വര്യങ്ങളുടെയും ശക്തിയാണ് ലക്ഷ്മീദേവി. സർവ്വജ്ഞാന ശക്തിയാണ് സരസ്വതീദേവി. എല്ലാ ഐശ്വര്യങ്ങളും എല്ലാ ജ്ഞാനവും ലളിതാംബികയെ സേവിക്കുന്നു. ലളിതാംബികയെ സേവിക്കുന്നവർക്കു് ലക്ഷ്മീദേവിയുടെയും സരസ്വതീദേവിയുടെയും അനുഗ്രഹം സ്വാഭാവി കമായി ലഭിക്കും.

*''സരസ്വത്യാ ലക്ഷ്മ്യാ വിധിഹരിസപത്നോ വിഹരതേ*
*രതേഃ പാതിവ്രത്യം ശിഥിലയതി രമ്യേണ വപുഷാ*
*ചിരം ജീവന്നേവ ക്ഷപിതപശുപാശവ്യതികരഃ*
*പരാനന്ദാഭിഖ്യം രസയതി രസം ത്വദ്ഭജനവാൻ''*

(ലോകമാതാവേ, നിന്തിരുവടിയെ ഭജിക്കുന്നവൻ ബ്രഹ്മദേവനോടും വിഷ്ണുവിനോടും മത്സരിക്കുന്നവനായി ലക്ഷ്മിയെയും സരസ്വതിയെയും സ്വാധീനത്തിലാക്കി വിഹരിക്കുന്നു .......) എന്നു് സൗന്ദര്യലഹരി 99-ാം ശ്ലോകം.

*'സചാമരരമാവാണീസവ്യദക്ഷിണസേവിതാ'*
എന്ന് ലളിതാസഹസ്രനാമം.

ഓം ലക്ഷ്മീവാണീനിഷേവിതായൈ നമഃ

## 64. ലാകിനീ

''ലമകമസ്യാസ്തീതി ലാകിനീ'' എന്ന് ശങ്കരഭഗവത്പാദർ ഈ നാമത്തെ വ്യാഖ്യാനിക്കുന്നു. ലമകം ഉള്ളവൾ ലാകിനീ. 'കം' എന്നതിന് 'സുഖം' എന്നും ബ്രഹ്മം എന്നും ഉപനിഷത്പ്രസിദ്ധമായ അർത്ഥം. 'അകം' എന്നു നിഷേധപ്രത്യയം ചേർത്താൽ ബ്രഹ്മത്തിൽ നിന്നു ഭിന്നവും ദുഃഖാത്മകവുമായ ജഗത്ത് എന്നർത്ഥം. 'ലം' എന്നതിന് ലയിക്കൽ എന്നർത്ഥം. ജഗത്ത് ഏതൊന്നിൽ ലയിക്കുന്നുവോ അത് ലമകം. ജഗത്തിന്റെ ഉത്പത്തിക്കും സ്ഥിതിക്കും ലയത്തിനും കാരണമായ ചിച്ഛക്തി 'ലാകിനി.'

കുണ്ഡലിനീയോഗത്തിൽ മണിപൂരം എന്ന ആധാരചക്രത്തിന്റെ അധിഷ്ഠാനദേവതയായി സ്ഥിതിചെയ്യുന്ന ശക്തിയാണ് ലാകിനി.

*''ദിക്പത്രേ നാഭിപദ്മേ ത്രിവദനവിലസദ് ദംഷ്ട്രിണീം രക്തവർണാം*
*ശക്തിം ദംഭോലിദണ്ഡാവഭയമപി ഭുജൈർ ധാരയന്തീം മഹോഗ്രാം*
*ഡാമര്യാദ്യൈഃ പരീതാം പശുജനഭയദാം മാംസധാത്വേകനിഷ്ഠാം*
*ഗൗഡാന്നാസക്തചിത്താം സകലസുഖകരീം ലാകിനീം ഭാവയാമഃ*

(പത്തുദളങ്ങളുള്ള നാഭീപദ്മത്തിൽ നാഭീസ്ഥാനത്തുള്ള മണിപൂരചക്രത്തിൽ - മൂന്നു മുഖങ്ങളുള്ളവളും ദംഷ്ട്രകളുള്ളവളും രക്തവർണ്ണയും, ശക്തി, വജ്രം, അഭയമുദ്ര, വരമുദ്ര എന്നിവ ധരിച്ചിട്ടുള്ള നാലു കൈകൾ ഉള്ളവളും, അത്യുഗ്രയും, ഡാമരി തുടങ്ങിയവരാൽ ചുറ്റപ്പെട്ടവളും, പശുജനങ്ങൾക്കു ഭയം ഉണ്ടാക്കുന്നവളും മാംസധാതുവിൽ സ്ഥിതിചെയ്യുന്നവളും ശർക്കരച്ചോറ് ഇഷ്ടപ്പെടുന്നവളും, സകലസുഖങ്ങളും നൽകുന്നവളുമായ ലാകിനിയെ ധ്യാനിക്കുന്നു).

ലളിതാസഹസ്രനാമത്തിൽ 'മണിപൂരാബ്ജനിലയാ, വദനത്രയസംയുതാ, വജ്രാദികായുധോപേതാ, ഡാമര്യാദിഭിരാവൃതാ, രക്തവർണാ. മാംസനിഷ്ഠാ, ഗുഡാന്നപ്രീതമാനസാ, സമസ്തഭക്തസുഖദാ, ലാകിന്യംബാസ്വരൂപിണീ' എന്നു പത്തു നാമങ്ങൾ കൊണ്ട് ലാകിനീദേവിയായി ലളിതാംബികയെ സ്തുതിക്കുന്നു.

ഓം ലാകിന്യൈ നമഃ

### 65. ലലനാരൂപാ

സ്ത്രീരൂപം ധരിച്ചവൾ. പരബ്രഹ്മം തന്നെയാണ് പരാശക്തി. അതിന് രൂപമില്ല. രൂപമില്ലാത്തതിന് സ്ത്രീപുരുഷവിഭാഗം കല്പിക്കാനുമാവില്ല. എങ്കിലും താൻ സൃഷ്ടിച്ച ലോകത്തെ മാതൃവാത്സല്യത്തോടെ സംരംക്ഷിക്കുന്നതിനു പരാശക്തി ലളിതാംബികയായി രൂപം പൂണ്ടു. ആ മാതൃരൂപത്തിൻെറ പ്രതിരൂപങ്ങളാണ് എല്ലാസ്ത്രീകളും. ശരീരാകൃതി, വേഷം, ആഭരണങ്ങൾ, അനന്തമായ കാരുണ്യം, ആകർഷകമായ ലാളിത്യവിലാസങ്ങൾ എന്നിവയോടെ സ്ത്രീരൂപത്തിൽ വിശ്വത്തെയാകെ ഗർഭത്തിൽ ധരിക്കുകയും ജനിപ്പിക്കുകയും ആനന്ദിപ്പിക്കുകയും സംരംക്ഷിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നവൾ.

*''വിദ്യാഃ സമസ്താസ്തവദേവി ഭേദാഃ*
*സ്ത്രിയഃ സമസ്താ സകലാ ജഗത്സു''*

(ഈ ലോകത്തിലുള്ള എല്ലാ വിദ്യകളും നിന്തിരുവടിയുടെ ഭിന്നഭാവങ്ങളാണ്. എല്ലാ സ്ത്രീകളും നിന്തിരുവടി തന്നെയാണ്.) എന്നു ദേവീമാഹാത്മ്യം.

'ലലനാ' എന്നതിന് 'ജിഹ്വ' എന്നും അർത്ഥം. ഈ പക്ഷത്തിൽ നാവായി വർത്തിക്കുന്നവൾ. ഭാഷണത്തിനുപയോഗിക്കുന്ന അവയവമാണ് നാക്ക്. വാഗ്രൂപത്തിൽ വർത്തിക്കുന്നവൾ. ഭാഷണമായും, സംഗീതമായും സാഹിത്യാദികലകളായും പ്രവർത്തിക്കുന്ന സരസ്വതിയുടെ രൂപം സ്വീകരിച്ചവൾ.

ജിഹ്വ രസം ആസ്വദിക്കുന്ന ഇന്ദ്രിയവുമാണ്. എല്ലാ രസങ്ങളും ആനന്ദം നൽകുന്നവയാണ്. ബ്രഹ്മാനന്ദസഹോദരമായ കലാരസമായി രൂപം പൂണ്ടവൾ.

ഓം ലലനാരൂപായൈ നമഃ

### 66. ലസദ്ദാഡിമപാടലാ

ലസത് - ദാഡിമ - പാടലാ - ലസത്തായ ദാഡിമപ്പൂപോലെ പാടലവർണ്ണയായവൾ. വിടർന്നു ശോഭിക്കുന്ന മാതളപ്പൂവിൻെറ നിറം പാടലമാണ്. ''ശ്വേതരക്തം തു പാടലം''. വെളുപ്പു കലർന്ന ചെമപ്പുനിറമാണ് പാടലം. ദേവിയെ പാടലവർണ്ണയായി സ്തുതിക്കുന്നതു് സർവൈശ്വര്യപ്രദമായി കണക്കാക്കുന്നു. ഭൗതികമായ ഐശ്വര്യവും മോക്ഷവും ആഗ്രഹി

ക്കുന്നവർ സിന്ദൂരാരുണവിഗ്രഹയായി ദേവിയെ ധ്യാനിക്കുന്നു.

'ദാഡിമീകുസുമപ്രഭാ, ആരക്തവർണാ, തരുണാദിത്യപാടലാ, മദപാടലഗണ്ഡഭൂ, രക്തവർണാ,' തുടങ്ങി അനേകം നാമങ്ങളിൽ ദേവിയുടെ ദാഡിമീ കുസുമതുല്യമായ വർണസൗഭാഗ്യം ലളിതാസഹസ്രനാമം ആവിഷ്കരിക്കുന്നു.

ഓം ലസദ്ദാഡിമപാടലായൈ നമഃ

## 67. ലലന്തികാലസത്ഫാലാ

'ലലന്തിക' കൊണ്ടു ശോഭിക്കുന്ന നെറ്റിത്തടമുള്ളവൾ. സർവാഭരണഭൂഷിതമായ സ്ഥൂലരൂപത്തിന്റെ വർണ്ണനയിൽപ്പെട്ട നാമം. കഴുത്തിൽ തൂങ്ങിക്കിടക്കത്തക്കവണ്ണം അണിയുന്ന ആഭരണമാണു് ലലന്തിക. ഇവിടെ നെറ്റിക്കു ഭൂഷണമായി പറയുന്നതുകൊണ്ടു് തലമുടിയിൽ അണിയുന്ന മാലയായി മനസ്സിലാക്കണം. അതിന്റെ ചുട്ടി നെറ്റിയുടെ മേൽഭാഗം അലങ്കരിക്കുന്നു. "പരിതഃമുക്താഫലഖചിതനവരത്നമധ്യയാ ലലാടമധ്യദേശഭൂഷയാ" എന്നു് ആചാര്യസ്വാമികൾ വ്യാഖ്യാനിക്കുന്നു. നടുവിൽ നവരത്നങ്ങളും ചുറ്റും മുത്തുകളും പതിച്ച നെറ്റിച്ചുട്ടി കൊണ്ടു ശോഭിക്കുന്ന ഫാലദേശമുള്ളവൾ.

ഓം ലലന്തികാലസത്ഫാലായൈ നമഃ

## 68. ലലാടനയനാർചിതാ

ലലാടം നെറ്റി. നെറ്റിയിൽ കണ്ണുള്ള ശ്രീപരമേശ്വരനാൽ അർച്ചിക്കപ്പെടുന്നവൾ. ജഗദാധാരനായ ശ്രീപരമേശ്വരനാൽപോലും അർച്ചിക്കപ്പെടുന്നവൾ എന്നു പറയുമ്പോൾ ത്രിമൂർത്തികൾക്കും ആരാധ്യയായ പരാശക്തി എന്നു സിദ്ധിക്കുന്നു.

ലലാടശബ്ദം ഭ്രൂമധ്യത്തെയും നയനശബ്ദം ജ്ഞാനത്തെയും കുറിക്കുന്നു. ഭ്രൂമദ്ധ്യത്തിൽ ഖേചരീമുദ്രകൊണ്ടു് ശ്രീപരമേശ്വരനെ ധ്യാനിക്കുന്ന ജ്ഞാനിയായ യോഗിയെ 'ലലാടനയന' എന്ന ശബ്ദം കുറിക്കുന്നുവെന്നും അങ്ങനെയുള്ള യോഗിമാരാൽ അർച്ചിക്കപ്പെടുന്നവൾ എന്നും വ്യാഖ്യാനഭേദം.

ഓം ലലാടനയനാർചിതായൈ നമഃ

## 69. ലക്ഷണോജ്ജ്വലദിവ്യാംഗീ

ലക്ഷണം കൊണ്ടു് ഉജ്ജ്വലവും ദിവ്യവുമായ അംഗങ്ങൾ ഉള്ളവൾ. ഒന്നിനെ തിരിച്ചറിയാൻ സഹായിക്കുന്ന സവിശേഷതകൾ, പേരു് എന്നിവയാണു് ലക്ഷണം. ''ലക്ഷണം നാമ്നി ചിഹ്നേഥ സാരസ്യാം ലക്ഷണാ ക്വചിത്'' എന്നു് വിശ്വകോശം.

സ്ഥൂലരൂപവർണ്ണനയിൽപെടുത്തിയാൽ സാമുദ്രികാശാസ്ത്രം വിവരിക്കുന്ന എല്ലാ ശുഭലക്ഷണവും തികഞ്ഞ ദിവ്യങ്ങളും ഉജ്ജ്വലങ്ങളുമായ അംഗങ്ങൾ ഉള്ളവൾ.

സച്ചിദാനന്ദം തന്നെ ഘനീഭൂതമായ അംഗങ്ങളാൽ ഉജ്ജ്വലയായവൾ. ദിവ്യം, ഉജ്ജ്വലം എന്നു് രണ്ടു വിശേഷണങ്ങൾ ദേവിയുടെ അംഗങ്ങളെ കുറിക്കാൻ ഉപയോഗിച്ചിരിക്കുന്നു. ദിവ്യം എന്നതു് പ്രകാശവാചിയാണു്. ദിവ്യങ്ങളായ ലക്ഷണങ്ങളാൽ ജ്വലിക്കുന്നതു്. ശരീരസ്ഥമായതുകൊണ്ടു് മറഞ്ഞുപോയ ദിവ്യവും ഉജ്ജ്വലവുമായ ലക്ഷണങ്ങളുള്ള ജീവാത്മാവിനെ ഈ നാമം കുറിക്കുന്നു എന്നും വ്യാഖ്യാനം. സച്ചിദാനന്ദസ്വരൂപിണിയായ പരാശക്തിയും ലക്ഷണോജ്ജ്വലദിവ്യാംഗിയായ ജീവാത്മാവും തമ്മിൽ ഭേദമില്ല. ജീവാത്മാവായി രൂപം കൊള്ളുമ്പോൾ ലക്ഷണങ്ങൾ സ്വീകരിക്കുന്നു. ചിഹ്നങ്ങളും നാമങ്ങളുമായി ബന്ധപ്പെടുന്നു.

ഓം ലക്ഷണോജ്ജ്വലദിവ്യാംഗ്യൈ നമഃ

## 70. ലക്ഷകോട്യണ്ഡനായികാ

ലക്ഷകോടി ബ്രഹ്മാണ്ഡങ്ങൾക്കു നായിക ആയവൾ. ലക്ഷം, കോടി എന്നീ പദങ്ങൾ സംഖ്യകളെകുറിക്കുന്നവയാണെങ്കിലും ഇവിടെ അസംഖ്യം എന്നു് അർത്ഥം. ഉണ്ടായതും ഇപ്പോഴുള്ളതും ഇനി ഉണ്ടാകുന്നവയുമായി എത്ര ബ്രഹ്മാണ്ഡങ്ങൾ. അവയുടെ കണക്കുണ്ടാക്കാൻ സാദ്ധ്യമല്ല എന്നതുകൊണ്ടു് 'ലക്ഷകോടി' എന്ന പ്രയോഗം.

'അണ്ഡം' എന്ന പ്രയോഗം ബ്രഹ്മാണ്ഡത്തെക്കുറിക്കുന്നു. സൃഷ്ടിയെയും പ്രപഞ്ചപരിണാമത്തെയും കുറിക്കുന്ന ഒരു സാങ്കേതിക പദമാണു് 'ബ്രഹ്മാണ്ഡം'. പ്രപഞ്ചം ഒരു മുട്ടയിൽ നിന്നുണ്ടായി എന്നു സൗകര്യത്തിനുവേണ്ടി സങ്കല്പിക്കുന്നു. അരൂപവും അവ്യാകൃതവും ഗുണങ്ങളില്ലാത്തതുമായ ബ്രഹ്മത്തിൽ ഉണ്ടായ സൃഷ്ട്യഭിവാഞ്ഛ ഘനീഭൂതമായതാണു് ബ്രഹ്മാണ്ഡം എന്നു് ആചാര്യന്മാർ അഭിപ്രായ

പ്പെടുന്നു. ബ്രഹ്മസംഭൂതമായ ഈ അണ്ഡത്തിൽ നിന്ന് അനന്തകോടി ആദിത്യന്മാരുടെ പ്രകാശത്തോടെ ഒരു പുരുഷനുണ്ടായി. സ്ഥൂലങ്ങളിൽ സ്ഥൂലവും അണുക്കളിൽ അണുവുമായ ഈ പുരുഷനെ പുരാണങ്ങളിൽ 'മഹാവിരാട്' എന്നു വിളിക്കുന്നു. മഹാവിരാട്ടിൻെറ രോമകൂപങ്ങളിൽ നിന്ന് നിരവധി ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഉണ്ടായി. ഓരോ ബ്രഹ്മാവും സൃഷ്ടിയുടെ വിധാതാവായി. ഓരോ ബ്രഹ്മാണ്ഡത്തിലും പതിനാലു ലോകങ്ങൾ വീതം സൃഷ്ടിക്കപ്പെട്ടു. ഇങ്ങനെ ഉണ്ടാകുന്ന ബ്രഹ്മാണ്ഡങ്ങൾ കാലം കൊണ്ടുമഹാവിരാട്ടിൽ ലയിക്കുന്നു.

മഹാവിരാട്ടായി രൂപം കൊണ്ടതും ബ്രഹ്മാണ്ഡങ്ങളായതും അവയെ നിയന്ത്രിക്കുന്നതും നിലനിറുത്തുന്നതും ഒടുവിൽ സംഹരിച്ച് തന്നിൽത്തന്നെ ലയിപ്പിക്കുന്നതും ലളിതാംബികയായ പരാശക്തിയാകയാൽ ബ്രഹ്മാണ്ഡങ്ങളുടെ നായികയായി നാമം കീർത്തിക്കുന്നു.

ഓം ലക്ഷകോട്യണ്ഡനായികായൈ നമഃ

## 71. ലക്ഷ്യാർഥാ

ലക്ഷ്യമായ അർത്ഥം സ്വരൂപമായവൾ. വേദങ്ങൾ, വേദശിരസ്സുകളായ ഉപനിഷത്തുകൾ, ഉപനിഷത്തുകളിലെ മഹാവാക്യങ്ങൾ, കോടിക്കണക്കിനുള്ള മന്ത്രങ്ങൾ, പുരാണേതിഹാസങ്ങൾ, ആചാര്യന്മാരുടെ ഉപദേശങ്ങൾ, തത്ത്വശാസ്ത്രങ്ങൾ തുടങ്ങിയവയെല്ലാം ഒരൊറ്റ അർത്ഥത്തെയാണ് ലക്ഷ്യമാക്കുന്നത്. ആ ആശയം കുറിക്കാൻ പല രീതിയിൽ പറയുന്നുവെന്നേയുള്ളു. "ഏകം സത് വിപ്രാ ബഹുധാ വദന്തി" എന്ന് ആപ്തവാക്യം. പ്രണവം ധനുസ്സും ആത്മാവ് ശരവും ആ ശരത്തിൻെറ ലക്ഷ്യം ബ്രഹ്മവുമാണെന്ന് മുണ്ഡകോപനിഷത്തു പറയുന്നു. മുന്നിലും പിന്നിലും വശങ്ങളിലും മുകളിലും താഴെയും നിറഞ്ഞുനില്ക്കുന്നതെങ്കിലും കാണാനോ സ്പർശിക്കാനോ കേൾക്കാനോ ഘ്രാണിക്കാനോ കഴിയാത്ത പരമസത്തയാണ് പരബ്രഹ്മരൂപിണിയായ പരാശക്തി. പല രീതിയിലുള്ള ആരാധനകൾ, യോഗസമ്പ്രദായങ്ങൾ, ധ്യാനമനനാദികൾ, തപസ്സ് തുടങ്ങിയ മാർഗ്ഗങ്ങളിലൂടെ ഭക്തരും യോഗിമാരും തപസ്വികളും ജ്ഞാനികളും തേടുന്ന ഉണ്മയായ ദേവിയാണ് ഇവയ്ക്കെല്ലാം ലക്ഷ്യമായ അർത്ഥം.

'തദ്പദലക്ഷ്യാർഥാ' എന്നു ലളിതാസഹസ്രനാമം.

ഓം ലക്ഷ്യാർഥായൈ നമഃ

## 72. ലക്ഷണാഗമ്യാ

ലക്ഷണങ്ങളാൽ അറിയപ്പെടാനാകാത്തവാം. ഒരു വ്യക്തിയെയോ വസ്തുവിനെയോ അറിയുന്നതു് അതിൻെറ ഗുണങ്ങളെക്കൊണ്ടാണു്. വലുതു്, ചെറുതു്, വളഞ്ഞതു്, നിവർന്നതു്, ഇന്നയിടത്തുള്ളതു്, ഇങ്ങനെയുള്ളതു്, ഉണ്ടായിരുന്നതു്, ഉണ്ടാകാനിടയുള്ളതു്...... എന്നിങ്ങനെ. അനാദിയും നിർഗ്ഗുണവുമായ പരാശക്തിയെ ഇപ്രകാരത്തിൽ ലക്ഷണ നിർണ്ണയം ചെയ്യാനാവില്ല. ''നായമാത്മാ പ്രവചനേന ലഭ്യാ'' എന്നു കഠോപനിഷത്തു്. പരമചൈതന്യത്തെ നിർവചിക്കാനോ പ്രവചിക്കാനോ സാദ്ധ്യമല്ല.

ലക്ഷണനിർണ്ണയം ചെയ്തു് മറ്റൊരാാക്കു പറഞ്ഞുകൊടുക്കുന്നതിനുള്ള ഉപാധി ഭാഷയാണു്. വാക്കുകളുടെ പരസ്പരബന്ധം കൊണ്ടും അവയുടെ അഭിധ, ലക്ഷണ തുടങ്ങിയ വ്യാപാരങ്ങാം കൊണ്ടും വാക്യങ്ങളിൽ പ്രവർത്തിക്കുന്ന പദങ്ങാം ലക്ഷ്യമായ വസ്തുവിനെയോ ആശയത്തെയോ പ്രതീയമാനമാക്കുന്നു. നാമരൂപവിവർജ്ജിതയായ ലളിതാംബികയെ വർണ്ണിക്കാനോ വിവരിക്കാനോ അഭിധ, ലക്ഷണ, വ്യഞ്ജന തുടങ്ങിയ പദവ്യാപാരങ്ങാക്കു കഴിവില്ല. കേവലം ചിന്മാത്രവും നിരുപാധികവുമായ ദേവീചൈതന്യം വാക്കുകാക്കു വഴങ്ങുന്നതല്ല. വശിനി തുടങ്ങിയ വാഗ്ദേവതകാം തങ്ങളുടെ കഴിവുകളുടെ സമഷ്ടിരൂപത്തിൽ ആവിഷ്കരിച്ച ദേവിയുടെ സഹസ്രനാമം ദേവിയുടെ വിഭൂതികളുടെ അല്പാംശം പോലും ആവിഷ്കരിക്കുന്നില്ല.

ശുദ്ധചൈതന്യമാത്രസ്വരൂപവും സ്വയംപ്രകാശവുമായ ലളിതാദേവിയെ ലക്ഷണങ്ങാംകൊണ്ടു് അറിയാനാകാത്തതിനാൽ ലക്ഷണാഗമ്യാ എന്നു നാമം.

ഓം ലക്ഷണാഗമ്യായൈ നമഃ

## 73. ലബ്ധകാമാ

കാമങ്ങാം ലഭിച്ചവാം. കാമശബ്ദത്തിനു് ഇച്ഛ, ആഗ്രഹം എന്നു സാമാന്യമായി അർത്ഥം. ആഗ്രഹിക്കപ്പെടുന്നതു്. ഐഹികവും ആമുഷ്മികവുമായ എല്ലാ ആഗ്രഹങ്ങളും അതിൽപ്പെടും. ലോകമാതാവായ ലളിതാംബികാദേവിക്കു് കാമിക്കപ്പെടേണ്ടതായി ഒന്നും തന്നെ ഇല്ല എന്നു എടുത്തു പറയേണ്ട കാര്യമില്ല.

മൂലപ്രകൃതിയായി രൂപം സ്വീകരിക്കുമ്പോൾ പ്രപഞ്ചസൃഷ്ടി ദേവിയുടെ കാമമായിത്തീരുന്നു. ഇച്ഛാമാത്രം കൊണ്ടു് ബ്രഹ്മാണ്ഡ കോടികളെ ജനിപ്പിക്കുമ്പോൾ അവയുടെ സുസ്ഥിതി ദേവിയുടെ കാമ മായിത്തീരുന്നു. കാരുണ്യത്തോടെ തൻെറ സൃഷ്ടികളെ പരിപാലിക്കുന്ന അമ്മയ്ക്കു് അവയെ തന്നിൽ ലയിപ്പിക്കുന്നതും കാമമായിത്തീരുന്നു. ഇവയെല്ലാം അനായാസമായി ദേവി നിർവഹിക്കുന്നു.

ഭണ്ഡാസുരവധത്തിനായി ദേവന്മാരുടെ അപേക്ഷപ്രകാരം ദേവി ലളിതാംബികയായി രൂപം ധരിച്ചതു് ലളിതോപാഖ്യാനത്തിൽ വിവരി ക്കുന്നുണ്ടു്. കോടിസൂര്യപ്രതീകാശയും ചന്ദ്രകോടിസുശീതളയും ജഗദുജ്ജീ വനാകാരയും സൗന്ദര്യസാരസീമാന്തയും ആനന്ദരസസാഗരയും ശൃംഗാ രൈകരസാലയയും ആയാണു് ദേവി ആവിർഭവിക്കുന്നതു്. സർവദേവന്മാരും നിറഞ്ഞ സദസ്സിൽ രതീദേവിയുടെ ദുഃഖം കണ്ടു് കാരുണ്യത്തോടെ ദേവി കാമേശ്വരനെ കടാക്ഷിച്ചപ്പോൾ ആ നോട്ടത്തിൽ നിന്നു് കാമദേവൻ ജനിച്ചതായി ആ പുരാണം വിവരിക്കുന്നു. ശിവൻെറ നേത്രാഗ്നിയിൽ മുമ്പു ദഹിച്ച കാമദേവൻ ദേവിയുടെ കടാക്ഷത്തിൽ നിന്നു വീണ്ടും ജനിച്ചു. ആ കാമദേവൻെറ സാഹായ്യത്താൽ ദേവി കാമേശ്വരൻെറ അർദ്ധാംഗത്തിനു് അവകാശിനിയായി ശിവനെ അർദ്ധനാരീശ്വരനാക്കിത്തീർത്തു. കാമനെ ലഭിച്ചവൾ എന്നും കാമേശ്വരനെ ലഭിച്ചവൾ എന്നും ഈ നാമത്തെ വ്യാഖ്യാ നിക്കാം.

ആ പുരാണത്തിൽ അതേ സന്ദർഭത്തിൽ നടന്ന മറ്റൊരു സംഭവത്തെ ഈ നാമം കുറിക്കുന്നു എന്നും വ്യാഖ്യാനിക്കാം. ദേവി ബ്രഹ്മാവിനെ നോക്കിയ നോട്ടത്തിൽ നിന്നു സരസ്വതീദേവിയും വിഷ്ണുവിനെ നോക്കിയ നോട്ടത്തിൽ നിന്നു മഹാലക്ഷ്മിയും ജനിച്ചു. 'കാ' എന്നതിനു സരസ്വതി എന്നും 'മാ' എന്നതിനു ലക്ഷ്മി എന്നും അർത്ഥം. അവരിരുവരും ദേവിയെ സേവിച്ചുനിന്നു. സരസ്വതിയെയും ലക്ഷ്മിയെയും ലഭിച്ചവൾ എന്നും നാമത്തിനർത്ഥം.

ഉപാസകപക്ഷത്തിൽ ലളിതാംബികയെ ആരാധിക്കുന്നവർക്കു് എല്ലാ കാമങ്ങളും ലഭിക്കും എന്നു് സൂചന.

ലളിതാസഹസ്രനാമത്തിൽ 'കാമാക്ഷീ, കാമദായനീ, കാമധുക്' തുടങ്ങിയ നാമങ്ങൾ ഈ ആശയം ഉൾക്കൊള്ളുന്നു.

ഓം ലബ്ധകാമായൈ നമഃ

## 74. ലതാതനുഃ

പൂവള്ളിപോലെ മനോഹരവും സർവ്വാകർഷകവുമായ രൂപമുള്ളവൾ. സ്ഥൂലരൂപവർണ്ണനയിൽ പെടുത്താവുന്ന നാമമാണിതു്. സ്ത്രീകളുടെ സൗന്ദര്യം കുറിക്കാൻ അവരുടെ ശരീരത്തെ വള്ളിയോടു് ഉപമിക്കുന്നതു് പ്രസിദ്ധമായ കവിസങ്കേതം. സൗന്ദര്യാധിക്യം കുറിക്കുന്നു.

'ലത' എന്ന പദം ഇവിടെ കല്പലതയെ കുറിക്കുന്നു എന്നു ശങ്കരാചാര്യർ വ്യാഖ്യാനിക്കുന്നു. ഭക്തനു് സകലപുരുഷാർത്ഥങ്ങളും ദാനം ചെയ്യുന്ന കല്പവല്ലി ആണു ദേവി എന്നു് വ്യംഗ്യം. ഈ വ്യാഖ്യാനം കൂടുതൽ യോജിക്കുന്നു.

ലത മരത്തെ ആശ്രയിച്ചു പടർന്നുയരുന്നു. കവികൾ ലതയെ സ്ത്രീയായും വൃക്ഷത്തെ പുരുഷനായും സങ്കൽപ്പിച്ചു വർണ്ണിക്കാറുണ്ടു്. ശിവലിംഗത്തെ ചുറ്റി ആലിംഗനം ചെയ്യുന്ന പൂവല്ലിയായി ദേവിയെ വർണ്ണിച്ചിട്ടുണ്ടു്. ആ സങ്കല്പവും സന്ദർഭത്തിൽ യോജിക്കും.

ഓം ലതാതനവേ നമഃ

## 75. ലലാമരാജദലികാ

ലലാമം കൊണ്ടു പ്രകാശിക്കുന്ന അലികത്തോടുകൂടിയവൾ. ലലാമം തിലകത്തെ കുറിക്കുന്നു. അലികം നെറ്റിയെയും. സ്ഥൂലരൂപവർണ്ണനയിൽപ്പെടുന്ന നാമം. ദേവി അണിഞ്ഞിട്ടുള്ള കസ്തൂരീതിലകം കൊണ്ടു് ദേവിയുടെ നെറ്റിത്തടം കൂടുതൽ ശോഭയുള്ളതായിത്തീർന്നിരിക്കുന്നു. സ്വാഭാവികമായിത്തന്നെ അഷ്ടമീചന്ദ്രനെപ്പോലെ ശോഭയുള്ളതാണു് ദേവിയുടെ നെറ്റിത്തടം.

ലളിതാസഹസ്രനാമത്തിൽ 'അഷ്ടമീചന്ദ്രബിഭ്രാജദളികസ്ഥലശോഭിതാ, മുഖചന്ദ്രകലങ്കാഭമൃഗനാഭിവിശേഷകാ' എന്നു രണ്ടു നാമങ്ങൾ കൊണ്ടു് ദേവിയുടെ ലലാടവും കസ്തൂരീതിലകവും വർണ്ണിക്കുന്നു.

ഓം ലലാമരാജദലികായൈ നമഃ

## 76. ലംബിമുക്താലതാഞ്ചിതാ

തൂങ്ങിക്കിടക്കുന്ന മുത്തുമാലകളാൽ മനോഹാരിണി ആയവൾ. മുത്തുമാലകൾ ദേവിയുടെ കിരീടം, നെറ്റി, കഴുത്തു്, ഒഡ്യാണം, പാദകടകം തുടങ്ങിയവയിലെല്ലാം അലങ്കാരമായി ചേർത്തിട്ടുണ്ടു്. സർവാഭരണങ്ങളിലും

ചേർത്തിട്ടുള്ള മുത്തുമാലകൾ ഒരു വള്ളിയെന്നപോലെ സർവാംഗങ്ങളിലും വ്യാപിച്ച് ദേവിയുടെ അരുണവർണ്ണത്തെ ബഹുവർണ്ണങ്ങളാക്കി പ്രതിഫലിപ്പിച്ച് ദേവിയുടെ ശോഭാപരിവേഷത്തെ ആകർഷകമാക്കുന്നു.

'രത്നഗ്രൈവേയചിന്താകലോലമുക്താഫലാന്വിതാ, സർവാഭരണ ഭൂഷിതാ' എന്നു ലളിതാസഹസ്രനാമത്തിലും വർണ്ണിച്ചിരിക്കുന്നു.

ഓം ലംബിമുക്താലതാഞ്ചിതായൈ നമഃ

## 77. ലംബോദരപ്രസൂ

ലംബോദരനായ മഹാഗണപതിയെ പ്രസവിച്ചവൾ. നമുക്കെന്നപോലെ സർവലോകേശ്വരനായ ഗണേശ്വരനും അമ്മയായവൾ.

'കാമേശ്വരമുഖാലോകകല്പിതശ്രീഗണേശ്വരാ' എന്നു ലളിതാസഹസ്ര നാമം.

ഓം ലംബോദരപ്രസുവേ നമഃ

## 78. ലഭ്യാ

ലഭിക്കപ്പെടാവുന്നവൾ, ഭക്തർക്ക് പ്രാപിക്കപ്പെടാവുന്നവൾ. ലൗകികജീവിതത്തിൻെറ മായാവരണത്താൽ മറഞ്ഞിരിക്കുന്നവളാണെങ്കിലും ശ്രവണമനനനിദിധ്യാസാദികളായ യത്നങ്ങളാൽ ഉള്ളിലും പുറത്തും സദാസന്നിഹിതയായ ദേവിയെ സ്മരിക്കാനും സാക്ഷാത്കരിക്കാനും കഴിയും. കഴുത്തിൽ അണിഞ്ഞിരിക്കുന്ന മാല ശരീരത്തിന് ആഭരണമായി അതിനെ പ്രശോഭിപ്പിച്ചുകൊണ്ടിരിക്കെത്തന്നെ അണിയുന്നയാൾ അതിനെ വിസ്മ രിക്കുന്നതുപോലെയാണ് മായാമുഗ്ദ്ധരായ മനുഷ്യർ 'ആബാലഗോപ വിദിത'യായ ജഗദീശ്വരിയെ വിസ്മരിക്കുന്നത്. മാലയെക്കുറിച്ച് ആരെങ്കിലും സൂചിപ്പിച്ചാൽ ഓർമ്മവരും. കണ്ണാടിക്കുമുന്നിൽ ചെന്നാൽ കണ്ണിൽപ്പെടും. അതുപോലെ ശ്രവണമനനാദിസംസ്കാരങ്ങളാൽ ദേവീസ്മരണയുണ്ടാകും.

വിവിധസമ്പ്രദായങ്ങളിലുള്ള ആരാധനകളാൽ ലഭിക്കപ്പെടാവുന്ന വളാകയാൽ ലഭ്യാ.

ഓം ലഭ്യായൈ നമഃ

## 79. ലജ്ജാഢ്യാ

ലജ്ജകൊണ്ട് ആഢ്യയായവൾ, ലജ്ജയാകുന്ന സമ്പത്തുള്ളവൾ.

അവിഹിതമായ എന്തെങ്കിലും ചെയ്തു എന്നു മറ്റുള്ളവർ അറിയുമ്പോഴു ണ്ടാകുന്ന ആത്മനിന്ദയാണ് ലജ്ജ. പ്രിയൻെറ സാമീപ്യം കൊണ്ട് സ്ത്രീക്കുണ്ടാകുന്ന മന്ദാക്ഷം, സ്തംഭം, രോമാഞ്ചം തുടങ്ങിയവയ്ക്കു കാരണമായ വ്രീഡയും ലജ്ജയാണ്.

ലജ്ജാരൂപത്തിൽ എല്ലാ മനുഷ്യരുടെയും ഉള്ളിൽ സ്ഥിതിചെയ്ത് അവിഹിതപാപകർമ്മങ്ങൾ ചെയ്യാതെ ദേവി നേർവഴിക്കു നയിക്കുന്നു.

സ്ത്രീക്ക് പ്രിയൻെറ നേർക്കുള്ള അനുരാഗം മന്ദാക്ഷാദികളായ വ്യഭിചാരീഭാവങ്ങളായി പ്രത്യക്ഷപ്പെടുമ്പോൾ ലജ്ജ സ്ത്രീയുടെ സൗന്ദര്യം വർദ്ധിപ്പിക്കുന്ന ഭൂഷണമായിത്തീരുന്നു. ലജ്ജാരൂപത്തിൽ കുലസ്ത്രീകളിൽ ദേവി കുടികൊള്ളുന്നു.

*"യാ ദേവീ സർവഭൂതേഷു ലജ്ജാരൂപേണ സംസ്ഥിതാ*
*നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോ നമഃ"*
*എന്നും "യാ ശ്രീ സ്വയം സുകൃതിനാം ഭവനേഷ്വലക്ഷ്മീ*
*പാപാത്മനാം കൃതധിയാം ഹൃദയേഷു ബുദ്ധിഃ*
*ശ്രദ്ധാ സതാം കുലജനപ്രഭവസ്യ ലജ്ജാ*
*താം ത്വാം നതാഃ സ്മ, പരിപാലയ ദേവി വിശ്വം"*
എന്നും ദേവീമാഹാത്മ്യം ദേവിയെ ലജ്ജാരൂപിണിയായി വിവരിക്കുന്നു.

പ്രകൃതത്തിൽ ലജ്ജയാകുന്ന സമ്പത്തുള്ളവളായി ദേവിയെ ആവിഷ്കരിക്കുന്നു. 'ഹ്രീം' എന്ന ബീജാക്ഷരത്തെ കുറിക്കാൻ 'ലജ്ജാ' എന്ന പദം മന്ത്രശാസ്ത്രചർച്ചകളിൽ പ്രയോഗിച്ചുകാണുന്നു. ആ അർത്ഥത്തിൽ ഹ്രീംകാരമാകുന്ന സമ്പത്തുള്ളവൾ, ഹ്രീംകാരരൂപിണി എന്നർത്ഥം.

ലജ്ജാവതിയായ കുലസ്ത്രീ മറഞ്ഞുനിൽക്കുന്നതുപോലെ സർവ്വ വ്യാപ്തയെങ്കിലും ദേവി അർഹതയില്ലാത്തവരിൽ നിന്നു മറഞ്ഞു നിൽക്കുന്ന വളാണ്.

ലളിതാസഹസ്രനാമത്തിലെ 'ലജ്ജാ, ഹ്രീംകാരീ, ഹ്രീംമതി' എന്നീ നാമങ്ങൾ ഈ ആശയം ഉൾക്കൊള്ളുന്നു.

**ഓം ലജ്ജാഢ്യായൈ നമഃ**

## 80. ലയവർജിതാ

ലയം ഇല്ലാത്തവൾ, നാശമില്ലാത്തവൾ, പരബ്രഹ്മസ്വരൂപിണി. "സത്യം ജ്ഞാനമനന്തം ബ്രഹ്മ" എന്ന ശ്രുതിവാക്യം കൊണ്ടു നിർദ്ദേശിക്കപ്പെടുന്നവൾ. ഉത്പത്തിയും നാശവും ഇല്ലാത്ത പരാശക്തി.

ഓം ലയവർജിതായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ നാലാമത്തെ അക്ഷരമായ 'ല' കൊണ്ടു തുടങ്ങുന്ന ഇരുപതുനാമങ്ങൾ കഴിഞ്ഞു. അഞ്ചാമത്തെ അക്ഷരമായ ഹ്രീം കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

## 81. ഹ്രീംകാരരൂപാ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിൻെറ അഞ്ചാമത്തെ അക്ഷരമായ ഹ്രീംകാരം സ്വരൂപമായവൾ. 'ഹ്രീം' എന്ന ബീജാക്ഷരം കൊണ്ടു നിർദ്ദേശിക്കപ്പെടുന്നവൾ, ഹ്രീംകാരോച്ചാരണം കൊണ്ടു പ്രസാദിക്കുന്നവൾ.

ഹ്രീംകാരം ഭുവനേശ്വരീബീജമാണ്. ആ മന്ത്രാർത്ഥമാണ് ഇനിയുള്ള പത്തൊൻപതു നാമങ്ങളിലും വ്യാപരിക്കുന്നതും. മന്ത്രാർത്ഥം വിശകലനത്തിനും വ്യാഖ്യാനത്തിനും വഴങ്ങുന്നതല്ല. ഹ്രീംകാരത്തിലെ 'ഹകാരം' മായയെയും 'രകാരം' മായാവച്ഛിന്നചൈതന്യത്തെയും 'ഈ' ശുദ്ധചൈതന്യത്തെയും അനുസ്വാരം അളക്കപ്പെടുന്നത് എന്ന ആശയത്തെയും കുറിക്കുന്നു എന്നു സാമാന്യമായി പറയാം.

ഓം ഹ്രീംകാരരൂപായൈ നമഃ

## 82. ഹ്രീംകാരനിലയാ

ഹ്രീംകാരം നിലയമായുള്ളവൾ 'നി ലീങ് ശ്ലേഷണേ' എന്ന നിർവചനപ്രകാരം ചേർന്നിരിക്കാനുള്ള - ലയിക്കാനുള്ള - സ്ഥലമാണ് നിലയം. വിശ്രമിക്കാനും സ്വകാര്യമായി പ്രവർത്തിക്കാനുമുള്ള ഇടം. എവിടെ സ്ഥിരമായി താമസിച്ചുകൊണ്ട് തൻെറ പ്രവർത്തനങ്ങൾ നടത്തുന്നുവോ അവിടം നിലയനം. മനുഷ്യർക്കു ഗൃഹം, പക്ഷികൾക്കു കൂട്, വന്യമൃഗങ്ങൾക്കു ഗുഹ, ഇഴജന്തുക്കൾക്കു മാളം എന്നിവ പോലെ.

ഈ നാമത്തിൽ ഹ്രീംകാരത്തെ ദേവിയുടെ വാസസ്ഥാനമായി കല്പിച്ചിരിക്കുന്നു. .

ഓം ഹ്രീംകാരനിലയായൈ നമഃ

## 83. ഹ്രീംപദപ്രിയാ

'ഹ്രീം' എന്ന പദത്തിൽ പ്രിയമുള്ളവൾ. ഭാഷാവ്യാപാരത്തിൽ 'വർണ്ണസമുദായഃ പദം' എന്നു നിർവചനം. ഉച്ചരിതവർണ്ണങ്ങൾ ചേർന്നത്. എങ്ങനെയെങ്കിലും കുറേ വർണ്ണങ്ങൾ ചേർന്നാൽ പോര, ആശയവ്യഞ്ജകമാം വണ്ണം ചേരണം. അതിനാൽ 'ശക്തം പദം' എന്ന് ആദ്യത്തെ നിർവചനത്തെ വിശേഷിപ്പിച്ചു കാണുന്നു. " പദ്യതേ ഗമ്യതേ ജ്ഞായതേ അനേനേതിപദം" ഏതൊന്നുകൊണ്ട് അറിയുന്നുവോ അത്. 'ഹ്രീം' എന്നത് ഹകാരം, രേഫം, ഈകാരം, അനുസ്വാരം എന്ന നാലു വർണ്ണങ്ങൾ ചേർന്നുണ്ടാകുന്നതാകയാൽ അത് വർണ്ണസമുദായമാണ്. ഹ്രീംശബ്ദത്തിൻെറ ഘടകങ്ങളെല്ലാം മന്ത്രാവയവങ്ങളെന്ന നിലയിൽ ദേവതകളെ കുറിക്കുന്നു. ഉച്ചരിക്കുന്നയാളെ മന്ത്രദേവതകളുടെ നേർക്കുനയിക്കുന്നു. തുടർച്ചയായ ജപം കൊണ്ട് മന്ത്രദേവതകളെ സാക്ഷാത്കരിക്കുകയും സ്വാധീനിക്കുകയും ചെയ്യുന്നു. അതിനാൽ 'ശക്തം പദം' എന്ന വിശേഷണവും യോജിക്കുന്നു.

*"പദം ശബ്ദേ ച വാക്യേ ച വ്യവസായോപദേശയോഃ*
*പാദതഃ ചിഹ്നയോഃ സ്ഥാനത്രാണയോരങ്കവസ്തുനോഃ"*

എന്നു മേദിനീനിഘണ്ടു. ഇതുപ്രകാരം മുൻപു പറഞ്ഞതിനുപരി പ്രവർത്തനം, ഉപദേശം, കാലടിപ്പാടു്, രക്ഷ, എന്നും പദത്തിന് അർത്ഥം. ഇവ സ്വീകരിച്ചാൽ ഹ്രീംകാരത്തിൻെറ വിശ്വനിയാമകമായ പ്രവർത്തനത്തിൽ പ്രിയമുള്ളവൾ, ഗുരു ശിഷ്യനുനൽകുന്ന ഹ്രീംകാരമന്ത്രോപദേശത്തിൽ പ്രീതിയുള്ളവൾ, ഹ്രീംകാരമന്ത്രദേവതയുടെ കാലടിപ്പാടുകൾ വിശ്വവ്യാപ്തമായി കണ്ടു സന്തോഷിക്കുന്നവൾ, ഹ്രീംകാരം ലോകത്തെ രക്ഷിക്കുന്നതിൽ സന്തുഷ്ടയായവൾ എന്നിങ്ങനെ വ്യാഖ്യാനം.

"കിരണം" എന്നു കൂടി മേദിനീനിഘണ്ടു 'പദ'ത്തിന് അർത്ഥം പറയുന്നു. കിരണരൂപത്തിൽ പ്രകാശരശ്മികളായി ബാഹ്യപ്രപഞ്ചത്തെയും ജ്ഞാനരൂപമായി അന്തഃകരണങ്ങളെയും പ്രകാശിപ്പിക്കുന്ന ഹ്രീംകാരത്തെ ഇഷ്ടപ്പെടുന്നവൾ എന്നും വ്യാഖ്യാനം.

ഓം ഹ്രീംപദപ്രിയായൈ നമഃ

## 84. ഹ്രീംകാരബീജാ

ഹ്രീംകാരമാകുന്ന ബീജാക്ഷരത്തിൽ സ്ഥിതി ചെയ്യുന്നവൾ. "ജ്ഞാപകം ദേവതാനാം യദ് ബീജമക്ഷരമുച്യതേ" വിത്തിൽ മരം അടങ്ങിയിരി

ക്കുന്നതുപോലെ മന്ത്രത്തിൻെറ ബീജാക്ഷരത്തിൽ മന്ത്രദേവതാശക്തി അടങ്ങിയിരിക്കുന്നു. മണ്ണ്, വെള്ളം, സൂര്യപ്രകാശം തുടങ്ങിയവയുടെ സാഹചര്യത്തിൽ വിത്തുമുളച്ച് ശാഖോപശാഖകളോടെ വളർന്ന് പുഷ്പിച്ച് ഫലമുണ്ടാകുന്നു. അതുപോലെ നിരന്തരമായ അനുസന്ധാനം കൊണ്ട് ആത്മശുദ്ധി നേടിയ ഉപാസകന് ദേവതാശക്തിയെ സ്ഥൂലരൂപത്തിലും സൂക്ഷ്മരൂപത്തിലും സാക്ഷാത്കരിക്കാൻ കഴിയുന്നു. ഹ്രീംകാരത്തിൽ ബീജ മായി അവ്യക്തയായി അന്തർഹിതയായ ലളിതാദേവി മന്ത്രജപം കൊണ്ട് അഭിവ്യക്തയായിത്തീരും. നാമരൂപങ്ങൾ കൊണ്ടു നിർദ്ദേശിക്കാവുന്ന വിവിധരൂപങ്ങളോടെ പ്രപഞ്ചമായി പ്രതിഭാസിക്കുന്ന പരാശക്തി ബീജരൂപത്തിൽ ഹ്രീംകാരമെന്ന മന്ത്രാക്ഷരത്തിൽ സ്ഥിതി ചെയ്യുന്നു.

ഓം ഹ്രീംകാരബീജായൈ നമഃ

## 85. ഹ്രീംകാരമന്ത്രാ

"മനനാത് ത്രായതേ ഇതി മന്ത്രഃ" എന്ന നിർവചനപ്രകാരം മനനം ചെയ്യുന്നവരെ രക്ഷിക്കുന്നതാണു മന്ത്രം. സർവരക്ഷാകരവും സർവ പുരുഷാർത്ഥങ്ങളും നൽകുന്നതുമായ ഹ്രീംകാരം അനേകം മന്ത്രങ്ങളുടെ ഭാഗമായി ഉപയോഗിച്ചു കാണുന്നു. ഒറ്റയ്ക്കും മറ്റു മന്ത്രാക്ഷരങ്ങളുമായി ചേർന്നും ലോകരക്ഷ ചെയ്യുന്ന ഹ്രീംകാരം ദേവി തന്നെയാണെന്ന് ആചാര്യമതം.

ഓം ഹ്രീംകാരമന്ത്രായൈ നമഃ

## 86. ഹ്രീംകാരലക്ഷണാ

തിരിച്ചറിയാൻ ഉപകരിക്കുന്ന സവിശേഷതയാണ് ലക്ഷണ. അറിവുതരുന്നത്, കാണിച്ചുതരുന്നത്, അടയാളമായത് എന്നു വ്യാഖ്യാനിക്കാം. ഹ്രീംകാരം കൊണ്ട് അറിയപ്പെടുന്നവൾ, ഹ്രീംകാരം കൊണ്ട് അറിവുതരുന്നവൾ എന്നു രണ്ടു തരത്തിൽ വ്യാഖ്യാനിച്ചു കാണുന്നു. രണ്ടും തമ്മിൽ തത്ത്വത്തിൽ ഭേദമില്ല. ദേവശക്തികളുമായി ബന്ധപ്പെടുത്തി ശ്രീശങ്കരാചാര്യർ ഹ്രീംകാരത്തെ ഇങ്ങനെ വിവരിക്കുന്നു. "ഹകാരഃ ശിവഃ ആകാശബീജത്വാദാകാശവന്നിർലേപഃ രേഫഃ വഹ്നിബീജം, കാ ര്യോത്പാദസംനിഹിതശക്തിമദീശ്വരവാചകം. തഥാ ച ഹകാരയുക്ത രേഫഃ ശുദ്ധചൈതന്യമേവ കാരണതാവച്ഛിന്നം ............ ഈ കാരഃ മന്മഥബീജം തത്കാരണലക്ഷകതയാ സ്ഥിതിഹേതുവിഷ്ണുരൂപ ചൈതന്യമഭിധാതി.

അനുസ്വാരസ്തസ്മിന്നേവ പദാർഥേ അഭിന്നനിമത്തോപാദാനേ ലയം വക്തി. തഥാ ച ഹ്രീമിത്യുക്തേ ജഗദുത്പത്തിസ്ഥിതിലയകാരണം ചൈതന്യം ശക്ത്യാ വാച്യാർഥഃ പ്രതീയതേ''.

( ഹകാരം ശിവൻ, ആകാശം ബീജം. രേഫം അഗ്നിബീജം. കാര്യോത്പാദകമായ ശക്തിതത്ത്വവാചകം. ഹ്, ര് എന്നിവ ചേർന്നുണ്ടാകുന്ന 'ഹ്ര്' ശുദ്ധ ചൈതന്യത്തെയും സൃഷ്ടിക്കു് ഉന്മുഖമായ ശിവതത്ത്വത്തെയും കുറിക്കുന്നു. ഈകാരം മന്മഥബീജം. അതു് സ്ഥിതിക്കുകാരണമായ വിഷ്ണു ചൈതന്യം. നിർല്ലേപമായ ആകാശതത്ത്വവും - ശിവതത്ത്വവും, സൃഷ്ടി കാരണമായ അഗ്നിതത്ത്വവും സ്ഥിതികാരണമായ ഈകാരവും ചേർന്നു് 'ഹ്രീ' എന്നായി. അനുസ്വാരം ലയശക്തി. 'ഹ്രീ' എന്നതിനോടു് അനുസ്വാരം ചേർന്നപ്പോഠം 'ഹ്രീം' എന്നായി. അതു് സൃഷ്ടിക്കു പൂർവ്വമായ ബ്രഹ്മ ചൈതന്യത്തെയും സൃഷ്ടിസ്ഥിതിലയശക്തികളെയും സമഷ്ടിയായി സൂചിപ്പിക്കുന്നു. ഇക്കാരണത്താലാണു് പ്രണവം പോലെ മിക്ക ദേവതാ മന്ത്രങ്ങളിലും ഹ്രീംകാരം ചേർത്തു കാണുന്നതു്. അങ്ങനെയുള്ള ഹ്രീംകാരം ലക്ഷണമായുള്ളവഠം.

ഓം ഹ്രീംകാരലക്ഷണായൈ നമഃ

## 87. ഹ്രീംകാരജപസുപ്രീതാ

ഹ്രീംകാരത്തിൻെറ ജപം കൊണ്ടു് വേഗത്തിൽ സന്തോഷിക്കുന്നവഠം. ഹ്രീംകാരം മാത്രമായി ജപിക്കുന്നതുകൊണ്ടും ഹ്രീംകാരം ചേർന്നിട്ടുള്ള മന്ത്രങ്ങഠം, സ്തോത്രങ്ങഠം തുടങ്ങിയവ കൊണ്ടും ദേവി വേഗത്തിൽ പ്രസാദിക്കും.

ഓം ഹ്രീംകാരജപസുപ്രീതായൈ നമഃ

## 88. ഹ്രീംമതീ

'ഹ്രീം' എന്ന മന്ത്രം കൊണ്ടു് പ്രസാദിക്കുന്നവഠം എന്നു മുൻ നാമത്തിൽ പറഞ്ഞു. ഹ്രീംകാരം രൂപമായവളും 'ഹ്രീം' എന്ന പദത്തിൻെറ പൊരുളായവളും ഹ്രീംകാരം കൊണ്ടു കുറിക്കുന്ന ബ്രഹ്മചൈതന്യവും സൃഷ്ടിസ്ഥിതി ലയങ്ങളും താൻ തന്നെ ആയവളും എന്നു് നാമത്തിനർത്ഥം.

ഓം ഹ്രീംമത്യൈ നമഃ

## 89. ഹ്രീംവിഭൂഷണാ

ഹ്രീംകാരം ഭൂഷണമായുള്ളവൾ, ഹ്രീംകാരത്തെ ഭൂഷണമാക്കിയവൾ.

ഹ്രീംകാരത്തിലെ ഹകാരം ശ്വേതവർണ്ണത്തെയും രേഫം രക്ത വർണ്ണത്തെയും ഈകാരം നീലവർണ്ണത്തെയും കുറിക്കുന്നു. ഹ്, ര്, ഈ എന്നിവ യഥാക്രമം സത്വം രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളെ കുറിക്കുന്നു. ഈ അർത്ഥത്തിൽ ഹ്രീംകാരം മായാവാചകമാണ്. ത്രിഗുണസംഘാതമായ പ്രപഞ്ചത്തിൽ ചൈതന്യമായി, പ്രകാശമായി, സത്യമായി അനുസ്വാര രൂപത്തിൽ ലയിച്ചിരിക്കുന്ന ജഗദീശ്വരി അതിനു ഭൂഷണമായിരിക്കുന്നു. സർവ്വാഭരണഭൂഷിതമായി സങ്കല്പിക്കപ്പെടുന്ന ദേവിയുടെ സ്ഥൂലരൂപം സർവാനന്ദമയമാണ്. ഹ്രീംരൂപത്തിൽ ദേവിയെ ധ്യാനിക്കുകയും സ്തുതി ക്കുകയും ചെയ്യുന്നവർക്ക് അഷ്ടൈശ്വര്യസിദ്ധികളും അനായാസമായി ലഭിക്കും.

ഓം ഹ്രീംവിഭൂഷണായൈ നമഃ

90. ഹ്രീംശീലാ

ഹ്രീം ശീലമായുള്ളവൾ. ശീലം എന്നതിനെ ''ശീലംസ്വഭാവേ സദ്വൃ ത്തേ'' എന്ന് വിശ്വകോശം നിർവചിക്കുന്നു. ''നിഷ്ഠാ ച ശീലം ചാരിത്രം'' എന്നു രത്നകോശം. സദ്വൃത്തി, നിഷ്ഠ, സ്വഭാവം, ധർമ്മം എന്നിവയെല്ലാം 'ശീലം' എന്ന പദം കുറിക്കുന്നു. ഹ്രീംകാരം നിർഗ്ഗുണമായ ബ്രഹ്മത്തെയും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരെയും സത്വരജസ്തമോഗുണങ്ങളെയും കുറിക്കുന്നതായി മുമ്പു പറഞ്ഞു. സൃഷ്ടിസ്ഥിതിലയതിരോധാനാനു ഗ്രഹങ്ങൾ സ്വഭാവമായുള്ളവൾ എന്നും സത്വരജസ്തമോഗുണങ്ങളുടെ രൂപത്തിൽ വർത്തിക്കുന്നവൾ എന്നും സച്ചിദാനന്ദം ശീലമായവൾ എന്നും വ്യാഖ്യാനം.

"സൃഷ്ടികർത്രീ, ബ്രഹ്മരൂപാ, ഗോപ്ത്രീ, ഗോവിന്ദരൂപിണീ, സംഹാരിണീ, രുദ്രരൂപാ, തിരോധാനകരീ, ഈശ്വരീ" എന്നീ നാമങ്ങൾ വിശേ ഷേണയും ആയിരംനാമങ്ങളും സാമാന്യമായും ലളിതാസഹസ്രനാമത്തിൽ ഈ ആശയം വ്യക്തമാക്കുന്നു.

ഓം ഹ്രീംശീലായൈ നമഃ

91. ഹ്രീംപദാരാധ്യാ

ഹ്രീം എന്ന പദം കൊണ്ടു് ആരാധിക്കപ്പെടുന്നവ൦. ഹ്രീം എന്ന പദത്താൽ ആരാധിക്കപ്പെടാവുന്നവ൦. ഹ്രീം ഏകാക്ഷരപദമാണ്. ഒരക്ഷരം മാത്രമുള്ള പദം. ദേവീസ്തുതിപരമായും അന്യദേവതാസ്തുതിപരമായുമുള്ള അതിൻെറ അർത്ഥം മുമ്പു പറഞ്ഞു. ഹ്രീം എന്ന ബീജാക്ഷരം മാത്രം കൊണ്ടു് ദേവിയെ ആരാധിക്കാം. അതിനായി ഹ്രീംകാരത്രിശതി പോലുള്ള സ്തോത്രങ്ങ൦ ആചാര്യന്മാർ നിർമ്മിച്ചിട്ടുണ്ടു്. ഹ്രീംകാരം ഘടിപ്പിച്ചിട്ടുള്ള സ്തോത്രങ്ങ൦ വേറെയുമുണ്ടു്. ഹ്രീംകാരം ഒന്നുകൊണ്ടുമാത്രം ദേവി പ്രസാദിച്ച് ഭുക്തിയും മുക്തിയും നൽകും എന്നു് ശങ്കരഭഗവത്പാദർ ഭുവനേശ്വരീകല്പം ഉദ്ധരിച്ചുകൊണ്ടു് സ്ഥാപിക്കുന്നു.

*''ഹ്രീം കാരേണൈവ സംസിദ്ധോ ഭുക്തിം മുക്തിം ച വിന്ദതി''*

ഓം ഹ്രീംപദാരാധ്യായൈ നമഃ

## 92. ഹ്രീംഗർഭാ

'ഹ്രീം' എന്ന ഏകാക്ഷരബീജമന്ത്രത്തിൽ അന്തർഹിതയായി സ്ഥിതി ചെയ്യുന്നവ൦.

ഹ്രീംകാരം കൊണ്ടു നിർദ്ദിഷ്ടമായ ശക്തികളെ ഗർഭത്തിൽ ധരിക്കുന്നവ൦. ബ്രഹ്മാവിഷ്ണുമഹേശ്വരന്മാരും അവർക്കു കാരണമായ മൂലപ്രകൃതിയും സൃഷ്ടിയുടെ പരിണാമഗതിക്കുകാരണമായ സത്വരജസ്തമോഗുണങ്ങളും അവയുടെ പ്രതിഭാസമായ പ്രപഞ്ചവും ദേവിയിൽ നിന്നുണ്ടായി. ഇതെല്ലാം ദേവി ഗർഭത്തിൽ ധരിക്കുന്നു. ജഗത്തും ജഗജ്ജനനിയായ ലളിതാംബികയും തമ്മിലുള്ള അവിനാഭാവബന്ധത്തെ ഈ നാമം കുറിക്കുന്നു.

''*മമ യോനിർ മഹദ്ബ്രഹ്മ തസ്മിൻ ഗർഭം ദധാമ്യഹം*'' എന്നു തുടങ്ങുന്ന പതിനഞ്ചു ശ്ലോകങ്ങളിൽ ഭഗവാൻ ഗീതയിൽ ഈ ആശയം ഭംഗ്യന്തരേണ ചർച്ചചെയ്തിട്ടുണ്ടു്. (ഭഗവദ്ഗീത 14-ാം അദ്ധ്യായം)

ഓം ഹ്രീംഗർഭായൈ നമഃ

## 93. ഹ്രീംപദാഭിധാ

'ഹ്രീം' എന്ന അഭിധ ഉള്ളവ൦. 'അഭിധാ' എന്നതിനു് പേരു്, നാമം, എന്നു് സാമാന്യമായ അർത്ഥം. 'ഹ്രീം' എന്ന ഏകാക്ഷരം ദേവിയുടെ സമഷ്ടി

നാമമാണ്. ഒരു വസ്തുവിനെയോ ആശയത്തെയോ കുറിക്കാൻ ഒരു നാമം ഉപയോഗിക്കുമ്പോൾ ലക്ഷ്യമായ വസ്തുവിൻെറയോ ആശയത്തിൻെറയോ ഏതെങ്കിലും സവിശേഷതയെ ആയിരിക്കും ആ നാമം കുറിക്കുന്നത്. ഗജാനനൻ, വിഘ്നേശ്വരൻ, ഏകദന്തൻ, വക്രതുണ്ഡൻ തുടങ്ങിയ ഗണേശനാമങ്ങൾ നോക്കുക. ആനയുടെ തലയുള്ളവൻ, വിഘ്നങ്ങളെ നിവാരണം ചെയ്യുന്നവൻ, ഒറ്റക്കൊമ്പുള്ളവൻ, വളഞ്ഞ തുമ്പിക്കൈയുള്ളവൻ, എന്ന് ഭഗവാൻെറ ചില പ്രത്യേകതകളെ ഓരോനാമവും കുറിക്കുന്നു. ദേവൻെറ സമസ്തവിഭൂതികളും ഒരു നാമം ഉൾക്കൊള്ളുന്നില്ല.

അതുപോലെ ദേവിയെ കുറിക്കുന്ന ആയിരമായിരം പദങ്ങളിൽ ഒന്നും ദേവിയുടെ വിഭൂതികളെയെല്ലാം നിർദ്ദേശിക്കുന്നില്ല. 'ഹ്രീം' എന്ന ഏകാക്ഷരമന്ത്രപദം ദേവീപരമായ എല്ലാ വിഭുതികളെയും സമഷ്ടിയായി പ്രതിനിധാനം ചെയ്യുന്നതിനാൽ 'ഹ്രീംപദാഭിധാ' എന്ന പ്രയോഗം.

ഓം ഹ്രീംപദാഭിധായൈ നമഃ

## 94. ഹ്രീംകാരവാച്യാ

ഹ്രീംകാരം കൊണ്ടു വചിക്കപ്പെടാവുന്നവൾ. ശബ്ദവ്യാപാരങ്ങളെക്കുറിച്ചുള്ള ചർച്ചയിൽ ആചാര്യന്മാർ അഭിധ, ലക്ഷണ, വ്യഞ്ജന, എന്നു മൂന്നു വ്യാപാരങ്ങൾ മുഖ്യമായി പറയാറുണ്ട്. ഒരു പദം കേൾക്കുമ്പോൾ ഏതൊരു അവബോധമാണോ ഉണ്ടാകുന്നത് അത് അഭിധാവ്യാപാരം. മുൻനാമത്തിൻെറ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചത് അഭിധാവ്യാപാരമാണ്. അഭിധാവ്യാപാരത്തിന് രൂഢി, യോഗം, യോഗരൂഢി എന്നു മൂന്നു വിഭാഗങ്ങൾ കല്പിക്കുന്നു. ഒരു പദം മറ്റൊന്നിൻെറയും സാഹചര്യമില്ലാതെ കേൾക്കുന്ന മാത്രയിൽ ഉണ്ടാക്കുന്ന പ്രതീതിയെ 'രൂഢി' എന്നു പറയുന്നു. 'ഹ്രീം' പദത്തിൻെറ പ്രസിദ്ധമായ അർത്ഥം 'പരാശക്തി' എന്നാണ്. 'ഹ്രീം ' എന്ന പദം കേൾക്കുമ്പോൾ മറ്റൊന്നിൻെറയും സാഹചര്യമില്ലാതെ ദേവീസ്മരണയുണ്ടാകും. മറ്റൊരുതരത്തിൽ പറഞ്ഞാൽ ഹ്രീംകാരം മറ്റു ദേവതാശക്തികളെയും കുറിക്കും. അപ്പോൾ മറ്റു പദങ്ങളുടെ സാഹചര്യം വേണ്ടിവരും. ഹ്രീംകാരം രൂഢിയായി ലളിതാംബികയെ കുറിക്കുന്നു.

ഓം ഹ്രീംകാരവാച്യായൈ നമഃ

## 95. ഹ്രീംകാരപൂജ്യാ

ഹ്രീംകാരത്താൽ പൂജിക്കപ്പെടാവുന്നവൾ. സഗുണമൂർത്ത്യാരാധനയിൽ "മൂലമന്ത്രേണ പൂജയേത്" എന്നാണു വിധി. മൂലമന്ത്രം കൊണ്ടു

പൂജിക്കണം. തന്ത്രശാസ്ത്രവിധിപ്രകാരം പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രങ്ങളിൽ 'അന്യമന്ത്രം' കൊണ്ടു പൂജിക്കരുത് എന്നും വിധിയുണ്ട്. ''മൂലമന്ത്രശ്ച ദേവതായാഃ സ്വയം നാമം'' - മൂലമന്ത്രം ദേവതയുടെ സ്വന്തം നാമമാണ്. അതു ദേവതയുടെ മന്ത്രരൂപമായ ശരീരമാണ്. നമഃശബ്ദം ചേർത്ത് ''ഹ്രീം നമഃ'' എന്ന് ഗുരൂപദിഷ്ടമായ സമ്പ്രദായമനുസരിച്ച് ശ്രീചക്രാദികളിൽ പൂജിക്കുന്നത് ലളിതാംബികയ്ക്ക് പ്രീതികരമാണ്. സാധാരണയായി മന്ത്രം ഉച്ചരിക്കുമ്പോൾ പ്രണവം ചേർത്ത് 'ഓം ഹ്രീം നമഃ എന്നു മന്ത്രരൂപം കല്പിക്കാറുണ്ടെങ്കിലും 'ഹ്രീം' പ്രണവത്തിൽ നിന്ന് ഭിന്നമല്ലാത്തതിനാൽ 'ഹ്രീം' എന്ന മന്ത്രാക്ഷരത്തിന് പ്രണവം ചേർക്കണം എന്നില്ലെന്നും പക്ഷം. മന്ത്രാധികാരചർച്ചയിൽ ഹ്രീംകാരജപത്തിന് അധികാരിഭേദം ഇല്ലെന്നും അഭിപ്രായമുണ്ട്. ഹ്രീംകാരം കൊണ്ടു പൂജിക്കാൻ ഏവർക്കും അധികാര മുണ്ടെന്നു പക്ഷം.

ഓം ഹ്രീംകാരപൂജ്യായൈ നമഃ

96. ഹ്രീംകാരപീഠികാ

ഹ്രീംകാരത്തിനു പീഠികയായുള്ളവൾ. 'പീഠിക' എന്നതിന് ആധാരമായുള്ളത് എന്ന് മുഖ്യമായ അർത്ഥം. വിഗ്രഹങ്ങളുടെയും മറ്റും ആധാരമായ പീഠം. ഹ്രീംകാരം പരാശക്തിയുടെയും പ്രപഞ്ചത്തിൻെറയും പ്രതീകമാണ്. മൂലമാതൃകയെ ആധാരമാക്കിയേ പ്രതീകത്തിനു നിലനില്പുള്ളു. ഹ്രീംകാരം എന്ന മന്ത്രബീജാക്ഷരം പരാശക്തിയായ ലളിതാംബികയാകുന്ന ആധാരത്തെ ആശ്രയിക്കുന്നതിനാൽ ഹ്രീംകാര പീഠികാ.

ഹ്രീംകാരമാകുന്ന പീഠികയോടുകൂടിയവൾ എന്നും വ്യാഖ്യാനിക്കാം. ഒരു ഗ്രന്ഥത്തിൻെറയോ ചർച്ചയുടേയോ തുടക്കത്തിൽ അതിനെക്കുറിച്ച് ചേർക്കുന്ന വിവരങ്ങളടങ്ങുന്ന ആമുഖത്തെ പൂർവ്വപീഠിക എന്നും പീഠിക എന്നും പറയും. ലളിതാംബികയെ അറിയുന്നതിന് ഹ്രീംകാരജപം, ഹ്രീംകാരാർച്ചന, ഹ്രീംകാരധ്യാനം തുടങ്ങിയവ പീഠികയായി വർത്തിക്കുന്നതിനാൽ ഹ്രീംകാരമാകുന്ന പീഠികയോടുകൂടിയവൾ എന്നു വ്യാഖ്യാനം.

ഓം ഹ്രീംകാരപീഠികായൈ നമഃ

97. ഹ്രീംകാരവേദ്യാ

ഹ്രീംകാരം കൊണ്ട് അറിയപ്പെടാവുന്നവൾ. ഹ്രീംകാരമാകുന്ന പീഠികയോടുകൂടിയവൾ എന്നു മുൻനാമത്തിൽ പറഞ്ഞു. പീഠിക

അനുവാചകനെ ഗ്രന്ഥത്തിലേയ്ക്കു നയിക്കുന്നു. അതുപോലെ ഹ്രീംകാരം ഉപാസകനെ ദേവിയിലേയ്ക്കു നയിക്കുന്നു. ഇവിടെ ആധാരവും ആധേയവും തമ്മിൽ ഭേദമില്ല. വിദ്യാരൂപിണിയായ ലളിതാംബിക തന്നെ അവിദ്യാരൂപത്തിൽ മായാരൂപത്തിൽ - സ്വയം മറയ്ക്കുന്നു. ആ മറ നീങ്ങിയാലേ ദേവിയെ ദർശിക്കാൻ കഴിയൂ. അജ്ഞാനമാകുന്ന ആവരണം ദേവിതന്നെ ആകയാൽ അതുമാറ്റാൻ നമുക്കു സാദ്ധ്യമല്ല. ദേവീകാരുണ്യം കൊണ്ടേ ജ്ഞാനം ഉണ്ടാകൂ. അതിനുള്ളമാർഗ്ഗം ദേവിയെത്തന്നെ ആശ്രയിക്കുകയാണ്.

*''ദൈവീഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ*
*മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ''*

എന്നു ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നു. ദേവിയെ ആശ്രയിച്ച് ദേവിയുടെ അജ്ഞാനാവരണം മാറ്റാനുള്ള മാർഗ്ഗവും ഈ നാമം നിർദ്ദേശിക്കുന്നു. ഹ്രീംകാരം കൊണ്ടുതന്നെ ഹ്രീംകാരജ്ഞാനം നേടുക. ''ഹ്രീംകാരേണ ഗുരുമുഖോദ്ഭൂതേന വേദ്യാ'' എന്നു ശങ്കരാചാര്യർ ഈ നാമത്തെ വ്യാഖ്യാനിക്കുന്നു. സദ്ഗുരുവിനെ സേവിച്ച് ഗുരുവിനാൽ നിർദ്ദേശിക്കപ്പെട്ട രീതിയിൽ ഹ്രീംകാരമന്ത്രം കൊണ്ടു് ദേവിയെ ആരാധിച്ചാൽ ഹ്രീംകാരജപസുപ്രീതയായ ലളിതാംബിക ഉപാസകൻെറ അജ്ഞാനാവരണം നീക്കി സ്വയം പ്രകാശിക്കും. ദേവീസാക്ഷാത്കാരം ഉപാസകനുണ്ടാകും.

ഓം ഹ്രീകാരവേദ്യായൈ നമഃ

## 98. ഹ്രീംകാരചിന്ത്യാ

ഹ്രീംകാരം കൊണ്ടു ചിന്തിക്കത്തക്കവറം. ഹ്രീംകാരം ഓംകാരം പോലെ പ്രണവസ്വരൂപമാണ്. ''പ്രാണാൻ സർവാൻ പരമാത്മനി പ്രണമയതി ഇതി പ്രണവഃ'' എല്ലാ പ്രാണങ്ങളെയും പരമാത്മാവിൽ പ്രകർഷേണ നമിപ്പിക്കുന്നതു പ്രണവം. ലളിതാംബിക പരാശക്തിയാണ്. അപരാശക്തി യുമാണ്. പരബ്രഹ്മമായി സ്ഥിതിചെയ്യുന്ന അനാദ്യന്തയായ പരാശക്തി തന്നെ ഉത്പത്തിയും നാശവുമുള്ള പ്രപഞ്ചരൂപത്തിലും പ്രതിഭാസിക്കുന്നു. ഹ്രീംകാരം പരബ്രഹ്മോപാസനയ്ക്കും അപരബ്രഹ്മോപാസനയ്ക്കും സാധനമാണ്.

**ഉപാസകപക്ഷത്തിൽ ഭൗതികസുഖങ്ങറം നേടാനും മോക്ഷ പ്രാപ്തിക്കും ഹ്രീംകാരജപം ഉപകരിക്കുന്നു.**

ഓം ഹ്രീംകാരചിന്ത്യായൈ നമഃ

99. ഹ്രീം

വ്യാഖ്യാനത്തിനു വഴങ്ങാത്തതും അറിയാനാകാത്തതും യോഗികൾക്ക് അനുഭവൈകവേദ്യവും മന്ത്രങ്ങൾക്കുമാതൃകയും തന്ത്രങ്ങൾക്കു അധിഷ്ഠാനവും പ്രപഞ്ചത്തിന്റെ പ്രാണനും ഉപാസകനു് നിരതിശയമായ ആനന്ദം നൽകുന്നതുമായ ഹ്രീം രൂപമായുള്ളവൾ.

'ഹ്യഞ്ഹരണേ' എന്ന ധാതുപാഠപ്രകാരം ഹ്രീംകാരത്തെ നിഷ്പാദിപ്പിച്ചു് ഉപാസകന്റെ അവിദ്യയെ നശിപ്പിച്ചു് ശുദ്ധവിദ്യ നൽകുന്നവൾ എന്നും ദുഃഖങ്ങളെ നശിപ്പിച്ചു് പരമാനന്ദം നൽകുന്നവൾ എന്നും വ്യാവഹാരിക സംസ്കൃതത്തിൽ ഹ്രീംപദത്തെ വ്യാഖ്യാനിക്കുന്നു. മന്ത്രാർത്ഥത്തിൽ നിന്നു് ഈ വ്യാഖ്യാനം ഭിന്നമല്ല.'' ഹൃഞ്ഹരണേ ഇതി ധാതുപാഠാത് സമസ്തവിദ്യൈശ്വര്യപ്രദാനാദി ശക്ത്യാരോപാധിഷ്ഠാനതോ സതി അപവാദാവശേഷിതപരമാനന്ദമുക്തിരിത്യർഥ'' എന്നു ശാങ്കരഭാഷ്യം. എല്ലാ വിദ്യകളും ഐശ്വര്യങ്ങളും ദാനം ചെയ്യാനുള്ള ശക്തി ഹ്രീംകാരത്തിൽ ആരോപിതമാണു്. അപ്രകാരം ആരോപിതമായ ശക്തികളെ അപഹരിച്ചുകൊണ്ടു് വിദ്യ, ഐശ്വര്യം തുടങ്ങിയവയ്ക്കു അപവാദമായ (വിരുദ്ധമായ) പരമാനന്ദമുക്തിയായി വിളങ്ങുന്നവൾ.

ഓം ഹ്രീം നമഃ

100. ഹ്രീംശരീരിണീ

ഹ്രീംകാരവും മൂന്നു ഹ്രീംകാരങ്ങളോടുകൂടിയ പഞ്ചദശാക്ഷരീമന്ത്രവും ദേവിയുടെ മന്ത്രശരീരമായി പറയപ്പെടുന്നു. ഹ്രീംകാരമന്ത്രമാകുന്ന ശരീരമുള്ളവൾ. മൂലമന്ത്രാത്മിക.

ഓം ഹ്രീംശരീരിണ്യൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിന്റെ അഞ്ചാമത്തെ അക്ഷരമായ ഹ്രീംകാരം കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. ആറാമത്തെ അക്ഷരമായ 'ഹ' കൊണ്ടുതുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

101. ഹകാരരൂപാ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിന്റെ ആറാമത്തെ അക്ഷരമായ ഹകാരമായി രൂപം പൂണ്ടവൾ. ഹകാരം കൊണ്ടു് നിർദ്ദേശിക്കപ്പെടുന്നവൾ. മുമ്പു് ഇരുപതു നാമങ്ങളിലായി വിവരിച്ച 'ഹ്രീം' എന്ന മന്ത്രാക്ഷരത്തിന്റെ

ആദ്യഘടകമായ ഹകാരത്തിൻെറ രൂപത്തിൽ വർത്തിക്കുന്നവാം.

'ഹ' എന്നതിനു് വ്യാവഹാരികഭാഷയിൽ വലിയ അർത്ഥവ്യാപ്തിയുണ്ടു്. നപുംസകലിംഗത്തിൽ അതു് ബ്രഹ്മവാചിയാണു്. ആനന്ദം, രത്നത്തിൻെറ പ്രകാശം, വീണപോലുള്ള തന്ത്രിവാദ്യങ്ങളുടെ നാദം, ആയുധം എന്നീ അർത്ഥങ്ങളുമുണ്ടു്. പുല്ലിംഗത്തിൽ ഭൈരവരൂപിയായ ശിവൻ, വിഷ്ണു, ധ്യാനം, ശുഭം, ആകാശം, സ്വർഗ്ഗം, ജ്ഞാനം, ചന്ദ്രൻ, കുതിര, രക്തം, യുദ്ധം, മരണം, രോമാഞ്ചം, ദർപ്പം, വൈദ്യൻ, കാരണം തുടങ്ങി പല അർത്ഥങ്ങാം. സ്ത്രീലിംഗത്തിൽ രതിബന്ധമെന്നും വീണ എന്നും അർത്ഥം.

അവ്യയരൂപത്തിൽ പാദപൂരണത്തിനും സംബോധനയ്ക്കും തീർച്ചയെന്നു ഉറപ്പിച്ചു പറയാനും ഹകാരം ഉപയോഗിക്കുന്നു. കൊല്ലുക എന്നർത്ഥമുള്ള ധാതുവുമാണു്. ഉപേക്ഷിക്കൽ, ത്യജിക്കൽ എന്നും അർത്ഥം. "ഹ സ്യാത്സംബോധനേ പാദപൂരണേ ച ഹ നിഗ്രഹേ നിയോഗേ ച ക്ഷിപായാം സ്യാത് കുത്സായാമപി ദൃശ്യതേ" എന്നു മേദിനീനിഘണ്ടു.

ഈ അർത്ഥങ്ങളെല്ലാം ദേവീസ്തുതിപരമായി യോജിക്കും. ദേവി ബ്രഹ്മസ്വരൂപിണിയും ആനന്ദരൂപിണിയുമാണു്. രത്നത്തിൽ പ്രകാശമെന്നപോലെ സകലചരാചരങ്ങളിലും ചൈതന്യമായി ദേവി കുടികൊള്ളുന്നു. വീണപോലുള്ള വാദ്യങ്ങളുടെ നാദം ദേവിയാണു്. സംഗീതമായി സർവാനന്ദകരിയായി വർത്തിക്കുന്നതും നാദബ്രഹ്മരൂപത്തിൽ പ്രപഞ്ചമായി പ്രകാശിക്കുന്നതും ദേവിയാണു്. സംഹാരത്തിൻെറ ഉപാധിയായി ആയുധരൂപത്തിൽ പ്രവർത്തിക്കുന്നതും ദേവിയാണു്.

ഭൈരവരൂപം കൈക്കൊണ്ട ശിവനും ലോകരക്ഷകനായ വിഷ്ണുവും ലളിതാംബിക തന്നെ. ധ്യാനവും മംഗളവും ദേവിയുടെ വിഭൂതികളാണു്. ജ്ഞാനസ്വരൂപിണിയാണു് ജഗദംബ അമൃതസ്യന്ദിയായ ചന്ദ്രനായി ആകാശത്തും മനുഷ്യശരീരത്തിനുള്ളിൽ കുളപഥത്തിലും അമ്മ രൂപം സ്വീകരിക്കുന്നു.

മുകളിൽ പറഞ്ഞ മറ്റർത്ഥങ്ങളും ദേവീപരമായി വ്യാഖ്യാനിക്കാം. ഇപ്രകാരമുള്ള ഹകാരം സ്വരൂപമായവാം.

**ഓം ഹകാരരൂപായൈ നമഃ**

### 102. ഹലധൃത്പൂജിതാ

ഈ നാമത്തിന് "ഹലധൃക്പൂജിതാ" എന്നു പാഠഭേദം കാണുന്നു. രണ്ടും തമ്മിൽ അർത്ഥഭേദമില്ല.

ഹലം കലപ്പ. കലപ്പ ആയുധമായി ധരിക്കുന്നവൻ ബലരാമൻ. അനന്തൻ ബലരാമനായി അവതരിച്ചതായി പുരാണങ്ങൾ. അനന്തമായ ബലവീര്യ വേഗങ്ങളും അനന്തമായ ജ്ഞാനവുമുള്ള ബലരാമൻെറ ആയുധങ്ങൾ കലപ്പയും നുകവുമായിരുന്നു. ബലരാമൻ ശ്രീദേവ്യുപാസകനായിരുന്നു. ബലരാമനാൽ പൂജിക്കപ്പെട്ടവൾ.

കൃഷിക്കാരൻ എന്ന അർത്ഥത്തിലും 'ഹലധൃത്' എന്ന പദത്തെ വ്യാഖ്യാനിക്കാം. കർഷകനാൽ പൂജിക്കപ്പെടുന്നവൾ. നിലം ഉഴുന്നതിനു മുമ്പ് ഭൂമീദേവിയെയും ശ്രീദേവിയെയും പൂജിക്കുന്ന പതിവ് ഇപ്പോഴും നല്ല കൃഷിക്കാർ പിന്തുടരുന്നുണ്ട്. വിളവു നന്നാകാനും അതിവൃഷ്ടി, അനാവൃഷ്ടി തുടങ്ങിയ ഈതിബാധകൾ ഉണ്ടാകാതിരിക്കാനും വേണ്ടിയാണ് ഈ പൂജ.

ഓം ഹലധൃത്പൂജിതായൈ നമഃ

### 103. ഹരിണേക്ഷണാ

മാനിൻെറ കണ്ണുപോലെ മനോഹരമായ കണ്ണുകളുള്ളവൾ, സുന്ദരി. സുന്ദരികളായ സ്ത്രീകളെ വർണ്ണിക്കുമ്പോൾ അവരുടെ കണ്ണുകളെ പേടമാനിൻെറ കണ്ണുകളോടുപമിക്കുന്നത് കവിസങ്കേതം. പേടമാനിൻെറ കണ്ണുകൾ വിശാലായതങ്ങളും ചലിക്കുന്നവയുമാണ്. മുന്നിലുള്ളതെല്ലാം കാണാൻ കഴിയുന്ന വിശേഷഗുണവും അവയ്ക്കുണ്ട്. ഭയന്നപോലുള്ള കാതരഭാവവും മാനിൻെറ കണ്ണുകൾക്കുണ്ട്. ഇതെല്ലാം സ്ത്രീക്കും ശോഭ നൽകുന്നു. സ്ഥൂലരൂപവർണ്ണനയിൽ ദേവിയുടെ സൗന്ദര്യം വ്യംഗ്യം.

എല്ലായ്പ്പോഴും എല്ലായിടത്തും വ്യാപിക്കുന്ന കണ്ണുകളുള്ളവൾ, സർവസാക്ഷിണി എന്നും വ്യാഖ്യാനം. ഭക്തരെ ആകർഷിക്കുന്ന ഈക്ഷണങ്ങളുള്ളവൾ.

ഓം ഹരിണേക്ഷണായൈ നമഃ

### 104. ഹരപ്രിയാ

ഹരന് പ്രിയയായവൾ. ശിവപത്നീരൂപത്തിൽ വർത്തിക്കുന്നവൾ. ശിവൻെറ ശക്തിയായി, ശിവൻെറ അർദ്ധാംഗിയായി, പ്രകാശിക്കുന്നവൾ.

ഹരനെ പ്രിയമുള്ളവരം എന്നും വിഗ്രഹിക്കാം. തത്ത്വത്തിൽ അർത്ഥഭേദമില്ല.

ഓം ഹരപ്രിയായൈ നമഃ

## 105. ഹരാരാധ്യാ

ഹരനാൽ ആരാധിക്കപ്പെടുന്നവരം. ബ്രഹ്മാവും വിഷ്ണുവും ഹരനും ദേവിയെ ആരാധിച്ചു് ശക്തിനേടിയതായി പുരാണങ്ങരം. *"അതസ്ത്വാമാരാധ്യാം ഹരിഹരവിരിഞ്ചാദിഭിരപി പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭവതി"* എന്നു ശങ്കരഭഗവത്പാദർ സൗന്ദര്യലഹരി ഒന്നാം ശ്ലോകത്തിൽ സ്തുതിക്കുന്നു.

ഓം ഹരാരാധ്യായൈ നമഃ

## 106. ഹരിബ്രഹ്മേന്ദ്രവന്ദിതാ

ഹരിയാലും ബ്രഹ്മാവിനാലും ഇന്ദ്രനാലും വന്ദിക്കപ്പെടുന്നവരം.

*"ബ്രഹ്മാ വിഷ്ണുസ്തഥാ ശംഭുർവാസവോ വരുണോ യമഃ*
*വായുരഗ്നിഃ കുബേരശ്ച ത്വഷ്ടാ പൂഷാഽശ്വിനൗ ഭഗഃ*
*ആദിത്യാ വസവോ രുദ്രാ വിശ്വദേവാ മരുദ്ഗണാഃ*
*സർവേ ധ്യായന്തി താം ദേവീം സൃഷ്ടിസ്ഥിത്യന്തകാരിണീം."*

(ബ്രഹ്മാവു്, വിഷ്ണു, ശംഭു, വാസവൻ, വരുണൻ, യമൻ, വായു, അഗ്നി, കുബേരൻ, ത്വഷ്ടാവു്, പൂഷാവു്, അശ്വിനീദേവകരം, ഭഗൻ, ആദിത്യൻ, വസുക്കരം, രുദ്രന്മാർ, വിശ്വദേവന്മാർ, മരുത്തുക്കരം - എല്ലാവരും സൃഷ്ടിക്കും സ്ഥിതിക്കും അന്ത്യത്തിനും കാരിണിയായ ആ ദേവിയെ ധ്യാനിക്കുന്നു) എന്നു് ദേവീഭാഗവതം.

നാമത്തിൽ ഹരി, ബ്രഹ്മാവു്, ഇന്ദ്രൻ എന്നു മൂന്നു ദേവന്മാരെയേ പറഞ്ഞുള്ളു എങ്കിലും എല്ലാ ദേവന്മാരെയും അവർ പ്രതിനിധാനം ചെയ്യുന്നു.

"മുകുന്ദബ്രഹ്മേന്ദ്രസ്ഫുടമുകുടനീരാജിതപദ"യായി സൗന്ദര്യലഹരി ദേവിയെ വർണ്ണിക്കുന്നു.

'ഹരിബ്രഹ്മേന്ദ്രസേവിതാ' എന്നു ലളിതാസഹസ്രനാമം.

ഓം ഹരിബ്രഹ്മേന്ദ്രവന്ദിതായൈ നമഃ

107. ഹയാരൂഢാസേവിതാങ്ഘ്രിഃ

അശ്വാരൂഢാദേവിയാൽ സേവിക്കപ്പെടുന്ന പാദങ്ങളോടുകൂടിയവാ, ലളിതാംബികാദേവിയുടെ തൃക്കൈയിലുള്ള പാശം എന്ന ആയുധത്തിൽ നിന്നു് അശ്വാരൂഢാദേവി ഉണ്ടായതായി ലളിതോപാഖ്യാനം. അശ്വത്തിൻെറ പര്യായമായ ഹയശബ്ദം ചേർത്തു് 'ഹയാരൂഢാ' എന്നു പ്രയോഗിച്ചിരിക്കുന്നു.

ഭണ്ഡാസുരവധത്തിനു് ദേവി ഒരുങ്ങിയപ്പോഴാണു് അശ്വാരൂഢാദേവിയുടെ ആവിർഭാവം. അശ്വാരൂഢാദേവിയെ ലളിതോപാഖ്യാനം ഇങ്ങനെ വർണ്ണിക്കുന്നു.

*''അഥ ശ്രീലളിതാദേവ്യാഃ ശ്രീപാശായുധസംഭവാ*
*അതിത്വരിതവിക്രാന്തിരശ്വാരൂഢാചലൽ പുരഃ*
*തയാ സഹ ഹയപ്രായം സൈന്യം ഹേഷാതരംഗിതം*
*വ്യചലത് ഖുരകുദ്ദാലനിർദ്ദാരിതമഹീതലം.*

(പിന്നീടു് ശ്രീലളിതാദേവിയുടെ ശ്രീപാശമെന്ന ആയുധത്തിൽ നിന്നുണ്ടായവളും അതിയായ വേഗവും വിക്രമവും ഉള്ളവളും ആയ അശ്വാരൂഢാദേവി സേനയുടെ മുൻഭാഗത്തു സഞ്ചരിച്ചു. ആ ദേവിയോടുകൂടി ഹേഷാശബ്ദം കൊണ്ടു തിരയടിക്കുന്നതും കുളമ്പുകുത്തൽകൊണ്ടു ഭൂതലത്തെ പിളർക്കുന്നതുമായ വമ്പിച്ച അശ്വസേന സമുദ്രം പോലെ പരന്നു നീങ്ങി). ആ ദേവിയുടെ രൂപവും ആയുധങ്ങളും ലളിതോപാഖ്യാനം ഇങ്ങനെ വർണ്ണിക്കുന്നു.

*''ചതുർഭിർ ബാഹുഭിഃ പാശമങ്കുശം വേത്രമേവ ച*
*ഹയവൽഗാഞ്ച ദധതീ ബഹുവിക്രമശാലിനീ*
*തരുണാദിത്യസങ്കാശാ ജ്വലത്കാന്തിതരംഗിണീ*
*സഞ്ചചാല ഹയാരൂഢാ നർത്തയന്തീവ വാജിനം''*

(നാലു തൃക്കൈകളിലായി പാശാങ്കുശങ്ങളെയും ചമ്മട്ടി, കടിഞ്ഞാൺ എന്നിവയെയും ധരിക്കുന്നവളും ഉദിച്ചുയരുന്ന സൂര്യനെപ്പോലെ ജ്വലിക്കുന്ന കാന്തിതരംഗങ്ങൾ പ്രസരിപ്പിക്കുന്നവളുമായ അശ്വാരൂഢാദേവി കുതിരയെ നൃത്തം ചെയ്യിക്കുന്നവളെന്നപോലെ സഞ്ചരിച്ചു.)

'ഹയാരൂഢാ' എന്ന പദത്തിനു് കുതിരപ്പുറത്തു കയറിയവൾ എന്നർത്ഥം. അശ്വങ്ങൾ ഇന്ദ്രിയങ്ങളെ കുറിക്കുന്നു. ഇന്ദ്രിയങ്ങളായ

കുതിരകളിൽ കയറി അവയെ നിയന്ത്രിക്കുന്നതു മനസ്സ്. അശ്വാരൂഢാദേവി ജനിച്ചതും ലളിതാംബികയുടെ പാശം എന്ന ആയുധത്തിൽ നിന്നാണ്. ആ പാശം രാഗസ്വരൂപമാണ്. ''രാഗസ്വരൂപപാശാഢ്യാ'' എന്നു ലളിതാസഹസ്ര നാമത്തിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്. ജീവികളെ പരസ്പരം ബന്ധിക്കുന്ന രാഗത്തിൽ നിന്നുണ്ടായ മനോവൃത്തിനിയന്ത്രണരൂപയായ മഹാശക്തി യാണ് അശ്വാരൂഢാ എന്ന് രഹസ്യാർത്ഥം.

അശ്വാരൂഢാദേവി ലളിതാംബികയുടെ പാദസേവനം നടത്തുന്നു എന്ന് നാമത്തിന് അർത്ഥം. അശ്വാരൂഢം എന്നു പ്രസിദ്ധമായ ത്രയോദശാക്ഷരമന്ത്രം കൊണ്ടു സേവിക്കപ്പെടുന്ന അംഘ്രികളോടുകൂടിയവൾ എന്നും അശ്വാ രൂഢമെന്ന യന്ത്രത്തിൽ പൂജിക്കപ്പെടുന്നവൾ എന്നും വ്യാഖ്യാനമുണ്ട്. താന്ത്രികവിദ്യയിൽ പ്രാവീണ്യമുള്ള ഗുരുവിന്റെ അനുഗ്രഹം കൊണ്ട് ആ അർത്ഥങ്ങളുടെ വിശദാംശം അറിയേണ്ടതാണ്.

ഓം ഹയാരൂഢാസേവിതാങ്ഘ്ര്യൈ നമഃ

## 108. ഹയമേധസമർചിതാ

അശ്വമേധയാഗത്താൽ അർച്ചിക്കപ്പെടുന്നവൾ. വൈവസ്വതമനുവിന്റെ പുത്രിയായ ഇള അശ്വമേധയാഗം കൊണ്ടു ദേവിയെ പ്രസാദിപ്പിച്ച് പുരുഷത്വം നേടിയതായി പുരാണകഥ. 'അശ്വമേധയാഗം' എന്ന് എടുത്തുപറഞ്ഞു വെങ്കിലും എല്ലാ യാഗങ്ങളെയും ഉൾക്കൊള്ളുന്നതാണ് ഈ നാമം. എല്ലാ യാഗങ്ങളും അർച്ചിക്കുന്നത് പരാശക്തിയെയാണ്. ഇവിടെ യാഗം എന്ന ശബ്ദം ബാഹ്യവും ആഭ്യന്തരവുമായ എല്ലാ ആരാധനാരീതികളെയും കുറിക്കുന്നു.

ഓം ഹയമേധസമർചിതായൈ നമഃ

## 109. ഹര്യക്ഷവാഹനാ

ഹര്യക്ഷം സിംഹപര്യായമാണ്. സിംഹത്തെ വാഹനമാക്കിയവൾ. ദുർഗ്ഗാദേവി.

മഹിഷാസുരവധത്തിനായി എല്ലാ ദേവന്മാരുടെയും തേജസ്സുകൾ ഏകീഭവിച്ചരൂപത്തിൽ ദേവി അവതരിച്ചതായി ദേവീമാഹാത്മ്യം വിവരിക്കുന്നു. സമസ്തദേവന്മാരുടെയും തേജോരാശിയിൽ നിന്നുണ്ടായ ദേവിക്ക് ദേവന്മാർ അവരവരുടെ ആയുധങ്ങളും ഭൂഷണങ്ങളും കാഴ്ചവച്ചു.

കൂട്ടത്തിൽ ഹിമവാൻ വിവിധങ്ങളായ രത്നങ്ങളും വാഹനമായി സിംഹത്തെയും കൊടുത്തു. അങ്ങനെ ദേവി സിംഹവാഹനയായി.

ഓം ഹര്യക്ഷവാഹനായൈ നമഃ

110. ഹംസവാഹനാ

ഹംസം വാഹനമായുള്ളവൾ. മഹാസരസ്വതീരൂപത്തിൽ പ്രകാശിക്കുന്നവൾ, സർവിദ്യാസ്വരൂപിണി

*ഹംസശബ്ദത്തിന് പല അർത്ഥങ്ങളുണ്ട്.*

*"ഹംസോ വിഹംഗഭേദേ സ്യാദർകേ വിഷ്ണൗ ഹയാന്തരേ*

*യോഗിമന്ത്രാദി ഭേദേഷു പരമാത്മന്യമത്സരേ*

*നിർല്ലോഭനൃപതൗ ഹംസഃ ശാരീരമരുദന്തരേ"* എന്നു വിശ്വകോശം. ഇതിൽ പല അർത്ഥങ്ങളും ഉപയോഗിച്ച് ഈ നാമത്തെ വ്യാഖ്യാനിക്കാം. സൂര്യനും പ്രാണങ്ങളും ദേവിയുടെ വാഹനമായി കരുതിയാൽ കാലനിയാമകമായും ജീവികളിൽ ജീവനായും വർത്തിക്കുന്ന 'ചിച്ഛക്തി' എന്നർത്ഥം. 'കുതിര' എന്ന അർത്ഥം സ്വീകരിച്ചാൽ 107 - ാം നാമത്തിൽ വിവരിച്ച ഹയാരൂഢാദേവിയെ കുറിക്കുന്നതായി വ്യാഖ്യാനം. 'മന്ത്രം' എന്ന അർത്ഥം സ്വീകരിച്ചാൽ ത്രയോദശാക്ഷരിയായ അശ്വാരൂഢമന്ത്രസ്വരൂപിണി എന്നു വ്യാഖ്യാനം. 'ഹംസ' ശബ്ദത്തിന് 'യോഗി' എന്ന അർത്ഥം. സ്വീകരിച്ചാൽ 'ഹംസരെ' യോഗമാർഗ്ഗത്തിൽ വഹിച്ചു കൊണ്ടുപോകുന്നവൾ, നയിക്കുന്നവൾ എന്നു വ്യാഖ്യാനം. 'പരമാത്മാവ്' എന്ന അർത്ഥം സ്വീകരിച്ചാൽ പരമാത്മാവിന് ആധാരമായ പരാശക്തി, പരബ്രഹ്മ സ്വരൂപിണി എന്നർത്ഥം.

ഓം ഹംസവാഹനായൈ നമഃ

111. ഹതദാനവാ

ദാനവന്മാരെ വധിച്ചവൾ. ദനുവിന്റെ പുത്രർ ദാനവർ - അസുരന്മാർ. മഹിഷൻ, സുംഭനിസുംഭന്മാർ, ഭണ്ഡാസുരൻ തുടങ്ങിയ അസുരന്മാരെ സംഹരിക്കാനായി പല രൂപങ്ങളിൽ ദേവി അവതരിച്ചതായി പുരാണങ്ങൾ.

ദാനവർ വ്യക്തികളുടെ ഉള്ളിലുള്ള കാമക്രോധലോഭമോഹമദ മാത്സര്യാദികളാണെന്നും ഭക്തിജ്ഞാനവൈരാഗ്യരൂപങ്ങൾ ധരിച്ച് ദേവി

ദുഷ്ടശക്തികളെ നശിപ്പിക്കുന്നു എന്നും വ്യാഖ്യാനം.

ഓം ഹതദാനവായൈ നമഃ

## 112. ഹത്യാദിപാപശമനീ

ഹത്യ തുടങ്ങിയ പാപങ്ങളെ നശിപ്പിക്കുന്നവാം. ധർമ്മവിരുദ്ധമായ കർമ്മം - പാപം. പാപങ്ങാം ഏതൊക്കെയെന്നു എണ്ണിപ്പറയാൻ എളുപ്പമല്ല. സാമാന്യബുദ്ധിയും വിവേകവുമുള്ള മനുഷ്യർക്കെല്ലാം പാപം എന്തെന്നറിയാം. അരുതാത്തതു്, പാടില്ലാത്തതു് എന്നു സാമാന്യമായി പറയാം. "പരോപകാരമേ പുണ്യം പാപമേ പരപീഡനം" എന്ന ആപ്തവാക്യം പാപത്തെ പരപീഡനം എന്നു നിർവചിക്കുന്നു. പരപീഡനത്തെപ്പോലെ ആത്മപീഡനവും പാപമാണു്.

എല്ലാ കർമ്മങ്ങാംക്കും ഫലമുണ്ടെന്നുള്ളതു് സനാതനനിയമമാകയാൽ പാപകർമ്മങ്ങാം ചെയ്യുന്നവർക്കു് പാപഫലം അനുഭവിക്കാതെ തരമില്ല. പാപഫലം ദുരിതമാണു്. പാപത്തിൻെറ ഗൗരവമനുസരിച്ചു് പാപഫലമായ ദുരിതത്തിൻെറ വ്യാപ്തി കൂടും. മഹാപാപങ്ങളുടെ ഫലം ചിലപ്പോാം ജന്മാന്തരങ്ങളെത്തന്നെ ദുരിതമയമാക്കും. പാപങ്ങാംക്കു കാരണം ഉള്ളിൽ തന്നെയുള്ള കാമക്രോധലോഭാദികളാണു്. വാസനാരൂപത്തിൽ ചിന്തയെയും പ്രവൃത്തിയെയും ഇവ പ്രേരിപ്പിക്കുന്നതുമൂലം അറിഞ്ഞും അറിയാതെയും മനുഷ്യൻ പാപം ചെയ്തുപോകും. ഇതിൽ നിന്നു മോചനത്തിനുള്ള വഴി ഈ നാമം നിർദ്ദേശിക്കുന്നു. ദേവിയെ സ്മരിക്കുക, പൂജിക്കുക, ധ്യാനിക്കുക, സേവിക്കുക.

*"കൃതസ്യാഖില പാപസ്യ ജ്ഞാനതോഽജ്ഞാനതോപി വാ*
*പ്രായശ്ചിത്തം പരം പ്രോക്തം പരാശക്തേഃ പദസ്മൃതിഃ"*

എന്നു ബ്രഹ്മാണ്ഡപുരാണം. പാപം എന്തുതന്നെ ആകട്ടെ ജഗന്മാതാവും ലളിതാംബികാരൂപിണിയുമായ പരാശക്തിയുടെ പാദം സ്മരിക്കുന്ന നിമിഷത്തിൽ അവ നശിക്കും.

നാമത്തിൽ ഹത്യാദിപാപങ്ങാം എന്നു എടുത്തു പറയുന്നു. ഹത്യ, പ്രത്യേകിച്ചു ബ്രഹ്മഹത്യ, മഹാപാപമാണു്. ദേവരാജാവായ ഇന്ദ്രനും യോഗീശ്വരേശ്വരനായ ശ്രീ പരമേശ്വരനും പോലും ബ്രഹ്മഹത്യാപാപത്താൽ പീഡയനുഭവിച്ചതായി പുരാണങ്ങാം പറയുന്നു. ബ്രഹ്മഹത്യാദിപാപങ്ങാം

ചെയ്തുപോയാലും അവയെ ശമിപ്പിച്ച് ഭക്തനെ ഉദ്ധരിക്കുന്നവൾ എന്നു നാമത്തിന് അർത്ഥം. 'പാപനാശിനീ, പാപാരണ്യദവാനലാ' തുടങ്ങിയ നാമങ്ങൾ ലളിതാസഹസ്രനാമത്തിൽ ഈ ആശയം പ്രതിഫലിപ്പിക്കുന്നു.

ഓം ഹത്യാദിപാപശമന്യൈ നമഃ

## 113. ഹരിദശ്വാദിസേവിതാ

ഹരിദശ്വൻ തുടങ്ങിയവരാൽ സേവിക്കപ്പെടുന്നവൾ.''ഭാസ്വദ്വിവസ്വത്സപ്താശ്വഹരിദശ്വോഷ്ണരശ്മയഃ'' എന്ന അമരകോശവാക്യപ്രകാരം ഹരിദശ്വൻ സൂര്യൻ, പച്ചനിറമുള്ള കുതിരകളുള്ളവൻ എന്നു പദാർത്ഥം. ഹരിദശ്വൻ ഇന്ദ്രൻ എന്നു ശാങ്കരഭാഷ്യം. സൂര്യൻ തുടങ്ങിയ എന്നോ, ഇന്ദ്രൻ തുടങ്ങിയ എന്നോ വ്യാഖ്യാനിക്കാം. ഹരിദശ്വൻ തുടങ്ങിയ ദേവന്മാർ ദേവിയെ സേവിച്ചു നിൽക്കുന്നവരാണ്.

ദേവിയെ 'മുകുന്ദബ്രഹ്മേന്ദ്രസ്ഫുടമകുടനീരാജിതപദ'യായി ശങ്കരഭാഗവത്പാദർ സൗന്ദര്യലഹരിയിൽ വർണ്ണിക്കുന്നു.

'ഹരിബ്രഹ്മേന്ദ്രസേവിതാ. ബ്രഹ്മോപേന്ദ്രമഹേന്ദ്രാദിദേവസംസ്തുതവൈഭവാ' തുടങ്ങിയ നാമങ്ങൾ ലളിതാസഹസ്രനാമത്തിൽ ഇക്കാര്യം സൂചിപ്പിക്കുന്നു.

ഓം ഹരിദശ്വാദിസേവിതായൈ നമഃ

## 114. ഹസ്തികുംഭോത്തുംഗകുചാ

ഹസ്തികുംഭം പോലെ ഉത്തുംഗമായ കുചങ്ങൾ ഉള്ളവൾ. ആനയുടെ മസ്തകത്തോടു് കുചങ്ങളെ ഉപമിക്കുന്നത് കവിസങ്കേതം. സുന്ദരി എന്നു ഫലിതാർത്ഥം. സ്ഥൂലരൂപവർണ്ണനയിൽപ്പെട്ട നാമം.

ഓം ഹസ്തികുംഭോത്തുംഗകുചായൈ നമഃ

## 115. ഹസ്തികൃത്തിപ്രിയാങ്ഗനാ

ഹസ്തികൃത്തിയെ ഇഷ്ടപ്പെടുന്നവൻ ശിവൻ. ഗയൻ എന്ന ഒരു അസുരൻ ആനയുടെ രൂപത്തിൽ ഋഷിമാരെ ഉപദ്രവിച്ചിരുന്നു. ശ്രീപരമേശ്വരൻ ഗജരൂപം പൂണ്ട അസുരനെ വധിച്ച് അതിന്റെ തോൽ വസ്ത്രമായി ധരിച്ചു. ആനത്തോൽ വസ്ത്രമായി ധരിക്കാൻ ഇഷ്ടമുള്ള ശ്രീപരമേശ്വരന്റെ അംഗന. ശ്രീപരമേശ്വരന്റെ പത്നിയും അർദ്ധാംഗിയും ആയ

ശ്രീപാർവ്വതി.

'ശിവപ്രിയാ, ശിവപരാ, ശിവശക്ത്യൈക്യരൂപിണീ, ശിവകാമേശ്വരാങ്കസ്ഥാ, ശംഭുമോഹിനീ' തുടങ്ങി അനേകം നാമങ്ങൾ കൊണ്ട് ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ഹസ്തികൃത്തിപ്രിയാംഗനായൈ നമഃ

## 116. ഹരിദ്രാകുങ്കുമാദിഗ്ധാ

ഹരിദ്രാ - മഞ്ഞൾ. മഞ്ഞളും കുങ്കുമവും പുരണ്ട ശരീരമുള്ളവൾ. മഞ്ഞളും കുങ്കുമവും സ്ത്രീകൾ സൗന്ദര്യസംവർദ്ധകമായി ഉപയോഗിക്കുന്ന വസ്തുക്കളാണ്. അവ അണിഞ്ഞവൾ, സുന്ദരി എന്നു വ്യവഹാരിക തലത്തിൽ അർത്ഥം പറയാം. സ്ഥൂലരൂപവർണ്ണനയിൽ മനുഷ്യരുപയോഗിക്കുന്ന പ്രസാധനവസ്തുക്കൾ അണിയുന്ന രൂപത്തിൽ വർണ്ണിക്കാറുണ്ട്. ത്രിപുരസുന്ദരിയായ ലളിതാംബികയ്ക്കു പ്രസാധനവസ്തുക്കൾ ആവശ്യമില്ല.

തന്ത്രശാസ്ത്രവിധിപ്രകാരമുള്ള പൂജകളിൽ മഞ്ഞളും കുങ്കുമവും ഭക്തന്മാർ ദേവിക്ക് അർപ്പിക്കാറുണ്ട്. ഇപ്പോൾ എല്ലാ പൂജകൾക്കും ദേവിയെ അർച്ചിക്കാൻ പുഷ്പങ്ങൾ, മഞ്ഞൾപ്പൊടി, കുങ്കുമം എന്നിവ ഉപയോഗിക്കുന്നു. ഭക്തിപൂർവ്വം അർപ്പിക്കപ്പെടുന്നതെന്തും കരുണാമൂർത്തിയായ ഭഗവതി സന്തോഷത്തോടെ ഏറ്റ് ഭക്തരെ അനുഗ്രഹിക്കുന്നു. പൂജാവിധികളിൽ ഭക്തന്മാർ അർപ്പിക്കുന്ന മഞ്ഞളും ചന്ദനവും പുരണ്ടവൾ. ഭക്തപ്രിയയും കരുണാമൃതസാഗരയും ആയവൾ.

ഓം ഹരിദ്രാകുങ്കുമാദിഗ്ധായൈ നമഃ

## 117. ഹര്യശ്വാദ്യമരാർചിതാ

ഹര്യശ്വൻ തുടങ്ങിയ അമരന്മാരാൽ അർച്ചിക്കപ്പെടുന്നവൾ. ഹര്യശ്വന്മാർ തുടങ്ങിയ അമരന്മാരാൽ അർച്ചിക്കപ്പെടുന്നവൾ എന്നും വ്യാഖ്യാനിക്കാം.

ഹര്യശ്വൻ എന്ന പദത്തിന് ഇന്ദ്രൻ എന്നും ശിവൻ എന്നും അർത്ഥം. ഇന്ദ്രൻ തുടങ്ങിയ ദേവന്മാർ ലളിതാദേവിയെ സേവിച്ചു പൂജിക്കുന്നു എന്നോ ശിവൻ തുടങ്ങിയ ദേവന്മാർ അർച്ചിക്കുന്നു എന്നോ അർത്ഥം. എല്ലാ ദേവന്മാരും ത്രിമൂർത്തികളും പരാശക്തിയായ ദേവിയിൽ നിന്നുണ്ടായവരും ദേവിയെ

ആരാധിച്ചു ശക്തിനേടിയവരുമാണെന്നു മുമ്പു പറഞ്ഞു.

ദക്ഷപ്രജാപതിക്കു് അസിക്നിയിൽ ജനിച്ച പതിനായിരം പുത്രന്മാരെ പൊതുവായി ഹര്യശ്വന്മാർ എന്നു പറയാറുണ്ടു്. ഹര്യശ്വന്മാർ തുടങ്ങിയ ദേവന്മാരാൽ ആരാധിക്കപ്പെടുന്നവൾ എന്നു് ഈ പക്ഷത്തിൽ അർത്ഥം.

ഓം ഹര്യശ്വാദ്യമരാർച്ചിതായൈ നമഃ

## 118. ഹരികേശസഖീ

ഹരികേശൻ – ശിവൻ, ശ്രീപരമേശ്വരൻ. ശ്രീപരമേശ്വരൻെറ സഖിയായി വർത്തിക്കുന്നവൾ. ഹരികേശൻ എന്ന പദത്തെ രണ്ടുതരത്തിൽ ശാങ്കരഭാഷ്യം വ്യാഖ്യാനിക്കുന്നു. ഹിരണ്യശ്മശ്രുവും ഹിരണ്യകേശനുമാകയാൽ (സ്വർണ്ണവർണ്ണമായ മീശയും ജടയും ഉള്ളതിനാൽ) ശ്രീപരമേശ്വരൻ ഹരികേശനാണെന്നു് ഒരു വ്യാഖ്യാനം. വിഷ്ണുവിനുതുല്യമായ നിറമുള്ള കേശം - കറുത്ത നിറമുള്ള കേശം - ഉള്ളതിനാൽ ഹരികേശൻ എന്നു രണ്ടാമത്തെ വ്യാഖ്യാനം. സർവാംഗസുന്ദരനും നിത്യയൗവനയുക്തനും ചിദ്രൂപനും ആയ കാമേശ്വരനെ രണ്ടാമത്തെ വ്യാഖ്യാനം കുറിക്കുന്നു. കാമേശ്വരരൂപത്തിലാണു് ശ്രീപരമേശ്വരൻ ലളിതാംബികയെ പരിണയിക്കുന്നതു്. കാമേശ്വരൻെറ വിവാഹാവസരത്തിലെ രൂപം ലളിതോപാഖ്യാനത്തിൽ വർണ്ണിക്കുന്നതു്.

*"കോടികന്ദർപലാവണ്യയുക്തോ ദിവ്യശരീരവാൻ*
*ദിവ്യാംബരധരഃ സ്രഗ്വീ ദിവ്യഗന്ധാനുലേപനഃ*
*കിരീടഹാരകേയൂരകുണ്ഡലാദ്യൈരലങ്കൃതഃ*
*പ്രാദുർബഭൂവ പുരുഷോ ജഗന്മോഹനരൂപധൃക്"*

കോടി കന്ദർപ്പന്മാരുടെ ലാവണ്യമുള്ളവനും ദിവ്യശരീരമുള്ളവനും ദിവ്യവസ്ത്രങ്ങൾ ധരിച്ചവനും വിശിഷ്ടമായ പുഷ്പഹാരങ്ങൾ അണിഞ്ഞവനും ദിവ്യസുഗന്ധവസ്തുക്കൾ പൂശിയവനും കിരീടം, ഹാരം, കേയൂരം, കുണ്ഡലം തുടങ്ങിയവകൊണ്ടു് അലംകൃതനും ആയി ജഗത്തിനെ ആകെ മോഹിപ്പിക്കുന്ന പുരുഷരൂപം ധരിച്ചാണു് ഭഗവാൻ ആവിർഭവിച്ചതു്. ആ രൂപത്തിൽ ഭഗവാൻ പിംഗകേശനല്ല. നല്ല കറുത്തകേശമുള്ളവനാണു് എന്നു ശങ്കരാചാര്യർ സൂചിപ്പിക്കുന്നു. പിംഗകേശനായാലും കൃഷ്ണകേശനായാലും ശ്രീപരമേശ്വരൻെറ സഖിയാണു് ദേവി.

ഓം ഹരികേശസഖ്യൈ നമഃ

## 119. ഹാദിവിദ്യാ

'ഹാദിവിദ്യാ' എന്ന മന്ത്രം സ്വരൂപമായവാ. ശ്രീവിദ്യാമന്ത്രത്തിന് രണ്ടുരൂപങ്ങാ പ്രസിദ്ധമായുണ്ട്. കാദിവിദ്യ, ഹാദിവിദ്യ എന്ന് ഇവയ്ക്കു പേര്. വാഗ്ഭവകൂടത്തിലെ മന്ത്രാക്ഷരവിന്യാസത്തിലാണ് ഇവയ്ക്കു തമ്മിൽ ഭേദം. 'കാദിവിദ്യ' എന്നതിന് 'ക' കൊണ്ടു തുടങ്ങുന്ന ശ്രീവിദ്യാമന്ത്രം എന്നും 'ഹാദിവിദ്യ' എന്നതിന് 'ഹ' കൊണ്ടു തുടങ്ങുന്ന ശ്രീവിദ്യാമന്ത്രം എന്നും അർത്ഥം. മന്മഥൻ, ദുർവാസാവു തുടങ്ങിയവർ കാദിവിദ്യാരൂപത്തിലാണ് ദേവിയെ സാക്ഷാത്കരിച്ചതു്. അഗസ്ത്യപത്നിയായ ലോപാമുദ്ര ഹാദിവിദ്യകൊണ്ടു് ദേവിയെ സാക്ഷാത്കരിച്ചു. അതുകൊണ്ട് അതിനു 'ലോപാമുദ്രാവിദ്യ' എന്നും പേരുണ്ട്. രണ്ടു രൂപത്തിലുമുള്ള അക്ഷര വിന്യാസം ഇപ്രകാരമാണ്.

കാദിവിദ്യ - ക ഏ ഈ ല ഹ്രീം ഹസകഹലഹ്രീം സകല ഹ്രീം

ഹാദിവിദ്യ - ഹ സ ക ല ഹ്രീം ഹസകഹലഹ്രീം സകല ഹ്രീം

ലളിതാത്രിശതീസ്തോത്രം കാദിവിദ്യയാണു സ്വീകരിച്ചിട്ടുള്ളതു് ലോപാമുദ്രാദേവിയാൽ ഹാദിവിദ്യകൊണ്ടു് ആരാധിക്കപ്പെട്ടവാ, ഹാദിവിദ്യാരൂപിണി

ഓം ഹാദിവിദ്യായൈ നമഃ

## 120. ഹാലാമദാലസാ

'ഹാലാ' എന്നതിന് മദ്യം എന്നർത്ഥം. മദ്യപാനം കൊണ്ട് അലസയായവാ. മദ്യപാനം കൊണ്ട് കണ്ണുചെമക്കുക, രോമാഞ്ചമുണ്ടാകുക, ശരീരംകുഴയുക തുടങ്ങിയവയുണ്ടാകും. ആ ഭാവങ്ങാ ഉള്ളവാ.

പാലാഴി കടഞ്ഞപ്പോാ അതിൽ നിന്നുണ്ടായ മധു സേവിച്ചു മദിച്ചവാ എന്നു ശാങ്കരഭാഷ്യം.

'മാധ്വീപാനാലസാ' എന്നു ലളിതാസഹസ്രനാമം.

ഓം ഹാലാമദാലസായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ ആറാമത്തെ അക്ഷരമായ 'ഹ' കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങാ കഴിഞ്ഞു. ഏഴാമത്തെ അക്ഷരമായ 'സ' കൊണ്ടുതുടങ്ങുന്ന നാമങ്ങാ ആരംഭിക്കുന്നു.*

## 121. സകാരരൂപാ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിൻെറ ഏഴാമത്തെ അക്ഷരമായ 'സ' സ്വരൂപമായവരം.

സകാരത്തിനു വിഷ്ണു എന്നും ശിവൻ എന്നും അർത്ഥമുണ്ട്. സ്ത്രീലിംഗത്തിൽ അതു് മഹാലക്ഷ്മിയേയും ഗൗരിയെയും കുറിക്കുന്നു. നപുംസകലിംഗത്തിൽ ജ്ഞാനമെന്നും ധ്യാനമെന്നും അർത്ഥം. സംഗീതത്തിൽ അതു ഷഡ്ജസ്വരത്തെ കുറിക്കുന്നു.

വിഷ്ണുരൂപിണി, ശിവൻെറ രൂപത്തിൽ വർത്തിക്കുന്നവരം, മഹാലക്ഷ്മിയായും ഗൗരിയായും രൂപം പൂണ്ടവരം, ജ്ഞാനമായും ധ്യാനമായും വർത്തിക്കുന്നവരം, സംഗീതകലാദേവതയായ സരസ്വതിയുടെ രൂപം ധരിച്ചവരം എന്നിങ്ങനെ വ്യാഖ്യാനം.

ഓം സകാരരൂപായൈ നമഃ

## 122. സർവജ്ഞാ

എല്ലാം അറിയുന്നവരം. എല്ലാ അറിവും ദേവിയിൽ നിന്നുണ്ടാകുന്നു. പണ്ഡിതന്മാർ ദേവി അനാവരണംചെയ്യുന്നിടത്തോളം മാത്രമേ അറിയുന്നുള്ളു. എല്ലാം അറിയുന്നവളായി ദേവി മാത്രമേ ഉള്ളൂ. ഓരോ പ്രാണിയുടെയും ശുഭവും അശുഭവുമായ കർമ്മങ്ങരം അറിഞ്ഞു് അവയ്ക്കു യോജിച്ച ഫലം നൽകുന്നവരം.

ഓം സർവജ്ഞായൈ നമഃ

## 123. സർവേശീ

എല്ലാത്തിനും ഈശ്വരിയായവരം. പ്രപഞ്ചങ്ങളുടെ സൃഷ്ടിസ്ഥിതിലയങ്ങരം ദേവിയുടെ ഉന്മേഷനിമേഷങ്ങരംക്കനുസരിച്ചുണ്ടാകുന്നു. പ്രപഞ്ചത്തിലുള്ള സർവവസ്തുക്കളും ജീവികളും പ്രതിഭാസങ്ങളും ജഗജ്ജനനിയുടെ നിയമങ്ങരംക്കുവിധേയമായി പ്രവർത്തിക്കുന്നു. ദേവിക്കു് അതീതമായി മറ്റൊരുശക്തിയും ഇല്ല അതിനാൽ സർവേശീ എന്നു നാമം.

'സർവേശീ , സർവലോകേശീ' എന്നു ലളിതാസഹസ്രനാമം.

ഓം സർവേശ്യൈ നമഃ

## 124. സർവമംഗലാ

എല്ലാ മംഗളങ്ങളും നൽകുന്നവരം, എല്ലാമംഗളങ്ങളും രൂപം പൂണ്ടവരം.

*"സർവാണി ഹൃദയസ്ഥാനി മംഗലാനി ശുഭാനി ച*
*ഈപ്സിതാനി ദദാതീതി തേന സാ സർവമംഗലാ*
*ശോഭനാനി ച ശ്രേഷ്ഠാനി യാ ദേവീ ദദതേ ഹരേ*
*ഭക്തനാമാർതിഹരണീ തേനേയം സർവമംഗലാ"*

എല്ലാവരും അഭിലഷിക്കുന്ന മംഗലങ്ങളെയും ശുഭങ്ങളെയും ആഗ്രഹങ്ങളെയും നൽകുന്നതുകൊണ്ടും ശോഭനങ്ങളും ശ്രേഷ്ഠങ്ങളും ആയവ നൽകുന്നതുകൊണ്ടും ഭക്തന്മാരുടെ ആർത്തിയെ നശിപ്പിക്കുന്നതു കൊണ്ടും ദേവി സർവമംഗലയാണെന്നു ദേവീപുരാണം. എല്ലാവർക്കും മംഗളം നൽകുന്നവളും എല്ലാ മംഗളങ്ങളും നൽകുന്നവളും.

*"സർവമംഗലമംഗല്യേ ശിവേ സർവാർഥസാധികേ*
*ശരണ്യേ ത്ര്യംബകേ ഗൗരി നാരായണി നമോഽസ്തുതേ"*

എല്ലാ മംഗളങ്ങളെയും മംഗളമാക്കിത്തീർക്കുന്നവളും സർവാർത്ഥങ്ങളെയും സാധിക്കുന്നവളും ശരണ്യയും ത്രിനയനയും ശിവയുമായ നിന്തിരുവടിക്കു നമസ്കാരം എന്നു് ദേവീമാഹാത്മ്യത്തിലെ മന്ത്രഭൂതമായ ശ്ലോകം പ്രസിദ്ധം. ഈ നാമം ലളിതാസഹസ്രനാമത്തിലും ഉണ്ട്.

ഓം സർവമംഗലായൈ നമഃ

## 124. സർവകർത്രീ

എല്ലാം ചെയ്യുന്നവരം. "താനൊന്നും ചെയ്യാതെ സർവ്വം ചെയ്തീടുന്ന ദീനദയാലോ തൊഴുന്നേൻ നിന്നെ" എന്നു യോഗി ബാലദണ്ഡായുധപാണി സ്വാമികരം ദേവിയെ സ്തുതിക്കുന്നു. ലോകസൃഷ്ടി ബ്രഹ്മാവു ചെയ്യുന്നു. വിഷ്ണു പാലിക്കുന്നു. രുദ്രൻ പ്രപഞ്ചത്തെ തന്നിൽ ലയിപ്പിക്കുന്നു. സദാശിവൻ ദേവിയുടെ പുരികക്കൊടികളുടെ അല്പചലനരൂപമായ ആജ്ഞ അനുസരിച്ച് സൃഷ്ടി കർമ്മത്തിന്റെ ആവർത്തനത്തിന് അനുഗ്രഹിക്കുന്നു. (സൗന്ദര്യലഹരി. ശ്ലോ. 24). ഇങ്ങനെ എല്ലാ പ്രവർത്തനങ്ങളും ദേവിയുടെ ആജ്ഞ അനുസരിച്ച് നടക്കുന്നു. ഈ കർമ്മങ്ങളെല്ലാം നടത്തുന്ന ശക്തികരം ദേവിയുടെ രൂപഭേദങ്ങളാണ്. ദേവി സ്വയം ഒന്നും ചെയ്യുന്നില്ലെങ്കിലും എല്ലാ

കർമ്മങ്ങളും ചെയ്യുന്നതു് ദേവി തന്നെയാണു്.

'സൃഷ്ടികർത്രീ, ബ്രഹ്മരൂപാ, ഗോപ്ത്രീ, ഗോവിന്ദരൂപിണീ, സംഹാരിണീ, രുദ്രരൂപാ, തിരോധാനകരീ, ഈശ്വരീ, സദാശിവാ, അനുഗ്രഹദാ, പഞ്ചകൃത്യപരായണാ എന്നീ നാമങ്ങൾ കൊണ്ടു് വാഗ്ദേവതകൾ ലളിതാസഹസ്രനാമത്തിൽ ഈ ആശയം വിവരിക്കുന്നു.

ഓം സർവകർത്ര്യൈ നമഃ

## 126. സർവഭർത്രീ

എല്ലാത്തിനെയും ഭരിക്കുന്നവൾ. മുൻനാമത്തിൽ എല്ലാം ചെയ്യുന്നവളായി ദേവിയെ സ്തുതിച്ചു. ഈ നാമത്തിൽ ഭരിക്കുന്നവളായി സ്തുതിക്കുന്നു. മുൻനാമത്തിൻെറ വ്യാഖ്യാനം ഈ ആശയം ഉൾക്കൊള്ളുന്നു. 'ഗോപ്ത്രീ' എന്നു ലളിതാസഹസ്രനാമം.

ഓം സർവഭർത്ര്യൈ നമഃ

## 127. സർവഹന്ത്രീ

എല്ലാത്തിനെയും സംഹരിക്കുന്നവൾ. രുദ്രരൂപത്തിൽ എല്ലാത്തിനെയും തന്നിൽ ലയിപ്പിക്കുന്നവൾ. ഈ മൂന്നു നാമങ്ങൾ കൊണ്ടു് രജോഗുണപ്രധാനനായ ഈശ്വരൻെറയും സത്വഗുണപ്രധാനനായ ഈശ്വരൻെറയും തമോഗുണപ്രധാനനായ ഈശ്വരൻെറയും രൂപത്തിൽ ദേവി പ്രവർത്തിക്കുന്നു എന്നു സൂചിപ്പിച്ചു.

ഓം സർവഹന്ത്ര്യൈ നമഃ

## 128. സനാതനീ

ശാശ്വതമായും സ്ഥിരമായും ഉള്ളതു സനാതനം. സനാതനയായവൾ സനാതനി. എന്നും ഉണ്ടായിരുന്നവൾ, എന്നും ഉണ്ടായിരിക്കുന്നവൾ, ഉത്പത്തിയും നാശവും ഇല്ലാത്തവൾ. പരബ്രഹ്മസ്വരൂപിണി. ''നിത്യഃ സർവഗത സ്ഥാണുരചലോയം സനാതനഃ'' എന്ന ഗീതാവാക്യം ഈ ആശയം വ്യക്തമാക്കുന്നു.

ഓം സനാതന്യൈ നമഃ

### 129. സർവാനവദ്യാ

എല്ലാം അനവദ്യമായുള്ളവൾ, ഒരു ന്യൂനതയും ഒരു കാര്യത്തിലും ഇല്ലാത്തവൾ. സ്ഥൂലരൂപത്തിൽ സർവാംഗസുന്ദരി. കർമ്മങ്ങളിലോ ശക്തിയിലോ കുറ്റം പറയാവുന്നതായി ഒന്നും ഇല്ലാത്തവൾ. സ്വയം പൂർണ്ണ ആയവൾ.

'അനവദ്യാംഗീ' എന്നു ലളിതാസഹസ്രനാമം.

ഓം സർവാനവദ്യായൈ നമഃ

### 130. സർവാംഗസുന്ദരീ

എല്ലാ അംഗസൗന്ദര്യവും പൂർണ്ണമായുള്ളവൾ. സ്ഥൂലരൂപ വർണ്ണനയിൽ പാദാദികേശം ഓരോ അവയവത്തിനും സാമുദ്രികാശാസ്ത്രം വിവരിക്കുന്ന എല്ലാ ശുഭലക്ഷണങ്ങളും ഉള്ളവൾ.

എല്ലാ ജീവികൾക്കും സൗന്ദര്യമുണ്ട്. ജീവികളുടെ അംഗങ്ങളിൽ സൗന്ദര്യമായി കാണുന്നതു് പരബ്രഹ്മസ്വരൂപിണിയായ ദേവിയുടെ ചൈതന്യം തന്നെയാണു്. സർവ്വജീവികളുടെയും അംഗങ്ങളിൽ സൗന്ദര്യമായി വർത്തിക്കുന്നവൾ.

മഹാലാവണ്യശേവധി' എന്നു ലളിതാസഹസ്രനാമം.

ഓം സർവാംഗസുന്ദര്യൈ നമഃ

### 131. സർവസാക്ഷിണീ

എല്ലാത്തിനും സാക്ഷി ആയവൾ. പ്രപഞ്ചത്തിന്റെ സൃഷ്ടി തൊട്ടു് അതിലുണ്ടാകുന്ന എല്ലാം കാണുന്നവളാണു് ദേവി. മഹാപ്രളയകാലത്തു് ശ്രീപരമേശ്വരൻ നടത്തുന്ന സംഹാരതാണ്ഡവത്തിനും ദേവിതന്നെയാണു് സാക്ഷി. പ്രപഞ്ചത്തിലുണ്ടാകുന്ന ചരവും അചരവുമായ എല്ലാത്തിലും ദേവീചൈതന്യം പ്രവർത്തിക്കുന്നതിനാൽ ഓരോ ജീവിയുടെയും ചിന്തയും വ്യാപാരവും ദേവി അറിയുന്നു. 'ഈക്ഷിത്രീ' എന്ന നാമത്തിന്റെ വ്യാഖ്യാനം കൂടിനോക്കുക.

സാക്ഷിണി എന്നു പറഞ്ഞതുകൊണ്ടു് ലളിതാംബിക സ്വയം ഒന്നും ചെയ്യുന്നില്ല എന്നു കൂടി മനസ്സിലാക്കണം. "താനൊന്നും ചെയ്യാതെ സർവ്വം

ചെയ്തീടുന്ന'' എന്നു മുമ്പുദ്ധരിച്ച വരിയുടെ സാരസ്യം ഇവിടെ പ്രസക്തമാണ്. പരബ്രഹ്മസ്വരൂപിണിയായ ദേവി നിരാകാരയും നിർഗ്ഗുണയും ആണ്. തന്നിൽ നിന്നുദ്ഭവിച്ച സത്വരജസ്തമോഗുണ പ്രധാനരായ മൂർത്തികളുടെ സൃഷ്ടി തുടങ്ങിയ പ്രവർത്തനങ്ങൾ കുഞ്ഞുങ്ങളുടെ ലീലകൾ കണ്ടു രസിക്കുന്ന അമ്മയെപ്പോലെ ദേവി വാത്സല്യത്തോടെ നോക്കി രസിക്കുന്നു. അവരുടെ പ്രവർത്തനങ്ങൾ അത്യാവശ്യം വരുമ്പോൾ മാത്രം നിയന്ത്രിക്കുന്നു.

'മഹേശ്വരമഹാകല്പമഹാതാണ്ഡവസാക്ഷിണീ, വിശ്വസാക്ഷിണീ, സാക്ഷിവർജിതാ, മഹാപ്രളയസാക്ഷിണീ' തുടങ്ങിയ പല നാമങ്ങൾ ലളിതാസഹസ്രനാമത്തിൽ ഈ ആശയം ഉൾക്കൊള്ളുന്നു.

ഓം സർവസാക്ഷിണ്യൈ നമഃ

132. സർവാത്മികാ

എല്ലാത്തിനും ആത്മാവായവൾ. ആത്മശബ്ദത്തിന്റെ അർത്ഥവ്യാപ്തി വലുതാണ്. ''അത സാതത്യഗമനേ'' എന്ന നിർവചനപ്രകാരം എപ്പോഴും ഗമിച്ചുകൊണ്ടിരിക്കുന്നത് എന്നർത്ഥം. യത്നം, ധൃതി, ബുദ്ധി, സ്വഭാവം, ബ്രഹ്മം, ശരീരം, പരമാത്മാവ്, ജീവാത്മാവ്, ചിത്തം, എന്നിവയെയെല്ലാം സന്ദർഭാനുസാരം ഈ പദം കുറിക്കും. ഈ അർത്ഥങ്ങളെല്ലാം ദേവീപക്ഷത്തിൽ യോജിക്കും. അദ്ധ്യാത്മികമായി വ്യാഖ്യാനിക്കുമ്പോൾ ആത്മശബ്ദത്തിന് ശാങ്കരഭാഷ്യം നൽകുന്ന സൂചന മേൽപറഞ്ഞതെല്ലാം ഉൾക്കൊള്ളുന്നു വെങ്കിലും കൂടുതൽ പൂർണ്ണമാണ്. "യച്ചാപ്നോതി യദാദത്തേയച്ചാത്തി വിഷയാനിഹ. യച്ചാസ്യസന്തതോഭാവസ്തസ്മാദാത്മേവ ഗീയതേ'' എന്ന് അഭിയുക്തവചനം നിർദ്ദേശിക്കുകയാണ് ആചാര്യൻ ചെയ്തിട്ടുള്ളത്. ആത്മാവിനെക്കുറിച്ചുള്ള സവിസ്തരചർച്ച ഈ അവസരത്തിൽ പ്രസക്തമല്ല. പ്രാപിക്കുകയും ആദാനം ചെയ്യുകയും പ്രപഞ്ചവിഷയങ്ങൾ ഭുജിക്കുകയും ചെയ്യുന്നതായി ജീവിയിൽ പ്രവർത്തിക്കുന്ന ചൈതന്യത്തെ ജീവാത്മാവെന്നു പറയാം. ജീവിയുടെ ഉദ്ഭവം തൊട്ട് അന്തംവരെ അത് ഉണ്ടായിരിക്കുകയും ചെയ്യും. അത് ഇല്ലാതായാൽ ജീവി ഇല്ലാതെയാകും. ഇതുതന്നെ പ്രപഞ്ചവ്യാപ്തമായി സങ്കല്പിച്ചാൽ പരമാത്മാവ് എന്നുപറയാം. പ്രപഞ്ചമായി രൂപം കൊള്ളുകയും പ്രപഞ്ചഘടകങ്ങളിൽ ഓരോന്നിനും അതതിന്റെ ഗുണങ്ങൾ നൽകുകയും പ്രപഞ്ചവിഷയങ്ങളെ ഭുജിക്കുകയും പ്രപഞ്ചോത്പത്തി മുതൽ അതുള്ളിടത്തോളം കാലം ഉണ്ടായിരിക്കുകയും

ചെയ്യുന്ന ചൈതന്യം. ജീവചൈതന്യമായി ജീവിയിലും പരമാത്മ ചൈതന്യമായി ജഗദ്വ്യാപ്തയായും വർത്തിക്കുന്നതു് പരബ്രഹ്മസ്വരൂപിണിയായ പരാശക്തി തന്നെയാകയാൽ 'സർവാത്മികാ' എന്നുനാമം.

ഓം സർവാത്മികായൈ നമഃ

## 133. സർവസൗഖ്യദാത്രീ

എല്ലാ സൗഖ്യങ്ങളും നൽകുന്നവാ, എല്ലാവർക്കും സൗഖ്യം നൽകുന്നവാ. സുഖിയുടെ അനുഭവം സൗഖ്യം. പ്രിയം, മോദം, പ്രമോദം, ആനന്ദം എന്നിവ സുഖത്തിൻെറ പല ഭാവങ്ങാ. ഇഷ്ടപ്പെട്ടതിനെ കാണുകയോ കേംക്കുകയോ സ്പർശിക്കുകയോ ഭുജിക്കുകയോ ഘ്രാണിക്കുകയോ ചെയ്യുമ്പോഴുണ്ടാകുന്ന അനുഭൂതി പ്രിയം. ഇന്ദ്രിയവിഷയമായ അനുഭൂതിയാണു് ഇതു്. ഇപ്രകാരം ഇഷ്ടപ്പെട്ട വസ്തു തൻേറതാകണം എന്ന ആഗ്രഹം 'മോദം'. ഇഷ്ടപ്പെട്ടതു സ്വന്തമായിക്കഴിഞ്ഞാൽ അതിനെ അനുഭവിക്കുന്നതു് 'പ്രമോദം'. ഈ മൂന്നിൻെറയും സമഷ്ടിയായ ഭാവം ആനന്ദം. പ്രിയം, മോദം, പ്രമോദം, ആനന്ദം എന്നിവയെ മൊത്തത്തിൽ കുറിക്കുന്ന പദമാണു് സൗഖ്യം. എല്ലാ സൗഖ്യങ്ങളും തരുന്നവാ.

മേൽവിവരിച്ചതു് ഇന്ദ്രിയവിഷയമായ സുഖമാണു്. ഈ സുഖങ്ങളെല്ലാം താത്കാലികമാണു് ഏതു് ഇന്ദ്രിയം വഴിയാണോ സുഖാനുഭൂതി ഉണ്ടാകുന്നതു് അതിൻെറ പ്രവർത്തനം ഇല്ലാതായാൽ സുഖാനുഭൂതിയും നഷ്ടമാകും. യഥാർത്ഥത്തിൽ സുഖമല്ല, സുഖത്തിൻെറ പ്രതീതിയാണു് വൈഷയികസുഖം.

ശരീരബന്ധമില്ലാത്ത സുഖം ബുദ്ധിയുടെയും ചിത്തത്തിൻെറയും പ്രവർത്തനം മൂലം ഉണ്ടാകാമെന്നു വാദിക്കാം. ഒരു ഗവേഷകനു് തൻെറ അന്വേഷണങ്ങാ വിജയിക്കുമ്പോഴുണ്ടാകുന്ന ആഹ്ലാദം, ഒരു യോദ്ധാവിനു് ശത്രുവിനെ തോല്പിക്കുമ്പോഴുണ്ടാകുന്ന ഹർഷം തുടങ്ങിയവ. ഇവയും താത്കാലികമാണു്. ''സുഖവും ദുഃഖവുമനുഭവകാലം പോയാൽ സമമിഹ നാരായണജയ'' എന്നു് ഭാഗവതകീർത്തനത്തിൽ പറയുന്നു.

താൽക്കാലികമായുണ്ടാകുന്ന സുഖാനുഭൂതിക്കപ്പുറത്തും സുഖമുണ്ടു്. ഇന്ദ്രിയപ്രവർത്തനങ്ങാ അടങ്ങി വികാരങ്ങളില്ലാതെ ശാന്തമനസ്സാകുന്ന അവസ്ഥ. പ്രപഞ്ചാതീതമായ പരാശക്തിയിൽ മനസ്സു ചെന്നെത്തുന്ന

കൈവല്യം. അതുസാധിച്ചാൽ ശരീരപഞ്ജരബദ്ധമായ അവസ്ഥയിലും സൗഖ്യം അനുഭൂതമാകും. ആ അവസ്ഥയെ പരാനന്ദമെന്നോ പരമാനന്ദമെന്നോ പറയാം.

ലളിതാംബികയെ സ്മരിക്കുകയും ആശ്രയിക്കുകയും ആരാധിക്കുകയും ചെയ്യുന്നവർക്ക് മുമ്പു വിവരിച്ച മൂന്നുവിധത്തിലുള്ള സുഖവും അനായാസമായി ലഭിക്കും. ആബ്രഹ്മസ്തംബപര്യന്തം എല്ലാത്തിനും എല്ലാവർക്കും അർഹിക്കുന്ന സുഖാനുഭൂതി നൽകുന്നവളാകയാൽ 'സർവസൗഖ്യദാത്രീ' എന്നു നാമം.

ഓം സർവസൗഖ്യദാത്ര്യൈ നമഃ

## 134. സർവവിമോഹിനീ

എല്ലാത്തിനെയും മോഹിപ്പിക്കുന്നവൾ. മായാരൂപത്തിൽ വർത്തിക്കുന്ന ഭഗവതിയുടെ ആവരണശക്തിക്കുവിധേയമാകാത്തതായി ഒന്നും തന്നെ ഇല്ല. എല്ലാം അറിയുന്ന ജ്ഞാനികളും മായാശക്തിക്കു വഴിപ്പെട്ടുപോകുന്നു. ''അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ'' എന്നും ''ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ'' എന്നും ഭഗവാൻ ഗീതയിൽ അരുളിച്ചെയ്യുന്നു. ''ജ്ഞാനിനാമപിചേതാംസി ദേവീ ഭഗവതീ ഹി സാ ബലാദാകൃഷ്യ മോഹായ മഹാമായാ പ്രയച്ഛതി'' എന്നു ദേവീമാഹാത്മ്യം. മമതയാകുന്ന ചുഴിയുള്ള മോഹഗർത്തത്തിൽ വീഴ്ത്തി ജനനമരണങ്ങളുടെ ആവർത്തനത്തിൽ അകപ്പെടുത്തുന്ന മോഹിനീശക്തിതന്നെയാണ് ജീവിയെ മോക്ഷത്തിലേയ്ക്കു നയിക്കുന്നതും. ജഗദാധാരവും ശാശ്വതവും നിർവികാരവുമായ പരമാത്മചൈതന്യമാണ് ലളിതാംബിക. ആ പരാശക്തി തന്നെ മഹാമായാരൂപത്തിൽ കാമക്രോധമോഹമദമാത്സര്യാദിരൂപത്തിൽ ജീവികളെ മോഹിപ്പിച്ച് പ്രപഞ്ചപ്രവർത്തനം നടത്തുന്നു. മായാശക്തിയിൽ നിന്നു ബ്രഹ്മാദികൾ പോലും മുക്തരല്ല. അതിനാൽ 'സർവവിമോഹിനീ' എന്നു നാമം.

ലളിതാസഹസ്രനാമത്തിൽ 'സർവമോഹിനീ' എന്നു നാമമുണ്ട്.

ഓം സർവവിമോഹിന്യൈ നമഃ

## 135. സർവാധാരാ

എല്ലാത്തിനും ആധാരമായവൾ. ആധാരാധേയബന്ധം ഇല്ലാത്തതായി

പ്രപഞ്ചത്തിൽ ഒന്നും തന്നെയില്ല. വസ്തുക്കളെയും ആശയങ്ങളെയും കുറിച്ച് പഠിക്കുമ്പോൾ ഒന്നിനു മറ്റൊന്ന് ആധാരമായി കാണാം. ആധാരമായതിന് മറ്റൊന്ന് ആധാരമായികണ്ടെത്താം. ഈ അന്വേഷണം തുടർന്നു പോകുമ്പോൾ എല്ലാത്തിനും ആധാരമായ ഒരു ശക്തിയിൽ ചെന്നെത്തും. ആ ശക്തിയെ മറ്റെല്ലാത്തിനും ആധാരമാകയാൽ പരാശക്തി എന്നു വിളിക്കുന്നു. പരാശക്തിക്ക് ആധാരമായി മറ്റൊരു ശക്തി ഇല്ലാത്തതിനാൽ ലളിതാസഹസ്രനാമം ദേവിയെ 'നിരാധാരാ' എന്നു സ്തുതിക്കുന്നു.

*"ബ്രഹ്മണോഹി പ്രതിഷ്ഠാഽഹമമൃതസ്യാവ്യയസ്യ ച*
*ശാശ്വതസ്യ ച ധർമസ്യ സുഖസ്യൈകാന്തികസ്യ ച"*

എന്നു ഭഗവദ്ഗീത.

ഓം സർവാധാരായൈ നമഃ

136. സർവഗതാ

എല്ലാത്തിനെയും പ്രാപിച്ചിരിക്കുന്നവൾ, സർവാന്തര്യാമിനി. ചരവും അചരവും ചേതനയുള്ളതും ജഡവുമായി പ്രപഞ്ചത്തിൽ ഉള്ളതെല്ലാം ദേവീചൈതന്യത്തിന്റെ രൂപഭേദങ്ങളാണ്. വസ്തുക്കളെ വേർതിരിക്കുന്ന രൂപരസഗന്ധാദികളായ ഗുണങ്ങളും ദേവീസ്വരൂപമാണ്. പ്രപഞ്ചത്തിൽ വസ്തുക്കളായും അവയുടെ ഗുണചര്യാദികളായും വർത്തിക്കുന്നവൾ.

*"ദേവ്യാ വാ ഏഷ സിദ്ധാന്തഃ പരമാർഥോ മഹാമതേ*
*ഏഷാ വേദാശ്ച യജ്ഞാശ്ച സ്വർഗശ്ചൈവ ന സംശയഃ*
*ദേവ്യാ വ്യാപ്തമിദം സർവം ജഗത്സ്ഥാവരജംഗമം*
*ഈഡ്യതേ പൂജ്യതേ ദേവീ അന്നപപാനാത്മികാ ച സാ*
*സർവത്ര ശാംകരീദേവീ തനുഭിർനാമഭിശ്ച സാ*
*വൃക്ഷേഷുർവ്യാം തഥാ വായൗ വ്യോമ്നൃപ്സ്വഗ്നൗച സർവഗാ*
*ഏവം വിധാഹ്യസൗ ദേവീ സദാ പൂജ്യാ വിധാനതഃ*
*ഈദൃശീം വേത്തി യസ്ത്വേനാം സ തസ്യാമേവ ലീയതേ"*

എന്നു ദേവീപുരാണം.

വേദങ്ങളും യജ്ഞങ്ങളും സ്വർഗ്ഗവും ദേവി തന്നെയാണ്. സ്ഥാവരജംഗമരൂപമായ ഈ ജഗത്താകെ ദേവിയാൽ വ്യാപ്തമായിരിക്കുന്നു.

അന്നങ്ങളായും പാനങ്ങളായുംവർത്തിക്കുന്നതും ദേവിതന്നെ. വിവിധ ശരീരങ്ങളും നാമങ്ങളും സ്വീകരിച്ച് ഭൂമിയിലും വൃക്ഷങ്ങളിലും വായുവിലും വ്യോമത്തിലും ജലത്തിലും അഗ്നിയിലും വ്യാപിച്ചിരിക്കുന്നതു് സർവഗയായ ദേവിയാണു്. ലളിതാസഹസ്രനാമത്തിൽ ''സർവഗാ, സർവമയീ'' എന്നു നാമങ്ങൾ.

ഓം സർവഗതായൈ നമഃ

## 137. സർവാവഗുണവർജിതാ

എല്ലാ അവഗുണങ്ങളും വർജ്ജിച്ചവൾ, അവഗുണങ്ങൾ ഇല്ലാത്തവൾ. 'അവ' എന്ന ശബ്ദത്തിനു് താഴ്ന്നതു്, മോശപ്പെട്ടതു് എന്നർത്ഥം. സത്വരജ സ്തമോഗുണങ്ങളെയാണു് ഇവിടെ അവഗുണങ്ങൾ എന്നു പറഞ്ഞതു്. ഗുണാതീതയാണു് ലളിതാംബിക.

ദേഹിയെ ദേഹവുമായും അതുവഴി വിഷയഭോഗങ്ങളുമായും ബന്ധിക്കുന്നതു് ത്രിഗുണങ്ങളാണു്.

*''സത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ*
*നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം*
*തത്ര സത്വം നിർമലത്വാത് പ്രകാശകമനാമയം*
*സുഖസംഗേന ബധ്നാതി ജ്ഞാനസംഗേന ചാനഘ*
*രജോ രാഗാത്മകം വിദ്ധി തൃഷ്ണാസംഗസമുദ്ഭവം*
*തന്നിബധ്നാതി കൗന്തേയ കർമസംഗേന ദേഹിനം*
*തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവദേഹിനാം*
*പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത*
*സത്വം സുഖേ സംജയതി രജഃ കർമണി ഭാരത*
*ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത''*

*(ഭഗവദ്ഗീത 14.5 – 9)*

(മഹാബാഹുവായ അർജ്ജുന, സത്വം, രജസ്സു്, തമസ്സു് എന്നീ

ഗുണങ്ങാ പ്രകൃതിയിൽ നിന്നുണ്ടായി. അവ അവ്യയനായ ദേഹിയെ ദേഹത്തിൽ ബന്ധിക്കുന്നു. ദേഹാഭിമാനിയായിത്തീരുന്ന ജീവൻ അവ്യയമായ ബ്രഹ്മം തന്നെയാണെങ്കിലും ബദ്ധനാണെന്നു ധരിക്കുന്നു. ത്രിഗുണങ്ങളിൽ സത്ത്വം നിർമ്മലത്വം കൊണ്ടു പ്രകാശകവും ദുഃഖസംബന്ധമില്ലാത്തതും ആണെങ്കിലും അതു് സുഖത്തിലും ജ്ഞാനത്തിലും സംഗമുണ്ടാക്കി ദേഹിയെ ബന്ധിക്കുന്നു. രജസ്സു് രാഗാത്മകമാണെന്നറിയുക. തൃഷ്ണയ്ക്കും സംഗത്തിനും അതു കാരണമാകുന്നു. കിട്ടാത്തതുകിട്ടാനും കിട്ടിയവ കൈവിട്ടുപോകാതിരിക്കാനുമുള്ള വിഷയാഭിലാഷത്താൽ അതു് ദേഹിയെ കർമ്മാസക്തനാക്കി ബന്ധിക്കുന്നു. അജ്ഞാനജമായ തമോഗുണം സർവ ദേഹികളേയും മോഹിപ്പിക്കുന്നതാണ്. അതു് പ്രമാദം, ആലസ്യം, നിദ്ര എന്നിവ കൊണ്ടു് ദേഹിയെ ബന്ധിക്കുന്നു. സത്വഗുണം ജീവികളെ സുഖാസക്തരാക്കുന്നു. രജോഗുണം കർമ്മാസക്തരാക്കുന്നു. തമോഗുണം വിവേകത്തെ മറച്ചു് പ്രമാദവുമായി യോജിപ്പിക്കുന്നു.)

ഇങ്ങനെ ഭഗവാൻ വിവരിക്കുന്ന ഈ മൂന്നുഗുണങ്ങളും ദേഹിയെ ദേഹവുമായി ബന്ധിപ്പിക്കുന്നതാകയാലാണു് അവഗുണങ്ങാ എന്നു പറഞ്ഞതു്. അവ ഇല്ലാത്തവാ. സൂര്യന്റെ രശ്മികാ ഭൂമണ്ഡലമാകെ പ്രകാശിപ്പിക്കുന്നുവെങ്കിലും ഭൂമിയിലുള്ള ഒന്നും സൂര്യനെ ബാധിക്കുന്നില്ല എന്നപോലെ ദേവിയിൽ നിന്നുണ്ടായ ഗുണങ്ങാ ദേവിയെ ബാധിക്കുന്നില്ല. ലളിതാംബിക ഗുണനിധിയും ഗുണാതീതയുമാണെന്നു സഹസ്രനാമ സ്തോത്രം.

ഓം സർവാവഗുണവർജിതായൈ നമഃ

138. സർവാരുണാ

എല്ലാം അരുണവർണ്ണമായവാ. വസ്ത്രം, ആഭരണം, ശരീരം എന്നിങ്ങനെ എല്ലാം അരുണവർണ്ണമായവാ. ദേവിയുടെ ധ്യാനശ്ലോകങ്ങളിൽ മിക്കതിലും അരുണവർണ്ണത്തിനു പ്രാധാന്യം നൽകിക്കാണാം. 'സിന്ദൂരാരുണവിഗ്രഹാം' എന്നും 'അരുണാം കരുണാതരംഗിതാക്ഷീം' എന്നും തുടങ്ങുന്ന ധ്യാനശ്ലോകങ്ങാ പ്രസിദ്ധം.

അരുണവർണ്ണയായി ദേവിയെ ധ്യാനിക്കുന്നവർക്കു് സർവപുരുഷാർത്ഥ ങ്ങളും ലഭിക്കുമെന്നു ആചാര്യമതം. ''ജഗത്ത്രാതും ശംഭോർജ്ജയതി കരുണാ കാചിദരുണാ' എന്നു് ആചാര്യസ്വാമികൾ സൗന്ദര്യലഹരിയിൽ ദേവിയെ ജഗത്തിനെ ത്രാണനം ചെയ്യാനായി സർവോത്കർഷേണ വർത്തിക്കുന്നതും അരുണവർണ്ണത്തോടുകൂടിയതുമായ പരമേശ്വരന്റെ കരുണയായി വർണ്ണിക്കുന്നു.

'ഉദ്യദ്ഭാനുസഹസ്രാഭാ, നിജാരുണപ്രഭാപൂരമജ്ജദ്ബ്രഹ്മാണ്ഡ മണ്ഡലാ, അരുണാരുണകൗസുംഭ വസ്ത്രഭാസ്വത്കടിതടീ, ആരക്തവർണ്ണാ, സർവാരുണാ തുടങ്ങി അനേകം നാമങ്ങളിൽ ദേവിയുടെ അരുണവർണ്ണം ലളിതാസഹസ്രനാമം വർണ്ണിക്കുന്നു.

ഓം സർവാരുണായൈ നമഃ

139. സർവമാതാ

എല്ലാത്തിനും മാതാവായവൾ. ചരാചരാത്മകമായ ഈ പ്രപഞ്ചം ലളിതാംബികയിൽ നിന്നുണ്ടായി. മാതൃവാത്സല്യത്തോടെ അമ്മ അതിനെ സംരക്ഷിക്കുന്നു. അമ്മയുടെ മടിത്തട്ടിൽ അഭയം തേടാൻ സന്താനങ്ങൾക്കു് എപ്പോഴും അവകാശമുണ്ടു്. അമ്മ അതു് അഭിലഷിക്കുന്നുമുണ്ടു്. മാതൃഭാവത്തിൽ ആർക്കും അമ്മയെ ആരാധിക്കാവുന്നതാണു്. മന്ത്ര തന്ത്രാദികൾ കൊണ്ടു് ആരാധ്യയാണു ദേവിയെങ്കിലും അമ്മയുടെ കുഞ്ഞാണെന്ന ബോധത്തോടെ അമ്മയെ സമീപിക്കുന്ന ഭക്തനെ അമ്മ സദാ സംരക്ഷിക്കും എന്നു് ഈ നാമം നിർദ്ദേശിക്കുന്നു.

എല്ലാത്തിനെയും മാനം ചെയ്യുന്നവൾ, അളക്കുന്നവൾ എന്നും വ്യാഖ്യാനം. ജീവികളുടെ പുണ്യപാപങ്ങൾ അളന്നറിഞ്ഞു് കർമ്മഫലങ്ങൾ നൽകുന്നവൾ, വിധാത്രി. പ്രപഞ്ചത്തിലെ സർവവ്യാപാരങ്ങളും ദേവി അറിയുന്നു. ഓരോന്നിന്റെയും ഗുണവും ദോഷവും അളന്നെന്നപോലെ തിട്ടപ്പെടുത്തി പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്നു.

എല്ലാത്തിലും അനുമാനിച്ചറിയപ്പെടാവുന്നവൾ എന്നു് മറ്റൊരു തരത്തിലും ഈ നാമത്തെ വ്യാഖ്യാനിക്കാം. ''പ്രതിബോധവിദിതം'' എന്നു് കേനോപനിഷത്തിൽ ബ്രഹ്മത്തെക്കുറിച്ചു് പറയുന്നു. ബോധം തോറും അറിയപ്പെട്ടതു്. ഓരോ വസ്തുവും ജീവിയും പ്രതിഭാസവും ബ്രഹ്മജ്ഞാന

ത്തിലേയ്ക്കു നയിക്കുന്നു. ഏതിനെക്കുറിച്ചു പഠിച്ചാലും ആ ജ്ഞാനം ആത്യന്തികമായി ബ്രഹ്മജ്ഞാനത്തിൽ എത്തിക്കും. പരബ്രഹ്മ സ്വരൂപിണിയായ ലളിതാംബികയെ സാക്ഷാത്കരിക്കാൻ പ്രപഞ്ചത്തിലുള്ള ഏതിനെയും ഉപാധിയാക്കാം. ദേവീചൈതന്യമാണ് പ്രപഞ്ചമായി പ്രതിഭാസിക്കുന്നത്. ഏതുകൊണ്ടും അനുമാനിക്കപ്പെടാവുന്നവൾ എന്ന് ഈ പക്ഷത്തിൽ അർത്ഥം. "സർവേണകാര്യേണമീയതേ അനുമീയതേƒഭേ ദേനേതി തഥാ" എന്നു ശാങ്കരഭാഷ്യം. "ഇദം ജഗദ് ബ്രഹ്മാഭിന്നം തത്സത്താ സ്ഫൂർത്തിർനിയത സത്താപ്രകാശജ്ഞാനവിഷയത്വാത്" എന്നു ആചാര്യൻ തുടർന്നു പറയുന്നു. നൂലുകൊണ്ട് വസ്ത്രത്തിൻെറ ഗുണം നിർണ്ണയിക്കാം. വസ്ത്രത്തെ സമഷ്ടിയായി പരിശോധിച്ചാൽ നൂലിൻെറ ഗുണം അറിയാം. നൂലും വസ്ത്രവും ഒരർത്ഥത്തിൽ അഭിന്നമാണ്. അതുപോലെ ഏതു ഉപാധികൊണ്ടും ദേവിയെക്കുറിച്ച് അനുമാനിക്കാം.

ഓം സർവമാത്രേ നമഃ

140. സർവഭൂഷണഭൂഷിതാ

എല്ലാ ഭൂഷണങ്ങളും കൊണ്ട് ഭൂഷിതയായവൾ. ചൂഡാമണിമുതൽ പാദാംഗുലീയംവരെയുള്ള എല്ലാ ആഭരണങ്ങളും അണിഞ്ഞവളായി സ്ഥൂലരൂപവർണ്ണന.

ഭക്തന്മാർ ദേവിക്കു് ഉപഹാരമായി അർപ്പിക്കുന്നതെന്തും ദേവി ആഭരണമായി സ്വീകരിക്കുന്നു. അനേകകാലങ്ങളിൽ അനേകദേശങ്ങളിൽ ഭക്തന്മാർ സ്തോത്രമന്ത്രാദികൾ കൊണ്ടും പുരാണേതിഹാസ ചർച്ച കൾകൊണ്ടും വിവിധകലകൾ കൊണ്ടും ക്ഷേത്രപ്രാസാദങ്ങൾ കൊണ്ടും ദേവിയെ അർച്ചിച്ചിട്ടുണ്ട്. ആ പ്രക്രിയ ഇനിയും തുടർന്നുകൊണ്ടേ ഇരിക്കും. അതെല്ലാം ദേവിക്കു ഭൂഷണങ്ങളായി.

*" പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി*

*തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ"*

എന്നു ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നു.

ദേവി സർവാത്മിക ആയതിനാൽ എല്ലാവരും അണിയുന്ന ആഭരണങ്ങൾ ദേവിയുടെ ശരീരത്തെത്തന്നെയാണ് അലങ്കരിക്കുന്നത് എന്നു മറ്റൊരു വ്യാഖ്യാനം. പ്രപഞ്ചത്തിൽ ചരവും അചരവും സ്വാഭാവികവും നിർമ്മിതവുമായി ഉള്ളതെല്ലാം ദേവിയുടെ വിശ്വവ്യാപ്തമായ ശരീരത്തിന്റെ ആഭരണങ്ങളാണെന്നും അതിനാൽ ദേവി സർവഭൂഷണഭൂഷിതയാണെന്നും വ്യാഖ്യാനം.

വേദവാക്യങ്ങൾ, ഉപനിഷത്സൂക്തങ്ങൾ, ഉപനിഷത്തുകളിലുള്ള മഹാവാക്യങ്ങൾ, വിവിധദർശനങ്ങൾ, മന്ത്രങ്ങൾ, യന്ത്രങ്ങൾ, ഉപാസനാതന്ത്രങ്ങൾ തുടങ്ങിയവയാണു ഭൂഷണങ്ങളെന്നും ആ ഭൂഷണങ്ങളാൽ ഭൂഷിതയാണു ദേവി എന്നും മറ്റൊരു വ്യാഖ്യാനം.

ഓം സർവ്വഭൂഷണഭൂഷിതായൈ നമഃ

*പഞ്ചദശാക്ഷരീമന്ത്രത്തിന്റെ ഏഴാമത്തെ അക്ഷരമായ 'സ' കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. എട്ടാമത്തെ അക്ഷരമായ 'ക' കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

### 141. കകാരാർഥാ

പഞ്ചദശാക്ഷരീമന്ത്രത്തിന്റെ എട്ടാമത്തെ അക്ഷരമായ കകാരത്തിന്റെ അർത്ഥം സ്വരൂപമായവൾ. ഒന്നാം നാമത്തിന്റെ വ്യാഖ്യാനത്തിൽ കകാരത്തിന്റെ അർത്ഥവ്യാപ്തി സൂചിപ്പിച്ചു. പ്രകൃതത്തിൽ 'കം ബ്രഹ്മ' എന്ന ഛാന്ദോഗ്യോപനിഷത്തിലെ സൂക്തം നിർദ്ദേശിക്കുന്ന 'ബ്രഹ്മം' എന്ന അർത്ഥം ശാങ്കരഭാഷ്യം സ്വീകരിക്കുന്നു. പരബ്രഹ്മസ്വരൂപിണി എന്നർത്ഥം. മറ്റെല്ലാ അർത്ഥങ്ങളും ഇതിൽ അടങ്ങുന്നവയാകയാൽ എടുത്തു പറയേണ്ടതില്ല.

ഓം കകാരാർഥായൈ നമഃ

### 142. കാലഹന്ത്രീ

കാലത്തെ നശിപ്പിക്കുന്നവൾ. പ്രപഞ്ചത്തിലെ പല പ്രവർത്തനങ്ങളെ ആധാരമാക്കി പ്രതീയമാനമാകുന്ന ഭാവമാണു കാലം. ഉണ്ടാകുകയും നിലനിൽക്കുകയും നശിക്കുകയും ചെയ്യുന്നതു് പ്രകൃതിയുടെ സ്വഭാവം. ഉണ്ടായതു നശിക്കുകയും പുതിയതു് ഉണ്ടാകുകയും ചെയ്യുന്നു. സംഭവങ്ങളും അപ്രകാരം പുതുതായി ഉണ്ടാകുമ്പോൾ കഴിഞ്ഞതു് സ്മരണകളായി അവശേഷിക്കുകയുംകാലഗതിയിൽ വിസ്മൃതമാകുകയും ചെയ്യുന്നു. പ്രപഞ്ച

ത്തിലുള്ള എല്ലാം കാലഗതിക്കു വിധേയമാണ്. പക്ഷെ ദേവി കാലാതീത യാണ്.ആകയാൽ കാലത്തെ നശിപ്പിക്കുന്നവളായി ദേവിയെ സ്തുതിക്കുന്നു.

കാലത്തിന്റെ അധിദേവതയാണു കാലൻ. യമധർമ്മനായ കാലനെ ശ്രീപരമേശ്വരൻ വധിച്ചതായി പുരാണകഥ. തന്റെ ഭക്തനായ മാർക്കണ്ഡേയനെ രക്ഷിക്കാനായി കാലനെ സംഹരിച്ച ശ്രീപരമേശ്വരൻ കാലഗതിയെയാണു സംഹരിച്ചത്. ശ്രീ പരമേശ്വരരൂപത്തിൽ കാലനെ വധി ച്ചതു ദേവി തന്നെ ആകയാൽ കാലഹന്ത്രി എന്നു നാമം. തന്റെ ഭക്തരെ രക്ഷിക്കാനായി കാലഗതിയെപ്പോലും തടയുന്ന കാരുണ്യമുള്ളവൾ എന്നും വ്യംഗ്യം.

യോഗശാസ്ത്രപ്രകാരം പ്രാണാപാനന്മാരുടെ രൂപത്തിൽ ശരീരത്തി നുള്ളിൽ ചന്ദ്രസൂര്യചൈതന്യങ്ങൾ പ്രവർത്തിക്കുന്നുണ്ട്. അവയുടെ പ്രവർത്തനം കൊണ്ടു നിയമിതമാണ് ആയുസ്സ്. ബഹുസഹസ്രം നാഡീവ്യൂഹങ്ങളിലൂടെ ശരീരമാകെ വ്യാപിക്കുന്ന ചൈതന്യം ക്ഷയിക്കു മ്പോൾ ജീവനു ശരീരം ഉപേക്ഷിക്കേണ്ടി വരുന്നു. യോഗചര്യകളിലൂടെ ശരീ രക്ഷയത്തെ നിയന്ത്രിക്കാനുള്ള കഴിവ് അർഹതയുള്ള ചില യോഗികൾക്കു ദേവി നൽകാറുണ്ട്. കാലം അവരെ ബാധിക്കുകയില്ല. ജരയും വാർദ്ധക്യവും ബാധിക്കാതെ ബഹുകല്പകാലം ലോകാനുഗ്രഹത്തിനായി അവർ ജീവിക്കുന്നു. അങ്ങനെയുള്ളവരുടെ കാര്യത്തിൽ ദേവി കാലത്തിന്റെ പ്രവർത്തനത്തെ ഹനിക്കുന്നു. അതിനാലും കാലഹന്ത്രീ എന്നു നാമം.

ഓം കാലഹന്ത്ര്യൈ നമഃ

143. കാമേശീ

കാമേശ്വരനായ ശിവന്റെ പത്നിയായി കാമേശ്വരന്റെ ശരീരാർദ്ധമായി വർത്തിക്കുന്നവൾ എന്നും കാമേശ്വരന്റെ രൂപത്തിൽ വർത്തിക്കുന്നവൾ എന്നും വ്യാഖ്യാനം. കാമങ്ങളെ കീഴടക്കിയതിനാലും കാമദേവനെ നശിപ്പിച്ചതിനാലും ഭക്തന്മാർക്കു് എല്ലാ കാമങ്ങളും നൽകുന്നതിനാലും ശ്രീ പരമേശ്വരനു് കാമേശൻ എന്നു നാമം. ഈ അർത്ഥത്തിലെല്ലാം ലളിതാംബിക കാമേശിയാണ്. തന്റെ കടക്കൺനോട്ടത്തിൽ നിന്നു മഹാദേവി കാമദേവനെ ജനിപ്പിച്ചു. അതിനാലും കാമേശീ എന്നു ദേവിക്കു പേര്.

ദേവിയുടെ രണ്ടു കണ്ണുകളിൽ നിന്നു മഹാസരസ്വതിയും മഹാ ലക്ഷ്മിയും ജനിച്ച കഥ മുൻപു പറഞ്ഞു. അപ്രകാരം ജനിച്ച സരസ്വതിയും

ലക്ഷ്മിയും ദേവിയെ സേവിക്കുന്നു. സരസ്വതിക്കും ലക്ഷ്മിക്കും ഈശ ആയതിനാലും ദേവിക്കു കാമേശീ എന്നു നാമം.

ഉപാസകപക്ഷത്തിൽ കാമങ്ങളെ ദാനം ചെയ്യുന്ന കാരുണ്യമുള്ളവൾ എന്നും വ്യംഗ്യസൂചന.

'കാമേശബദ്ധമാംഗല്യസൂത്രശോഭിതകന്ധരാ, കാമേശജ്ഞാത സൗഭാഗ്യമാർദ്ദവോരുദ്വയാന്വിതാ, കാമേശ്വരപ്രാണനാഡീ, കാമേശ്വര പ്രേമരത്നമണിപ്രതിപണസ്തനീ, കാമേശ്വരമുഖാലോകകല്പിത ശ്രീഗണേ ശ്വരാ, കാമാക്ഷീ' തുടങ്ങിയ നാമങ്ങൾ ലളിതാസഹസ്രനാമത്തിൽ ഈ ആശയം കുറിക്കുന്നു.

ഓം കാമേശ്യൈ നമഃ

## 144. കാമിതാർഥദാ

കാമിക്കപ്പെടുന്ന അർത്ഥങ്ങളെ നൽകുന്നവൾ. അർത്ഥം എന്ന പദം പുരുഷാർത്ഥങ്ങളെ കുറിക്കുന്നു. ധർമ്മാർത്ഥകാമമോക്ഷങ്ങൾ. ഇവയെല്ലാം എല്ലാവരും എല്ലാ കാലത്തും ആഗ്രഹിക്കണമെന്നില്ല. വാസനയും കർമ്മബന്ധങ്ങളുംസാഹചര്യങ്ങളുമനുസരിച്ച് ഓരോ ഘട്ടത്തിൽ ഒരു പുരുഷാർത്ഥത്തെയോ പലതിനെയോ ആഗ്രഹിച്ചു എന്നു വരാം. കൗമാരപ്രായത്തിലുള്ള ആഗ്രഹങ്ങൾ യൗവനത്തിൽ മാറും. യൗവനകാലത്ത് അഭിലഷണീയമായി തോന്നുന്നവ വാർദ്ധക്യത്തിൽ അനഭിലഷണീയമാകും. തന്റെ ഭക്തന്റെ കാമിതം എന്തുതന്നെ ആയാലും അതു സാധിച്ചു കൊടുക്കുന്ന മാതൃസ്നേഹം ജഗന്മാതാവായ ദേവിക്കുണ്ട്. കാമിതങ്ങൾ ഭക്തനു ദോഷകരമാണെങ്കിൽ ആ കാമിതത്തെ ദേവി ഭക്തന്റെ മനസ്സിൽ നിന്നു മാറ്റിക്കൊള്ളും. ദേവീഭക്തന്റെ ഉള്ളിൽ ന്യായമായ കാമിതങ്ങളേ ഉദിക്കുകയുള്ളു. ഉണ്ടാകുന്ന അഭിലാഷങ്ങൾ ദേവി നിറവേറ്റും.

ആത്യന്തികമായി ജ്ഞാനം ഉദിക്കുമ്പോൾ ഏതു് ഉപാസകന്റെയും കാമിതം മോക്ഷപ്രാപ്തി ആയിരിക്കും. അതു നൽകി അനുഗ്രഹിക്കുന്ന കരുണാമൂർത്തി.

'കാമദായിനീ' എന്നു ലളിതാസഹസ്രനാമം.

ഓം കാമിതാർഥദായൈ നമഃ

## 145. കാമസഞ്ജീവനീ

കാമനെ ജീവിപ്പിച്ചവൾ. ശിവന്റെ നേത്രാഗ്നിയിൽ ദഹിച്ച കാമദേവന് വീണ്ടും ജീവൻ കൊടുത്തവൾ. ലളിതാംബികാദേവിയുടെ കടാക്ഷത്തിൽ നിന്നും പൂർവാധികം സുന്ദരനും തേജസ്വിയുമായി കാമദേവൻ പുനർജ്ജനിച്ച കഥ മുമ്പു വിവരിച്ചു. ''കന്ദർപജനകാപാംഗവീക്ഷണാ'' എന്ന 13-ാം നാമത്തിന്റെ വ്യാഖ്യാനം നോക്കുക.

ഓം കാമസഞ്ജീവന്യൈ നമഃ

## 146. കല്യാ

*''കല്യം സർഗേ പ്രഭാതേ ച കല്യോ നീരോഗദക്ഷയോഃ*
*കല്യാ കല്യാണവാചീ സ്യാത് കാദംബര്യാമപി സ്മൃതാ''*

എന്നു വിശ്വകോശം. കലാവിദ്യകളിൽ നൈപുണ്യമുള്ളവൾ 'കല്യാ'. സരസ്വതീരൂപത്തിൽ എല്ലാ കലകൾക്കും അധിഷ്ഠാത്രി ആയവൾ.

കല്യശബ്ദത്തിന് 'സൃഷ്ടി' എന്നർത്ഥമുള്ളതിനാൽ സൃഷ്ടികർത്രീ എന്നും സൃഷ്ടിരൂപിണി എന്നും വ്യാഖ്യാനം.

'നീരോഗത - രോഗമില്ലായ്മ 'എന്ന അർത്ഥത്തിൽ നിന്നു് ഉപാസകരുടെ കായികവും ആദ്ധ്യാത്മികവുമായ രോഗങ്ങളെ നശിപ്പിക്കുന്നവൾ എന്നും വ്യാഖ്യാനം.

'സാമർത്ഥ്യം' എന്ന അർത്ഥത്തിൽ നിന്നു് സൃഷ്ടിസ്ഥിതിലയരൂപമായ പ്രപഞ്ചപ്രവർത്തനത്തിൽ സാമർത്ഥ്യമുള്ളവൾ എന്നും ഉപാസകർക്ക് സർവകർമ്മങ്ങളിലും സാമർത്ഥ്യം നൽകി അനുഗ്രഹിക്കുന്നവൾ എന്നും വ്യാഖ്യാനിച്ചു കാണുന്നു.

'പ്രഭാതം' എന്ന അർത്ഥത്തെ ആശ്രയിച്ച് ഉഷഃകാലസന്ധ്യാരൂപിണി എന്നും ഉപാസകർക്കു ശുഭോദയം നൽകുന്നവൾ എന്നും വ്യാഖ്യാനം.

കല്യശബ്ദം മംഗളവാചിയാകയാൽ എല്ലാം മംഗളങ്ങളും ദേവീരൂപമാണെന്നും ലളിതാംബിക ഉപാസകർക്കു എല്ലാ മംഗളങ്ങളും നൽകുന്നവളാണെന്നും സിദ്ധിക്കുന്നു.

'ലളിതാസഹസ്രനാമത്തിലും 'കല്യാ' എന്ന നാമം ഉൾപ്പെടുന്നു.

ഓം കല്യായൈ നമഃ

## 147. കഠിനസ്തനമണ്ഡലാ

കാഠിന്യമുള്ള സ്തനമണ്ഡലങ്ങളോടു കൂടിയവൾ. ഇടതൂർന്നതും കട്ടിയുള്ളതുമായ സ്തനങ്ങൾ കവിസങ്കേതമനുസരിച്ചും സാമുദ്രികാശാസ്ത്ര പ്രകാരവും സൗന്ദര്യലക്ഷണമാണ്. 'അതിസുന്ദരി' എന്ന് അർത്ഥം. സ്ഥൂലരൂപർണ്ണനയിൽപ്പെടുന്ന നാമം.

*"അരാലാ കേശേഷു പ്രകൃതിസരലാ മന്ദഹസിതേ*
*ശിരീഷാഭാ ചിത്തേ ദൃഷദുപലശോഭാ കുചതടേ"*

എന്നു സൗന്ദര്യലഹരിയിൽ ആചാര്യസ്വാമികൾ ദേവിയുടെ സ്തനങ്ങളെ അമ്മിക്കുഴവിയുടെ കാഠിന്യമുള്ളവയായി വർണ്ണിക്കുന്നു.

ഓം കഠിനസ്തനമണ്ഡലായൈ നമഃ

## 148. കരഭോരുഃ

കരഭതുല്യമായ ഊരുക്കളുള്ളവൾ. "മണിബന്ധാദാകനിഷ്ഠം കരസ്യ കരഭോ ബഹിഃ എന്ന നിർവചനപ്രകാരം മണിബന്ധം മുതൽ ചെറുവിരലിൻെറ തുടക്കം വരെയുള്ള കൈപ്പത്തിയുടെ ബഹിർഭാഗമാണു കരഭം. തുടകളെ ആകൃതിസാമ്യം കൊണ്ട് കരഭവുമായി ഉപമിക്കുന്നതു കവിസങ്കേതം. സുന്ദരമായ ഊരുക്കൾ ഉള്ളവൾ, സുന്ദരി എന്നു നാമത്തിനർത്ഥം. സ്ഥൂലരൂപവർണ്ണനയിൽ പെടുന്ന നാമം.

ഓം കരഭോരവേ നമഃ

## 149. കലാനാഥമുഖീ

കലാനാഥനായ ചന്ദ്രനെപ്പോലെ സർവാകർഷകമായ മുഖകാന്തി ഉള്ളവൾ. ചന്ദ്രനു പതിനാറു കലകളുണ്ട്. അവ തിഥികളായി അറിയപ്പെടുന്നു. അവയുടെ നാഥനാകയാൽ ചന്ദ്രനു കലാനാഥൻ എന്നു നാമം. ഈ അർത്ഥത്തിൽ പൂർണ്ണചന്ദ്രനുമായി സാദൃശ്യം. സ്ഥൂലരൂപവർണ്ണനയിൽ പെടുന്ന നാമം.

അറുപത്തിനാലു കലകളും ഋക്, യജുസ്സ്, സാമം, അഥർവം എന്നീ വേദങ്ങളും ലളിതാംബികയുടെ മുഖത്തു നിന്നുണ്ടായി. കലകൾക്ക് ഉത്പത്തിസ്ഥാനമായ മുഖമുള്ളവൾ എന്നും വ്യാഖ്യാനം. സർവജ്ഞാന രൂപിണി എന്ന് അർത്ഥം.

ഓം കലാനാഥമുഖ്യൈ നമഃ

## 150. കചജിതാംബുദാ

കചം കൊണ്ടു് അംബുദങ്ങളെ ജയിച്ചവൾ. കചം തലമുടി, അംബുദം കാർമേഘം. കാർമേഘം ഇരുണ്ട വർണ്ണമുള്ളതാണു്. കാർമേഘങ്ങളെ കൃഷ്ണവർണ്ണം കൊണ്ടു തോല്പിച്ചവൾ കറുത്തിരുണ്ട കേശഭാരമുള്ളവൾ. കാർമേഘം മഴക്കാലത്തു് ആകാശമാകെ വ്യാപിക്കുന്നതും ഇടതൂർന്നതും ആയിരിക്കും. ദേവിയുടെ കേശഭാരം ഇടതൂർന്നതും കൃഷ്ണവർണ്ണമുള്ളതും ആണെന്നു നിർദ്ദേശിക്കുന്നു.

മേഘമാർഗ്ഗത്തെക്കാൾ ഉയരത്തിൽ വ്യാപിക്കുന്ന കേശഭാരമുള്ളവൾ. വ്യോമകേശി, ആകാശം കേശഭാരമായുള്ളവൾ എന്നും വ്യാഖ്യാനം. ഈ പക്ഷത്തിൽ ദേവിയുടെ സ്ഥൂലവിരാഡ്രൂപം നിർദ്ദേശിക്കപ്പെടുന്നു.

ഓം കചജിതാംബുദായൈ നമഃ

## 151. കടാക്ഷസ്യന്ദികരുണാ

കരുണ പ്രവഹിക്കുന്ന കടാക്ഷത്തോടുകൂടിയവൾ. തന്റെ സന്താനങ്ങളായ എല്ലാ ചരാചരങ്ങളെയും കാരുണ്യപൂർണ്ണമായ കടാക്ഷവീക്ഷണം കൊണ്ടു പോറ്റുന്നവൾ. അജ്ഞതകൊണ്ടോ അവിവേകം കൊണ്ടോ അപ്രാപ്തികൊണ്ടോ ചെയ്തുപോകുന്ന തെറ്റുകൾ പൊറുത്തു് അനുഗ്രഹിക്കുന്നവൾ.

'കരുണാരസസാഗരാ' എന്നു ലളിതാസഹസ്രനാമം.

ഓം കടാക്ഷസ്യന്ദികരുണായൈ നമഃ

## 152. കപാലിപ്രാണനായികാ

കപാലിയായ ശ്രീപരമേശ്വരന്റെ പ്രാണനായിക, ശ്രീ പാർവതി. കപാലം കയ്യിലുള്ളവൻ കപാലി. കള്ളം പറഞ്ഞതിനുശിക്ഷയായി ശ്രീപരമേശ്വരൻ ബ്രഹ്മാവിന്റെ അഞ്ചു ശിരസ്സുകളിൽ ഒന്നു ഛേദിച്ചതായി പുരാണകഥ. മുറിച്ചെടുത്ത ബ്രഹ്മകപാലം ഈശ്വരന്റെ കയ്യിൽ ഉള്ളതിനാൽ കപാലി എന്നു പേരു്. ഭിക്ഷുവേഷത്തിൽ ഈശ്വരൻ തലയോടും ഏന്തി ഭിക്ഷയെടുക്കുന്നതായും പുരാണങ്ങൾ. കപാലിയുടെ പ്രാണേശ്വരി.

ശിരസ്സിനെ രക്ഷിക്കുന്ന കട്ടിയുള്ള അസ്ഥിപേടകമാണു കപാലം. കപാലമുള്ളവൻ കപാലി. ഈ അർത്ഥത്തിൽ ജീവിയെ കുറിക്കുന്നു. ജീവി

ജീവിയായിത്തീരുന്നതു് പ്രാണങ്ങളുടെ പ്രവർത്തനം കൊണ്ടാണു്. പ്രാണങ്ങൾ സ്വയം പ്രവർത്തിക്കുന്നില്ല. '' ന പ്രാണേന നാപാനേന മർത്ത്യോ ജീവതി കശ്ചന. ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൗ'' എന്നു കഠോപനിഷത്തു്. പ്രാണൻ, അപാനൻ തുടങ്ങിയ വായുക്കളെ നിയന്ത്രിക്കുന്നവൾ എന്നു് ഈ പക്ഷത്തിൽ അർത്ഥം. ഹൃദയാന്തർവർത്തിനിയായ പരമേശ്വരി.

കാമേശ്വരനും കപാലിയുമായ ശിവനു് നാശമില്ലാത്തതു് ശ്രീ ലളിതാംബിക ദേവൻെറ പ്രാണനാഡി ആകയാലാണെന്നു ലളിതാസഹസ്രനാമത്തിൽ "കാമേശ്വരപ്രാണനാഡീ" എന്ന നാമം സ്ഥാപിക്കുന്നു.

ഓം കപാലിപ്രാണനായികായൈ നമഃ

153. കാരുണ്യവിഗ്രഹാ

കരുണതന്നെ ശരീരംപൂണ്ടവൾ

*''അരാലാ കേശേഷു പ്രകൃതിസരലാ മന്ദഹസിതേ*
*ശിരീഷാഭാ ചിത്തേ ദൃഷദുപലശോഭാ കുചതടേ*
*ഭൃശം തന്വീ മധ്യേ പൃഥുരുരസിജാരോഹവിഷയേ*
*ജഗത്ത്രാതും ശംഭോർജ്ജയതി കരുണാ കാചിദരുണാ''*

*(സൗന്ദര്യലഹരി - 93)*

എന്ന ശ്ലോകത്തിൽ ശ്രീ ശങ്കരഭഗവദ്പാദർ ദേവിയെ ശംഭുവിൻെറ അരുണവർണ്ണയായ കാരുണ്യമായി വർണ്ണിക്കുന്നു. അതേ ശ്ലോകത്തിൽ 'ശിരീഷാഭാ ചിത്തേ' എന്നും ആചാര്യർ പറയുന്നു.

'അവ്യാജകരുണാമൂർത്തി' എന്നും 'കരുണാരസസാഗരാ' എന്നും ലളിതാസഹസ്രനാമം.

ദേവ്യുപാസകനു തെറ്റുകൾ സാധാരണയായി പറ്റുകയില്ല. എങ്കിലും കർമ്മഗതികൊണ്ടോ ആർജ്ജിതവാസനകളുടെ പ്രേരണകൊണ്ടോ വിഷമങ്ങളോ ക്ലേശങ്ങളോ ധർമ്മഭ്രംശമോ ഉണ്ടാകാം. അവയെല്ലാം പൊറുത്തു് അനുഗ്രഹിക്കുന്ന കരുണാമയിയാണു ദേവി. ശ്രീ ലളിതാംബിക ജഗദംബയാണു്. മക്കൾക്കു കാലിടറിയാൽ വാത്സല്യത്തോടെ പിടിച്ചെഴുന്നേൽപ്പിച്ചു് ശുശ്രൂഷിച്ചു് ആശ്വസിപ്പിക്കുന്ന അമ്മ.

ഓം കാരുണ്യവിഗ്രഹായൈ നമഃ

154. കാന്താ

അത്യന്തമനോഹരമായ രൂപമുള്ളവൾ. ലോകാകർഷകമായ മദനഗോപാലരൂപം ധരിച്ചവൾ എന്നു ശാങ്കരഭാഷ്യം "കദാചിദാദ്യാ ലലിതാ പുംരൂപാ കൃഷ്ണവിഗ്രഹാ വംശീനാദവിനോദേന കരോതി വിവശം ജഗത് (പുരുഷരൂപത്തിൽ ശ്രീകൃഷ്ണവിഗ്രഹം ധരിച്ച ലളിതാദേവി മുരളീനാദ വിനോദത്താൽ ജഗത്തിനെ വശീകരിക്കുന്നു) എന്ന് ത്രിപുരാതാപനീയം.

ഈ നാമം ലളിതാസഹസ്രനാമത്തിലുമുണ്ട്.

ഓം കാന്തായൈ നമഃ

155. കാന്തിധൂതജപാവലിഃ

സ്വശരീരകാന്തികൊണ്ടു് ജപാപുഷ്പം തുടങ്ങിയവയുടെ കാന്തിയെ ഇല്ലാതാക്കുന്നവൾ. ചെമ്പരത്തിപ്പൂവുപോലെ ചെമന്ന നിറമുള്ള ശരീര മുള്ളവൾ. ലളിതാംബികയെ പാടലവർണ്ണത്തിലുള്ള സ്വരൂപത്തിൽ ധ്യാനിക്കുന്നതു് സർവാർത്ഥസിദ്ധിദമാണു്. ദേവിയുടെ ധ്യാനശ്ലോകങ്ങളിൽ പലതിലും സിന്ദൂരാരുണവിഗ്രഹയായും അരുണയായും ജപാകുസുമഭാസുര യായും, ഉദ്യദ്ഭാനുസഹസ്രാഭയായും വർണ്ണിച്ചു കാണാം.

ദേവിയുടെ ശരീരകാന്തി ചെമ്പരത്തിപ്പൂവുപോലെ ചെമന്ന നിറമുള്ളതാണു് എന്നു പറഞ്ഞാൽ അരുണകാന്തി ചെമ്പരത്തിപ്പൂവിനു കൂടുതലാണെന്നു തോന്നും. 'നഹി മഹന്തോ നീചൈരുപമീയന്തേ' എന്ന സാഹിത്യശാസ്ത്രവിധിപ്രകാരം ശ്രേഷ്ഠമായ ഒന്നിനെ മേന്മ കുറഞ്ഞതുമായി ഉപമിക്കുന്നതു് സാരസ്യഭംഗത്തിനു കാരണമാകുമെന്നതിനാൽ ദേവിയുടെ ശരീരകാന്തികൊണ്ടു് ചെമ്പരത്തിപ്പൂവിൻെറ കാന്തി പരാജിതമായതായി, നശിച്ചതായി, വർണ്ണിച്ചിരിക്കുന്നു. പാടലകാന്തിയുള്ള ശരീരമുള്ളവൾ. സ്ഥൂലരൂപധ്യാനത്തിനുള്ള നാമം

ഓം കാന്തിധുതജപാവല്യൈ നമഃ

156. കലാലാപാ

അവ്യക്തമധുരമായ ശബ്ദം കളം. കളമായ ആലാപനമുള്ളവൾ കളാലാപ. ദേവിയുടെ ശബ്ദമാധുര്യം സൂചിപ്പിക്കുന്നു.

*"വിപഞ്ച്യാ ഗായന്തീ വിവിധമപദാനം പശുപതേ-*
*സ്ത്വയാരബ്ധേ വക്തും ചലിതശിരസാ സാധുവചനേ*
*തദീയൈർമാധുര്യൈരപലപിതതന്ത്രീകലരവാം*
*നിജാം വീണാം വാണീ നിചുലയതി ചോലേന നിഭൃതം"*

*(സൗന്ദര്യലഹരി .66)*

(അല്ലയോ ദേവീ പരമശിവൻെറ വിവിധങ്ങളായ അപദാനങ്ങളെ വീണയാൽ ഗാനം ചെയ്യുന്ന സരസ്വതീദേവി, നിന്തിരുവടി തലകുലുക്കി ആ ഗാനത്തെ പ്രശംസിക്കുമ്പോാം അവിടുത്തെ ശബ്ദമാധുര്യത്താൽ അപലപിക്കപ്പെട്ട ശബ്ദമാധുര്യത്തോടുകൂടിയ തൻെറ വീണയെ നിശ്ശബ്ദമായി ഉറയ്ക്കുള്ളിലാക്കുന്നു). ദേവിയുടെ ശബ്ദം സരസ്വതീ ദേവിയുടെ കച്ഛപി എന്ന വീണയുടെ തന്ത്രീകളരവത്തെക്കാാം മനോഹരമാണ് എന്ന് ആശയം "നിജസല്ലാപമാധുര്യവിനിർഭത്സിത കച്ഛപീ" എന്നു ലളിതാസഹസ്രനാമം.

കലാവിദ്യകാം ദേവിയുടെ ആലാപങ്ങളാണെന്നും കലകളാൽ ആലാപിക്കപ്പെടുന്നവളാണു ദേവി എന്നും വ്യാഖ്യാനഭേദം. കലകളിലെല്ലാമുള്ള ആഹ്ലാദിപ്പിക്കുന്ന അംശം ദേവീചൈതന്യമാണ്. എല്ലാ കലകളും ശാസ്ത്രങ്ങളും വാഴ്ത്തുന്നതു് ദേവിയുടെ അപദാനങ്ങളാണ്.

ഈ നാമം ലളിതാസഹസ്രനാമത്തിലും ഉണ്ട്.

ഓം കലാലാപായൈ നമഃ

## 157. കംബുകണ്ഠീ

ശംഖം പോലെയുള്ള കഴുത്തുള്ളവാം. ആകൃതിസാമ്യം കൊണ്ടും രേഖകളുള്ളതുകൊണ്ടും സുന്ദരികളായ സ്ത്രീകളുടെ കഴുത്തിനെ ശംഖുമായി ഉപമിക്കാറുണ്ട്. മന്ദ്രഗംഭീരമായ പ്രണവശബ്ദം പുറപ്പെടുവിക്കുന്നതാണു ശംഖം. ദേവിയുടെ കണ്ഠത്തിൽനിന്നു വൈഖരീരൂപത്തിൽ പ്രണവം ഉണ്ടായി എന്നും സൂചന.

ഓം കംബുകണ്ഠ്യൈ നമഃ

## 158. കരനിർജിതപല്ലവാ

കൈകളുടെ മാർദ്ദവം, ഭംഗി എന്നിവകൊണ്ടു് പല്ലവങ്ങളെ തോല്പിക്കുന്നവാം. പല്ലവം ഇളംതളിര്, വൃക്ഷത്തിൻെറ അവയവങ്ങളിൽ

പൂക്കളൊഴികെ മറ്റൊന്നിനും തളിരിൻെറ ഭംഗിയും മാർദ്ദവവും ഇല്ല. തളിരുകളോട് ദേവിയുടെ കൈകളെ ഉപമിച്ചാൽ തളിരുകൾക്കു മേന്മ കൂടുതലെന്നു വരും. അഴകും മാർദ്ദവവും കൊണ്ടു് കരങ്ങൾ പല്ലവങ്ങളെ തോല്പിച്ചു എന്നു പറയുമ്പോൾ കൈകൾക്കു ഗുണാധിക്യം വ്യംഗ്യം.

ഓം കരനിർജിതപല്ലവായൈ നമഃ

## 159. കല്പവല്ലീസമഭുജാ

ആഗ്രഹിക്കുന്നതെല്ലാം കൊടുക്കുന്ന ദിവ്യലതയാണ് കല്പവല്ലി. സ്ത്രീകളുടെ കൈകളുടെ സൗന്ദര്യം കുറിക്കാൻ ലതയോടുപമിക്കുന്നതു് കവിസങ്കേതം. കല്പവല്ലിയെന്നപോലെ ഭക്തരുടെ ആഗ്രഹങ്ങളെല്ലാം ദാനം ചെയ്യുന്ന ഭുജങ്ങൾ ഉള്ളവൾ. 'സർവാർത്ഥദാത്രീ' എന്ന ലളിതാസഹസ്രനാമത്തിലെ നാമം ഈ അർത്ഥം സൂചിപ്പിക്കുന്നു. സ്ഥൂലരൂപവർണ്ണനയോടൊപ്പം വിഭൂതികളും സൂചിപ്പിക്കുന്നു നാമം.

ഓം കല്പവല്ലീസമഭുജായൈ നമഃ

## 160. കസ്തൂരീതിലകാഞ്ചിതാ

കസ്തൂരികൊണ്ടുള്ളതിലകം അണിഞ്ഞവൾ. സ്ഥൂലരൂപവർണ്ണനയിൽപ്പെട്ട നാമം. കസ്തൂരി സുഗന്ധത്തിൻെറ പ്രതീകമാണ്. സുഗന്ധം കീർത്തിയുടെയും. ശ്രീലളിതാംബികയുടെ കീർത്തി ലോകാന്തരത്തിൽ വ്യാപിക്കുന്നതും കാലാതിവർത്തിയുമാണെന്നു സൂചന.

ഓം കസ്തൂരീതിലകാഞ്ചിതായൈ നമഃ

*പഞ്ചദശാക്ഷരീമന്ത്രത്തിൻെറ എട്ടാമത്തെ അക്ഷരമായ 'ക' കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. ഒമ്പതാമത്തെ അക്ഷരമായ 'ഹ' കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

## 161. ഹകാരാർഥാ

പഞ്ചദശാക്ഷരീമന്ത്രത്തിൻെറ ഒമ്പതാമത്തെ അക്ഷരമായ ഹകാരത്തിൻെറ അർത്ഥമായവൾ. ഹകാരത്തിൻെറ അർത്ഥവ്യാപ്തി 'ഹകാരരൂപാ' എന്ന 101-ാം നാമത്തിൻെറ വ്യാഖ്യാനത്തിൽ പറഞ്ഞു. പ്രകൃതത്തിൽ ഹകാരത്തെ ആകാശബീജമായി ശാങ്കരഭാഷ്യം വ്യഖ്യാനിക്കുന്നു. ആകാശരൂപത്തിൽ ഉത്പത്തി, നാമം, രൂപം എന്നിവയില്ലാതെ സർവവ്യാപി

ആയി വർത്തിക്കുന്ന ചൈതന്യം.

101-ാം നാമത്തിൽ ഹകാരത്തിനു പറഞ്ഞ മറ്റർത്ഥങ്ങളും യോജിക്കും

ഓം ഹകാരാർഥായൈ നമഃ

162. ഹംസഗതിഃ

ഹംസത്തെപ്പോലെ നടക്കുന്നവാം. സുന്ദരികളായ സ്ത്രീകളുടെ നടത്തയെ ഹംസത്തിൻെറ നടത്തയുമായി ഉപമിക്കുന്നതു് കവിസങ്കേതം.

*"പദന്യാസക്രീഡാപരിചയമിവാരബ്ധുമനസഃ*
*സ്ഖലന്തസ്തേ ഖേലം ഭവനകലഹംസാ ന ജഹതി*
*അതസ്തേഷാം ശിക്ഷാം സുഭഗമണിമഞ്ജീരരണിത-*
*ച്ഛലാദാചക്ഷാണാം ചരണകമലം ചാരുചരിതേ"*

*(സൗന്ദര്യലഹരി. 91)*

(മനോഹരമായ ചലനത്തോടുകൂടിയ അല്ലയോ ദേവീ, നിന്തിരുവടിയുടെ ഭവനത്തിൽ വളർത്തപ്പെടുന്ന കളഹംസങ്ങാം നടത്ത അഭ്യസിക്കുന്നിനുവേണ്ടി ഇടറുന്ന പാദങ്ങളോടെ നിന്തിരുവടിയുടെ സവിലാസഗതിയെ സദാ പിന്തുടരുന്നു. നിന്തിരുവടിയുടെ ഈ ചരണകമലം മണിമഞ്ജീരരണിതം എന്ന വ്യാജേന കളഹംസങ്ങളെ നടത്ത അഭ്യസിപ്പിക്കുന്നുവോ എന്നു തോന്നുന്നു) എന്നു് ശങ്കരഭഗവത്പാദർ സൗന്ദര്യലഹരിയിൽ ദേവിയുടെ ഹംസഗതിയെ ആലങ്കാരികമായി അവതരിപ്പിക്കുന്നു.

യതികളിൽ ഒരു വിഭാഗത്തിനു് 'ഹംസർ' എന്നു പേരു്. ഹംസപദവി നേടിയ യോഗികളുടെ യോഗചര്യ ദേവീരൂപമാകയാലും അവരുടെ അന്തിമലക്ഷ്യം ദേവീസായുജ്യമാകയാലും ലളിതാംബികയ്ക്കു് 'ഹംസഗതി' എന്നു പേരു്.

ഹംസശബ്ദത്തിനു് ജീവാത്മാവു് എന്നും അർത്ഥം. ജീവാത്മാരൂപത്തിൽ പ്രാണികളിൽ വർത്തിക്കുന്നവാം എന്നും ജീവാത്മാക്കളാൽ പ്രാപിക്കപ്പെടുന്നവാം എന്നും ഈ പക്ഷത്തിൽ അർത്ഥം.

അജപാഗായത്രീമന്ത്രത്തിനു ഹംസമന്ത്രം എന്നും പേരു്. ശ്വാസോച്ഛ്വാസപ്രക്രിയയുമായി ബന്ധപ്പെട്ടു "ഹകാരരൂപത്തിൽ ഉച്ഛ്വസിക്കപ്പെടുകയും 'സ'കാരരൂപത്തിൽ ശ്വസിക്കപ്പെടുകയും ചെയ്യുന്ന അജപാമന്ത്രഗതിസ്വരൂപമായവാം. (ഇതിനെക്കുറിച്ചു് കൂടുതൽ ഗുരുമുഖത്തുനിന്നും

അറിയേണ്ടതാണ്).

ഹംസശബ്ദത്തിന് ബ്രഹ്മാവ്, വിഷ്ണു, ശിവൻ, സൂര്യൻ എന്നീ അർത്ഥങ്ങളുമുണ്ട്. പ്രപഞ്ചനിയാമകരായ ഈ ദേവന്മാരുടെ പ്രവർത്തനഗതി നിയന്ത്രിക്കുന്നവളാകയാലും ഇവരുടെ അന്ത്യലക്ഷ്യം ലളിതാംബിക തന്നെ ആകയാലും 'ഹംസഗതി' എന്നു ദേവിക്കു പേര്.

ഓം ഹംസഗത്യൈ നമഃ

## 163. ഹാടകാഭരണോജ്ജ്വലാ

ഹാടകം സ്വർണ്ണം. സ്വർണ്ണാഭരണങ്ങൾകൊണ്ടു ശോഭിക്കുന്നവൾ. സ്ഥൂലരൂപവർണ്ണനയിൽപ്പെട്ട നാമം. "താരാകാന്തി തിരസ്കാരി നാസാഭരണ ഭാസുരാ, കാമേശബദ്ധമാംഗല്യസൂത്രശോഭിതകന്ധരാ, കനകാംഗദകേയൂര കമനീയഭുജാന്വിതാ, രത്നകിങ്കിണികാരമ്യദശനാദാമഭൂഷിതാ, ശിഞ്ജാനമണി മഞ്ജീരമണ്ഡിതശ്രീപദാംബുജാ, സർവാഭരണഭൂഷിതാ" തുടങ്ങി പല നാമങ്ങൾ കൊണ്ടു് ലളിതാസഹസ്രനാമം ദേവിയുടെ ആഭരണങ്ങളണിഞ്ഞ രൂപം വർണ്ണിക്കുന്നു.

വിധവകളായ സ്ത്രീകൾ ആഭരണങ്ങൾ അണിയാറില്ല. മംഗലസൂത്ര ത്തോടൊപ്പമാണ് ഹാടകാഭരണങ്ങൾക്കുസ്ഥാനം എന്നതു കൊണ്ടു് സദാ സുമംഗലി ആയവൾ എന്നു സൂചന. സുമംഗലികളായ എല്ലാ സ്ത്രീകളും ദേവീരൂപമാണെന്നും വ്യാഖ്യാനം.

ഹാടകം സുവർണ്ണരൂപമായ ബ്രഹ്മാണ്ഡത്തെയും കുറിക്കുന്നു. ബ്രഹ്മാണ്ഡത്തിനു ആഭരണമായവൾ എന്നും ബ്രഹ്മാണ്ഡമണ്ഡലങ്ങളെ ആഭരണമാക്കിയവൾ എന്നും ഈ പക്ഷത്തിൽ വ്യാഖ്യാനം.

ഓം ഹാടകാഭരണോജ്ജ്വലായൈ നമഃ

## 164. ഹാരഹാരികുചാഭോഗാ

ഹാരങ്ങളെ ഹരിക്കുന്ന കുചാഭോഗത്തോടുകൂടിയവൾ. ഹാരങ്ങളാൽ അലങ്കരിക്കപ്പെട്ട കുചമണ്ഡലഭംഗിയുള്ളവൾ. ഈ അർത്ഥത്തിൽ മുൻ നാമത്തിൻെറ തുടർച്ചയായി കാണണം. പല തരത്തിലുള്ള ദിവ്യഹാരങ്ങൾ അണിഞ്ഞവൾ.

'ഹാരം' എന്നതിന് ഹരനെ സംബന്ധിച്ചത് എന്നും അർത്ഥം. ഹരൻ

യോഗീശ്വരേശ്വനും കാമനെ ദഹിപ്പിച്ചവനും ആണ്. ഹരന്റെ ഇന്ദ്രിയജയം, കാമമില്ലായ്മ തുടങ്ങിയ സവിശേഷഗുണങ്ങളെ ദേവിയുടെ കുചാഭോഗം - മുലകളുടെ വലിപ്പവും ഭംഗിയും- ഹരിച്ചു. കാമേശ്വരനായി, സദാ ദേവീസഹിതനായി, അർദ്ധനാരീശ്വരനായിത്തീർന്നു. എന്നു മാത്രമല്ല ശക്തി സഹിതനായല്ലാതെ സ്പന്ദിക്കാൻ പോലും ഭഗവാനു കഴിവില്ലാതെയുമായി. ദേവിയുടെ സൗന്ദര്യമാണ് ഇതിനു കാരണമെന്നതിനാൽ 'ഹാരഹാരി'യായി ദേവിയുടെ കുചാഭോഗത്തെ അവതരിപ്പിക്കുന്നു.

ഓം ഹാരഹാരികുചാഭോഗായൈ നമഃ

## 165. ഹാകിനീ

'ഹാകിനി' ദേവീമൂർത്തികളിൽ ഒന്നാണ്. 'ഹാക് ഛേദേ' എന്ന ധാതുപാഠപ്രകാരം ഛേദിക്കുന്നവൾ എന്നു പദാർത്ഥം. ജനനമരണരൂപമായ് സംസാരബന്ധത്തെ ഛേദിക്കുന്നവൾ, സ്വഭക്തരുടെ ദുഃഖങ്ങളെ മുറിച്ചുകളയുന്നവൾ എന്നു നാമം സൂചിപ്പിക്കുന്നു.

ആജ്ഞാചക്രത്തിൽ ലളിതാംബിക ഹാകിനീരൂപത്തിൽ വിരാജി ച്ചരുളുന്നു.

"ആജ്ഞാചക്രാബ്ജനിലയാ ശുക്ലവർണാ ഷഡാനനാ
മജ്ജാസംസ്ഥാ ഹംസവതീമുഖ്യശക്തിസമന്വിതാ
ഹരിദ്രാന്നൈകരസികാ ഹാകിനീരൂപധാരിണീ"
എന്ന് ലളിതാസഹസ്രനാമം.

*"ഭ്രൂമധ്യേ ബിന്ദുപദ്മേ ദലയുഗകലിതേ ശുക്ലവർണാം കരാബ്ജൈർ*
*ബിഭ്രാണാം ജ്ഞാനമുദ്രാം ഡമരുകമമലാമക്ഷമാലാം കപാലം*
*ഷഡ്ചക്രാധാരമധ്യാം ത്രിനയനലസിതാം ഹംസവത്യാദിയുക്താം*
*ഹാരിദ്രാന്നൈകസക്താം സകലസുഖകരീം ഹാകിനീം ഭാവയാമഃ"*
എന്നു ഹാകിനീധ്യാനം

ഓം ഹാകിന്യൈ നമഃ

## 166. ഹല്യവർജിതാ

ഹല്യം ഒഴിവാക്കിയവൾ. ഹല്യത്തിന് വൈരൂപ്യം എന്ന് പ്രസിദ്ധമായ അർത്ഥം. വൈരൂപ്യമില്ലാത്തവൾ, രൂപവതി, സർവാംഗസുന്ദരി. സ്വഭാവത്തിനുള്ള വൈരൂപ്യമെന്നനിലയിൽ 'കാപട്യം' എന്നും അർത്ഥം. ഈ

പക്ഷത്തിൽ കപടമില്ലാത്തവൾ.

ഹലം കലപ്പ. കലപ്പയുമായി ബന്ധപ്പെട്ടതു ഹല്യം. ഈ അർത്ഥത്തിൽ കൃഷി തുടങ്ങിയ എല്ലാ വ്യാപാരങ്ങളെയും കുറിക്കുന്നതായി ശാങ്കരഭാഷ്യം. ഒരു വ്യാപാരവും ഇല്ലാത്തവൾ കാമാദികളായ വികാരങ്ങളില്ലാതെ ശുദ്ധജ്ഞാനരൂപത്തിൽ വർത്തിക്കുന്നവൾ.

ഓം ഹല്യവർജിതായൈ നമഃ

## 167. ഹരിത്പതിസമാരാധ്യാ

ഹരിത്പതികളാൽ ആരാധ്യയായവൾ. ഹരിത് എന്നതിന്  ദിക്ക് എന്നർത്ഥം. ഇന്ദ്രാദികളായ ദിഗ്ദേവന്മാർ ഹരിത്പതികൾ. ലോകപാലന്മാരായ ഇന്ദ്രാദികളാൽ സമാരാധ്യആയവൾ. ഇന്ദ്രാദികളെ നിയമിക്കുകയും നിയന്ത്രിക്കുകയും അവർക്കു ശക്തി നൽകുകയും ചെയ്യുന്നവൾ.

ഓം ഹരിത്പതിസമാരാധ്യായൈ നമഃ

## 168. ഹഠാത്കാരഹതാസുരാ

ഹഠാത്കാരം കൊണ്ടു് അസുരന്മാരെ കൊന്നവൾ. ഹഠാത്കാരം എന്നതിന് ബലപ്രയോഗം എന്നും പൊടുന്നനവെ പ്രദർശിപ്പിക്കുന്ന വേഗം എന്നും അർത്ഥം. തുല്യബലമുള്ളവർ തമ്മിലുള്ള ഏറ്റുമുട്ടൽ കുറെസമയം തുടരും. ഇവിടെ ദേവിയുടെ പരാക്രമത്തിനും ശക്തിക്കും എതിരെ നില്ക്കാൻ അസുരന്മാർക്കു കഴിവില്ല എന്നു സൂചന. തങ്ങളെക്കാൾ ബലം കുറഞ്ഞവരെ ഉപദ്രവിക്കാൻ അവർ ശക്തരാണെന്നേയുള്ളു. ഇച്ഛാമാത്രം കൊണ്ടു് അസുരരെ നശിപ്പിക്കുന്നവൾ.

ഓം ഹഠാത്കാരഹതാസുരായൈ നമഃ

## 169. ഹർഷപ്രദാ

ഹർഷത്തെ കൊടുക്കുന്നവൾ. തുഷ്ടിയുടെ ബാഹ്യചേഷ്ടയാണു ഹർഷം. മുഖപ്രസാദം, രോമാഞ്ചം, ഉത്സാഹം, ചടുലമായ വാക്കു് എന്നിവ ഹർഷത്തിൻെറ ശാരീരികപ്രതികരണങ്ങൾ. ആനന്ദം നൽകുന്നവൾ എന്നു നാമത്തിനർത്ഥം.

ഹർഷത്തെ പ്രകർഷേണ ഖണ്ഡിക്കുന്നവൾ എന്നും വ്യാഖ്യാനം. ധനം, കുടുംബബന്ധങ്ങൾ, ജയം, വീര്യം, കീർത്തി തുടങ്ങി ഭൗതികജീവിതത്തിൽ

ആഹ്ലാദകരങ്ങളായവയെല്ലാം തുടർന്ന് ദുഃഖവും ക്ലേശവും ഉണ്ടാക്കുന്നവയും കർമ്മബന്ധമായും വാസനയായും ജന്മാന്തരങ്ങളിലേയ്ക്കു വ്യാപിക്കുന്നവയും ആണ്. അത്തരം ആനന്ദം നിഷേധിക്കാതെതന്നെ അവയുടെ നേർക്കുള്ള ആഭിമുഖ്യം നശിപ്പിച്ച് ശാശ്വതമായ ആനന്ദത്തിലേയ്ക്കു നയിക്കുന്നവൾ.

ഓം ഹർഷപ്രദായൈ നമഃ

## 170. ഹവിർഭോക്ത്രീ

ഹവിസ്സിനെ ഭുജിക്കുന്നവൾ. യാഗത്തിൽ ദേവതകളെ തൃപ്തിപ്പെടുത്താനായി യാഗാഗ്നിയിൽ അർപ്പിക്കപ്പെടുന്ന ദ്രവ്യമാണ് ഹവിസ്സ്. അഗ്നി അതു സ്വീകരിച്ച് സ്വാഹാമുഖേന ദേവന്മാർക്കു നൽകുന്നു. ഏതു ദേവനെ ഉദ്ദേശിച്ച് ഹവിസ്സർപ്പിച്ചാലും അതു സ്വീകരിക്കുന്നത് ലളിതാംബികയാണ്. ദേവശക്തികൾ ജഗദംബയുടെ വിഭൂതികൾ മാത്രമാണല്ലോ.

'ഹവിസ്സ്' എന്ന പദം യാഗവുമായി ബന്ധപ്പെട്ടതാണെങ്കിലും ഭക്തന്മാർ പൂജകളിൽ നിവേദിക്കുന്ന പഴങ്ങൾ, പായസം, അന്നം, പലഹാരങ്ങൾ എന്നിവയെയും കുറിക്കുന്നു. ഭക്തിപൂർവ്വം അർപ്പിക്കപ്പെടുന്നതെന്തും അമ്മ സ്വീകരിക്കും. അതുകൊണ്ടു തൃപ്തയാകുകയും ചെയ്യും.

ഓം ഹവിർഭോക്ത്ര്യൈ നമഃ

## 171. ഹാർദസന്തമസാപഹാ

ഹൃദയത്തിലുള്ള ഇരുട്ടിനെ നശിപ്പിക്കുന്നവൾ. അന്ധകാരം അജ്ഞാനത്തിൻെറ പ്രതീകമാണ്, വെളിച്ചം ജ്ഞാനത്തിൻെറയും. പ്രാണികൾക്കു ദുഃഖമുണ്ടാകുന്നത് അജ്ഞാനം മൂലമാണ്. ഹൃദയത്തിൽ ജ്ഞാനത്തിൻെറ ഒളി പരക്കാത്തിടത്തോളം ഭക്തരായാലും ദുഃഖം അനുഭവിക്കേണ്ടിവരും. താപത്രയങ്ങളിൽ നിന്നു മോചനം ലഭിക്കണമെങ്കിൽ ഉള്ളിലുള്ള അജ്ഞാനം നശിക്കണം. ജ്ഞാനരൂപമായ വെളിച്ചം മനസ്സിൽ പരക്കണം. ഇരുട്ടകറ്റാൻ സൂര്യൻെറ ഒരു കിരണം മതിയാകും. ഹൃദയത്തിലെ തമസ്സകറ്റാൻ ജ്ഞാനസൂര്യൻെറ ഒരു കിരണം മതി. ദേവീസ്മരണയുള്ള ഭക്തൻെറ ഹൃദയത്തിൽ ദേവി ഇളകൊള്ളും. സർവജ്ഞാനസ്വരൂപിണിയായ ലളിതാംബിക കുടികൊള്ളുന്ന ഹൃദയത്തിൽ അജ്ഞാനതമസ്സ് ഉണ്ടാകുകയില്ല. പിന്നെ ദുഃഖമില്ല, ദുഃഖഹേതുക്കളുമില്ല. ഭക്തരുടെ

ഹൃദയത്തിലെ അജ്ഞാനമകറ്റി അവർക്കു ശാശ്വതമായ ആനന്ദം അരുളുന്നവൾ.

*"മച്ചിത്താ മദ്ഗതപ്രാണാ ബോധയന്തഃ പരസ്പരം*
*കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച*
*തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം*
*ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ*
*തേഷാമേവാനുകമ്പാർത്ഥമഹമജ്ഞാനജം തമഃ*
*നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ"*

*(ഭഗവദ്ഗീത. 10 - 9 - 11)*

(എന്നിൽ മനസ്സർപ്പിക്കുന്നവരും ജീവനെ എന്നിൽ സമർപ്പിക്കുന്നവരും എൻെറ മാഹാത്മ്യങ്ങൾ പരസ്പരം ബോധിപ്പിക്കുന്നവരും സന്തോഷിക്കുകയും രമിക്കുകയും ചെയ്യുന്നു. പ്രേമത്തോടെ എന്നെ ഭജിക്കുകയും സമാധിസ്ഥമായ ചിത്തത്തോടെ കഴിയുകയും ചെയ്യുന്നവർക്ക് ഞാൻ എന്നെ പ്രാപിക്കാൻ ഉതകുന്ന ജ്ഞാനരൂപമായ ബുദ്ധിയോഗം കൊടുക്കുന്നു. എന്നെ ആശ്രയിക്കുന്ന അവരെ ദയാപൂർവ്വം അനുഗ്രഹിക്കുന്നതിനായി ഞാൻ അവരുടെ അന്തഃകരണത്തിൽ പ്രകാശിച്ച് ജ്ഞാനമാകുന്ന ദീപത്തിൻെറ പ്രകാശം കൊണ്ടു് അജ്ഞാനജമായ തമസ്സിനെ നശിപ്പിക്കുന്നു) എന്നു ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നു.

ഇപ്രകാരം ജ്ഞാനപ്രകാശം ഹൃദയത്തിലുണ്ടാകുമ്പോൾ അഹംബുദ്ധി നശിക്കും. മഹാവാക്യങ്ങൾ പ്രതിപാദിക്കുന്ന 'അഹം ബ്രഹ്മ' എന്ന ബോധം ഉണ്ടാകും. ബ്രഹ്മാത്മൈക്യം പ്രദാനം ചെയ്യുന്നവൾ എന്നു നാമത്തിനർത്ഥം.

ലളിതാസഹസ്രനാമത്തിൽ "നഖദീധിതിസംഛന്നനമജ്ജനതമോഗുണാ, ഭക്തഹാർദ്ദതമോഭേദഭാനുമദ്ഭാനുസന്തതി" എന്ന നാമങ്ങൾ ഈ ആശയം ഉൾക്കൊള്ളുന്നു.

ഓം ഹാർദസന്തമസാപഹായൈ നമഃ

## 172. ഹല്ലീസലാസ്യസന്തുഷ്ടാ

ഹല്ലീസം എന്ന ലാസ്യത്തിൽ സന്തോഷിക്കുന്നവൾ. നിറം പിടിപ്പിച്ച കോലുകൾ തമ്മിൽ തട്ടിച്ച് പാട്ടുപാടി ഏകതാളത്തിൽ പെൺകുട്ടികൾ നടത്തുന്ന ഒരുതരം നൃത്തമാണു് ഹല്ലീസം. കുമാരിമാരുടെ കോലടിക്കളികണ്ടു

സന്തോഷിക്കുന്നവൾ.

ഒരു പ്രത്യേക നൃത്തത്തിൻെറ കാര്യം എടുത്തുപറഞ്ഞുവെങ്കിലും എല്ലാത്തരം നൃത്തങ്ങളും ഗീതങ്ങളും കലകളും ഇഷ്ടപ്പെടുന്നവൾ എന്നു മനസ്സിലാക്കണം. ലളിതാംബികയെ 'കലാവതിയും കലാത്മികയും കലാനാഥയും കാവ്യാലാപവിനോദിനിയും കലാമാലയും രസജ്ഞയും' ആയി ലളിതാസഹസ്രനാമം കീർത്തിക്കുന്നു.

ഓം ഹല്ലീസലാസ്യസന്തുഷ്ടായൈ നമഃ

## 173. ഹംസമന്ത്രാർഥരൂപിണീ

ഹംസമന്ത്രത്തിൻെറ അർത്ഥം സ്വരൂപമായവൾ. ഹംസന്മാരാൽ യോഗികളാൽ – ജപിക്കപ്പെടുന്ന മന്ത്രം ഹംസമന്ത്രം എന്ന് ഒരു വ്യാഖ്യാനം. ഈ അർത്ഥത്തിൽ പ്രണവമാണ് ഹംസമന്ത്രം. പ്രണവമന്ത്രം ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെയും സർവപ്രപഞ്ചശക്തികളെയും കുറിക്കുന്നു. എല്ലാ ദേവന്മാരും പ്രപഞ്ചശക്തികളും ദേവീസ്വരൂപമാണെന്ന് അർത്ഥം.

അജപാമന്ത്രമെന്നും 'ഹംസമന്ത്ര'ത്തിന് അർത്ഥം. 'ഹം' 'സ' എന്നു രണ്ടക്ഷരങ്ങൾ ഘടകങ്ങളായുള്ള ഈ മന്ത്രം ശ്വാസോച്ഛ്വാസരൂപത്തിൽ പ്രവർത്തിക്കുന്നു. അത്യന്തം ഗുഹ്യമായ ഈ മന്ത്രത്തെക്കുറിച്ച് ഗുരുമുഖത്തു നിന്നറിയേണ്ടതാണ്. പ്രപഞ്ചബന്ധമില്ലാത്തതും നിത്യശുദ്ധവും നിത്യ മുക്തവും സച്ചിദാനന്ദരൂപവുമായ പരാശക്തിയാണ് ഹംസമന്ത്രത്തിൻെറ അർത്ഥം. ആ അർത്ഥം രൂപമായുള്ളവൾ.

ഓം ഹംസമന്ത്രാർഥരൂപിണ്യൈ നമഃ

## 174. ഹാനോപാദാനനിർമുക്താ

ഹാനവും ഉപാദാനവും ഇല്ലാത്തവൾ. ഉപേക്ഷിക്കലാണ് ഹാനം. സ്വീകരിക്കൽ ഉപാദാനം. ലളിതാംബികയുടെ വിഭൂതികളാണ് ബ്രഹ്മാണ്ഡ കോടികളും അവയിലുള്ള സർവചരാചരങ്ങളും. അവയെയെല്ലാം ദേവി സദാ പരിരക്ഷിക്കുന്നു. ഒന്നിനെയും ഒരിക്കലും ഉപേക്ഷിക്കുന്നില്ല. നല്ലതും ചീത്തയും എന്ന ഭേദസങ്കല്പം ഭൗതികജീവിതത്തിൽ മനുഷ്യൻ ഉണ്ടാക്കുന്നതാണ്. മനുഷ്യനും മറ്റുജീവികൾക്കും സ്വീകാര്യവും അസ്വീകാര്യവും ആയി പലതുമുണ്ട്. ജഗജ്ജനനിയായ ലളിതാംബികയ്ക്ക് ഉപേക്ഷിക്കപ്പെടേണ്ടതായി ഒന്നും തന്നെ ഇല്ല.

ദേവി സ്വയം പൂർണ്ണയാകയാൽ നിരീഹയാണ്. ഇല്ലാത്തതിൻെറ നേർക്കാണ് ആഗ്രഹമുണ്ടാകുന്നത്. ആഗ്രഹിക്കുന്നവയാണ് സ്വീകാര്യമാകുന്നത്. ദേവിക്കു സ്വീകരിക്കപ്പെടാൻ യോഗ്യമായി ഒന്നും തന്നെ ഇല്ലാത്തതുകൊണ്ട് ഉപാദാനനിർമ്മുക്തയുമാണ്.

ഭക്തന്മാർ ആത്മസമർപ്പണത്തിൻെറ പ്രതീകമായി ദേവിക്ക് അർപ്പിക്കുന്ന നിസ്സാരവസ്തുക്കളെയും കൂടി ദേവി സന്തോഷത്തോടെ സ്വീകരിക്കും. ദേവിക്ക് അവ ആവശ്യമായതുകൊണ്ടല്ല തൻെറ സന്താനങ്ങളോടുള്ള നിസ്സീമമായ കാരുണ്യംകൊണ്ട്.

*''പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി*
*തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ*

(ഭക്തിയോടുകൂടി സമർപ്പിക്കപ്പെടുന്ന ഇല, പൂവ്, പഴം, വെള്ളം തുടങ്ങിയവയെ ഞാൻ ഭുജിക്കുന്നു). എന്ന് ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ അരുളിച്ചെയ്യുന്നു. ഹാനോപദാനനിർമ്മുക്തയാണെങ്കിലും നമ്മുടെ ഉപഹാരങ്ങൾ മാതൃവാത്സല്യം കൊണ്ടു ദേവി സ്വീകരിക്കും.

പരബ്രഹ്മസ്വരൂപിണിയാണ് ലളിതാംബിക. ''അപ്രാണോഹ്യമനാഃ ശുഭ്രഃ'' എന്ന് മുണ്ഡകോപനിഷത്തിലും 'അകായം' എന്ന് ഈശാവാസ്യത്തിലും ''അശരീരം വാവ സന്തം ന പ്രിയാപ്രിയേ സ്പൃശതഃ എന്ന് ഛാന്ദോക്യത്തിലും വിവരിക്കുന്ന ബ്രഹ്മത്തിനു ശരീരവും മനസ്സും അന്തഃകരണങ്ങളും ഇല്ല. അതുകൊണ്ടുതന്നെ സ്വീകരിക്കപ്പെടാവുന്നതായി ഒന്നുമില്ല. അതിനാലും ഹാനോപദാനനിർമുക്തയാണു ദേവി. ലളിതാസഹസ്രനാമത്തിൽ 'ഹേയോപാദേയവർജിതാ' എന്ന നാമത്തിലും ഇതേ ആശയം സൂചിപ്പിക്കുന്നു.

ഓം ഹാനോപാദാനനിർമുക്തായൈ നമഃ

## 175. ഹർഷിണീ

സന്തോഷിക്കുന്നവൾ, സന്തോഷിപ്പിക്കുന്നവൾ. ഭക്തജനങ്ങളുടെ ഭക്തിജ്ഞാനവൈരാഗ്യാദിഗുണങ്ങൾ കണ്ടു സന്തോഷിക്കുന്നവൾ. പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലയതിരോധാനാനുഗ്രഹരൂപമായ ലീലയിൽ സ്വയം ആനന്ദിക്കുന്നവൾ, സച്ചിദാനന്ദസ്വരൂപിണി.

തൻെറ സന്താനങ്ങൾക്കു സുഖവും തൃപ്തിയും നൽകി അവരെ ഹർഷിപ്പിക്കുന്നവൾ എന്നും.

ഓം ഹർഷിണ്യൈ നമഃ

## 176. ഹരിസോദരി

ഹരിയുടെ സഹോദരി. ഹരി വിഷ്ണുപര്യായം. വിഷ്ണുവിൻെറ സഹോദരി – ദേവകീഗർഭത്തിൽ കൃഷ്ണനായി വിഷ്ണു അവതരിച്ചപ്പോൾ ദേവി യശോദാഗർഭത്തിൽ പിറന്ന കഥ ഭാഗവതപ്രസിദ്ധം. ''യാ മേനാകുക്ഷി സംഭൂതാ സുഭദ്രാ പൂർവജന്മനി. കൃഷ്ണേന സഹ ദേവക്യാസ്സാസ്മിൻ ജന്മനി കുക്ഷിഗാ'' എന്നു ബ്രഹ്മാണ്ഡപുരാണത്തിൽ ദേവിയെ കൃഷ്ണ സഹോദരിയായി വിവരിക്കുന്നു. ലളിതോപാഖ്യാനത്തിൽ ലളിതാംബികയും കാമേശ്വരനുമായുള്ള വിവാഹം നടത്തിക്കൊടുക്കാൻ ബ്രഹ്മാവു വിഷ്ണുവിനോടു് അഭ്യർത്ഥിക്കുന്നതു് സഹോദരിയുടെ വിവാഹം നടത്തിക്കൊടുക്കാനാണു്.

*''അഥോവാച വിധാതാ തു ഭഗവന്തം ജനാർദനം*
*കർതവ്യോ വിധിനോദ്വാഹസ്തനയോശ്ശിവയോ ഹരേ*
*മുഹൂർതോദ്യൈവ സമ്പ്രാപ്തോ ജന്മമംഗളകാരകഃ*
*ത്വദ്രൂപിണീ മഹാദേവീ സഹജശ്ച ഭവാനപി''*

*(ലളിതോപാഖ്യാനം10 – 15, 16)*

(അനന്തരം ബ്രഹ്മാവു് വിഷ്ണുഭഗവാനോടു പറഞ്ഞു ''ഈ ശിവയും ശിവനുമായുള്ള വിവാഹം വിധിപ്രകാരം അവിടുന്നു കഴിപ്പിക്കണം. ജന്മമംഗളകാരകമായ മുഹൂർത്തം വന്നെത്തിയിരിക്കുന്നു. കന്യകയായ ഈ മഹാദേവി അങ്ങയുടെ രൂപമുള്ളവളാണു്. അങ്ങു് ആ ദേവിയുടെ സഹോദരനുമാണല്ലോ). മറ്റു പല പുരാണങ്ങളിലും ദേവിയെ നാരായണ സഹോദരിയായി വർണ്ണിച്ചു കാണുന്നു. ''പദ്മനാഭസഹോദരി'' എന്നു ലളിതാ സഹസ്രനാമം.

വിഷ്ണുവും ദേവിയും വേറല്ലെന്നും ബ്രഹ്മാണ്ഡകോടികളെ ഉദരത്തിൽ വഹിക്കുന്ന ഒരേ ചൈതന്യം തന്നെ രണ്ടായി രൂപം കൊണ്ടതാണെന്നും വ്യാഖ്യാനം

ഓം ഹരിസോദര്യൈ നമഃ

## 177. ഹാഹാഹൂഹൂമുഖസ്തുത്യാ

ഹാഹാ, ഹൂഹൂ തുടങ്ങിയ ഗന്ധർവ്വന്മാരാൽ സ്തുതിക്കപ്പെടുന്നവൾ.

ഗന്ധർവ്വന്മാർ ദേവഗായകരാണ്. രണ്ടു ഗന്ധർവ്വന്മാരുടെ പേരു് എടുത്തു പറഞ്ഞുവെങ്കിലും ഗന്ധർവ്വസമൂഹവും യക്ഷകിന്നരാദികളും സർവ ദേവന്മാരും അസുരരും മനുഷ്യരും എന്നു മനസ്സിലാക്കണം.

ഗുണകീർത്തനമാണു സ്തുതി. സ്തുതിക്കപ്പെടുന്ന ആളിൻെറയോ ദേവതയുടെയോ ശക്തി, സ്വഭാവം തുടങ്ങിയവ കീർത്തിക്കൽ. സർവലോകത്തിനും കീർത്തിക്കത്തക്ക ഗുണവൈശിഷ്ട്യം ഉള്ളവളാണു ലളിതാംബിക.

ഓം ഹാഹാഹൂഹൂമുഖസ്തുത്യായൈ നമഃ

## 178. ഹാനിവൃദ്ധിവിവർജിതാ

ഹാനിയും വൃദ്ധിയും ഇല്ലാത്തവൾ. ഉത്പന്നമായ എല്ലാത്തിനും വൃദ്ധിയും നാശവുമുണ്ട്. ചുറ്റുപാടുകളിൽ നിന്ന് വസ്തുക്കൾ ആഗിരണം ചെയ്തു പുഷ്ടിയും വലിപ്പവും കൂടുന്ന പ്രക്രിയയാണു വൃദ്ധി. ക്രമമായി പുഷ്ടി കുറഞ്ഞ് വളർച്ച നിന്ന് ക്ഷയിക്കുന്നത് ഹാനി. വൃദ്ധിയും ഹാനിയും ഉത്പത്തി കഴിഞ്ഞുള്ള രണ്ടവസ്ഥകളാണ്. പരബ്രഹ്മസ്വരൂപിണിയായ ലളിതാംബികയ്ക്കു് ഉത്പത്തി ഇല്ല. വൃദ്ധിയും നാശവും ഇല്ല. 'ക്ഷയവൃദ്ധിവിനിർമുക്താ' എന്നു ലളിതാസഹസ്രനാമം.

ഓം ഹാനിവൃദ്ധിവിവർജിതായൈ നമഃ

## 179. ഹൈയങ്ഗവീനഹൃദയാ

തലേദിവസത്തെ പാലിൽ നിന്നും കിട്ടുന്ന പുതുവെണ്ണയാണ് ഹൈയംഗവീനം. വെണ്ണപോലെ മൃദുവും എളുപ്പത്തിൽ അലിയുന്നതുമായ ഹൃദയമുള്ളവൾ.

ലോകമാതാവാണ് ലളിതാംബിക. സന്താനങ്ങളുടെ അല്പമായ താപം പോലും ദേവിയുടെ ഹൃദയത്തെ അലിയിക്കും. വെണ്ണ പൊതുവെ മൃദുവാണ്. അല്പം ചൂടു തട്ടിയാൽ അതു് ഉരുകും. അതുപോലെ ഭക്തജനങ്ങൾക്കുണ്ടാകുന്ന അല്പമാത്രമായ ദുഃഖം പോലും അമ്മ സഹിക്കുകയില്ല.

കാരുണ്യമൂർത്തിയാണു ലളിതാംബിക എന്നു താത്പര്യം. 'കരുണാരസസാഗരാ' എന്നു ലളിതാസഹസ്രനാമം.

ഓം ഹൈയംങ്ഗവീനഹൃദയായൈ നമഃ

## 180. ഹരിഗോപാരുണാംശുകാ

ഹരിഗോപം ചെമപ്പു നിറമുള്ള ഒരു കീടമാണ്. എട്ടു കാലുകളുള്ളതും

മൃദുവായ ശരീരമുള്ളതുമായ ഈ കീടം മഴക്കാലത്തു് ഉണ്ടാകും. 'ഇന്ദ്രഗോപം' എന്നും ഇതിനു പേരു്. ആകർഷകമായ രക്തവർണ്ണമുള്ളതിനാൽ ഇതിനെ ഉപമാനമായി കവികഠം ഉപയോഗിക്കാറുണ്ടു്. 'ഇന്ദ്രഗോപപരിക്ഷിപ്ത സ്മരതുണാഭജംഘികാ' എന്നു് ലളിതാസഹസ്രനാമം ദേവിയുടെ ജംഘകളെ വർണ്ണിക്കുന്നുണ്ടു്.

'അംശുകം' എന്നതിനു വസ്ത്രം എന്നർത്ഥം. ഇന്ദ്രഗോപം പോലെ അരുണവർണ്ണമായ വസ്ത്രം ധരിച്ചവഠം. അരുണവർണ്ണയായും അരുണ വർണ്ണമായ വസ്ത്രാദികഠം അണിഞ്ഞ രൂപത്തിലും ദേവിയെ ധ്യാനിക്കുന്നതു് സർവാർത്ഥസിദ്ധിദമാണു്.

'അംശു' എന്നതിനു് കിരണം എന്നും അർത്ഥം. ഹരിഗോപം പോലെ അരുണവർണ്ണമായ കിരണങ്ങഠം ദേവിയിൽ നിന്നു പ്രസരിക്കുന്നതായി ഈ പക്ഷത്തിൽ വ്യാഖ്യാനം. "നിജാരുണപ്രഭാപൂരമജ്ജത്ബ്രഹ്മാണ്ഡമണ്ഡലാ" എന്നും "അരുണാരുണകൗസുംഭവസ്ത്രഭാസ്വത്കടീതടീ" എന്നും ലളിതാസഹസ്രനാമത്തിലുള്ള വർണ്ണന.

ഓം ഹരിഗോപാരുണാംശുകായൈ നമഃ

*ശ്രീപഞ്ചദശാക്ഷരീമന്ത്രത്തിലെ ഒമ്പതാമത്തെ അക്ഷരമായ 'ഹ'കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങഠം കഴിഞ്ഞു. പത്താമത്തെ അക്ഷരമായ 'ല' കൊണ്ടു തുടങ്ങുന്ന നാമങ്ങഠം ആരംഭിക്കുന്നു.*

### 181. ലകാരാഖ്യാ

പഞ്ചദശാക്ഷരീമന്ത്രത്തിൻെറ പത്താമത്തെ അക്ഷരമായ ലകാരം കൊണ്ടു് അറിയപ്പെടുന്നവഠം, 'ല' എന്നു പേരുള്ളവഠം. ലകാരം ശക്തിബീജ മാണു്. ലകാരത്തിൻെറ വ്യാവഹാരികഭാഷയിലുള്ള അർത്ഥം 61 – ാം നാമ ത്തിൻെറ വ്യാഖ്യാനത്തിൽ ചേർത്തിട്ടുള്ളതു നോക്കുക.

ഓം ലകാരാഖ്യായൈ നമഃ

### 182. ലതാപൂജ്യാ

ലതകളാൽ പൂജിക്കപ്പെടുന്നവഠം.വനദുർഗ്ഗാരൂപത്തിൽ കാവിനുള്ളിൽ ഇളകൊള്ളുന്ന ലളിതാംബികയെ ലതാരൂപികളായ വനദേവതകഠം കുസുമങ്ങളും ദലങ്ങളും അർപ്പിച്ചു പൂജിക്കുന്നതായും ഇളംതളിരുകളുള്ള ശാഖകളുടെ ചലനംകൊണ്ടു വീശുന്നതായും ഇലകളിൽ പറ്റുന്ന

തുഷാരകണങ്ങൾ കൊണ്ടു് അഭിഷേകം ചെയ്യുന്നതായും സങ്കല്പം.

വനദുർഗ്ഗയായോ ശബരീരൂപത്തിലോ വനത്തിൽ വിരാജിക്കുന്ന ശ്രീ ഭഗവതിയെ കാട്ടാളന്മാരും കാട്ടാളസ്ത്രീകളും വന്യലതകളുടെ ഇലയും പൂവും കായും കൊണ്ടു് പൂജിക്കുന്നതായും വ്യാഖ്യാനം.

'ലത' എന്ന പദം അത്യന്തം വിനയവതികളും പരമപതിവ്രതകളുമായ അരുന്ധതി തുടങ്ങിയ സ്ത്രീകളെക്കുറിക്കുന്നുവെന്നു ശാങ്കരഭാഷ്യം. നിത്യസുമംഗലീത്വത്തിനുവേണ്ടി അവർ ദേവിയെ ആരാധിക്കുന്നു. ദീർഘസുമംഗലീത്വത്തിനുവേണ്ടി ആരാധിക്കാൻ യോഗ്യയായവൾ എന്നും.

ലതാരൂപത്തിൽ ആരാധിക്കപ്പെടുന്നവൾ എന്നും വ്യാഖ്യാനിക്കാം. ഇവിടെ ലതാശബ്ദം കല്പലതയെകുറിക്കുന്നു. അർത്ഥികൾക്കു് എല്ലാ ആഗ്രഹങ്ങളും സാധിച്ചുകൊടുക്കുന്നവൾ.

ഓം ലതാപൂജ്യായൈ നമഃ

## 183. ലയസ്ഥിത്യുദ്ഭവേശ്വരീ

ലയം, സ്ഥിതി, ഉദ്ഭവം എന്നിവയ്ക്കു് ഈശ്വരി ആയവൾ. ദൃശ്യപ്രപഞ്ചത്തെ ഉപാധിയാക്കി പറഞ്ഞാൽ ഉത്പത്തി, സ്ഥിതി, ലയം എന്നാണു് സ്വാഭാവികമായി പറയേണ്ടതു്. ലയം എന്നു തുടങ്ങിയതുകൊണ്ടു് പ്രപഞ്ചം ബ്രഹ്മത്തെപ്പോലെ അനാദിയാണെന്നു സൂചിപ്പിക്കുന്നു. മുമ്പുണ്ടായിരുന്നതു് ബ്രഹ്മത്തിൽ ലയിക്കുന്നുവെന്നും ലയിച്ചതു വീണ്ടും ഉണ്ടാകുന്നുവെന്നും കുറിക്കുന്നു.

ലയവും സ്ഥിതിയും ഉദ്ഭവവും പ്രപഞ്ചത്തിനും പ്രപഞ്ചത്തിലുള്ള ചരാചരങ്ങൾക്കുമാണു്. അവയ്ക്കു് ഈശ്വരി ആയ ലളിതാംബികയ്ക്കു് ലയമില്ല ഉദ്ഭവവുമില്ല. ശാശ്വതമായ സ്ഥിതിമാത്രമേ ഉള്ളൂ. പ്രപഞ്ചത്തിൻെറ ലയവും സ്ഥിതിയും ഉത്പത്തിയും ദേവിയുടെ ലീലമാത്രമാണു്. സർവസാക്ഷിണിയായി നിലകൊള്ളുന്ന പരാശക്തി ഈ വ്യാപാരങ്ങൾക്കു് ഈശ്വരിയായി വർത്തിക്കുന്ന അഖണ്ഡപരമാനന്ദജ്യോതിസ്സാണു്. പ്രപഞ്ചവ്യാപാരങ്ങൾക്കതീതയാണു്.

ജഗന്മാതാവിൽ നിന്നു പ്രപഞ്ചം ഉണ്ടായി. അമ്മയുടെ കാരുണ്യത്തിൽ അതു നിലനിൽക്കുന്നു. അമ്മയിൽ ലയിക്കുന്നു. പുനർജ്ജനിക്കുന്നു.

ഓം ലയസ്ഥിത്യുദ്ഭവേശ്വര്യൈ നമഃ

## 184. ലാസ്യദർശനസന്തുഷ്ടാ

ലാസ്യം കണ്ടു സന്തോഷിക്കുന്നവൾ. മന്ദവും സ്ത്രൈണവുമായ ശരീരചലനങ്ങളോടു കൂടിയ നൃത്തം ലാസ്യം. ഉദ്ധതവും ദ്രുതചലനങ്ങളുള്ളതുമായ നൃത്തം താണ്ഡവം. പ്രകൃതത്തിൽ സ്ത്രീകളുടെ ലാസ്യം കണ്ടു സന്തോഷിക്കുന്നവൾ എന്നു വാച്യാർത്ഥം.

പ്രപഞ്ചപ്രവർത്തനത്തെ ലാസ്യം എന്ന പദം കുറിക്കുന്നു. നിയതവും താളബദ്ധവുമാണ് പ്രപഞ്ചപ്രവർത്തനം. ഓരോ ശക്തിയും നിയതമായ സീമയ്ക്കുള്ളിൽ പ്രവർത്തിക്കുന്നു. പ്രകൃതിയുടെ പ്രവർത്തനം ലാസ്യനൃത്തം പോലെ ശാന്തമായാണ് നടക്കുന്നത്. അപൂർവ്വമായേ പ്രകൃതിശക്തികൾ ക്ഷോഭിക്കാറുള്ളു. ആ ക്ഷോഭം ദേവിയുടെ കടാക്ഷപാതം കൊണ്ട് ഉടനടി മാറാറുമുണ്ട്. സ്വയം പ്രവർത്തിക്കാത്ത പരാശക്തി എല്ലാ പ്രവർത്തനവും കണ്ടു രസിക്കുന്നു. പ്രപഞ്ചപ്രവർത്തനം കണ്ടു സന്തോഷിക്കുന്നവൾ.

ഓം ലാസ്യദർശനസന്തുഷ്ടായൈ നമഃ

## 185. ലാഭാലാഭവിവർജിതാ

ലാഭവും അലാഭവും ഇല്ലാത്തവൾ. തന്റെ സ്വാധീനത്തിൽ ഇല്ലാത്തതും വേണമെന്ന് ആഗ്രഹിക്കുന്നതുമായ കാര്യം കിട്ടുന്നതാണ് ലാഭം. ഒന്നിനുവേണ്ടി പരിശ്രമിച്ചിട്ടും അതു കിട്ടാതിരിക്കുന്നത് അലാഭം. ലളിതാംബികയുടെ സ്വാധീനത്തിലല്ലാത്ത ഒന്നും തന്നെ ഒരിടത്തുമില്ല. എല്ലാം സ്വായത്തമാകയാൽ ദേവിക്ക് ആഗ്രഹിക്കപ്പെടേണ്ടതായി ഒന്നും തന്നെയില്ല.

''*ന മേ പാർഥാസ്തി കർതവ്യം ത്രിഷുലോകേഷു കിഞ്ചന*
*നാനവാപ്തമവാപ്തവ്യം വർത ഏവ ച കർമണി*'' (ഗീത. 3 - 22) എന്ന ശ്ലോകത്തിൽ ഭഗവാൻ ''എനിക്കുകിട്ടാത്തതും കിട്ടേണ്ടതുമായി ഒന്നും തന്നെ യില്ല'' എന്നു പറയുന്നു.

ദേവീപക്ഷത്തിൽ ലാഭം, അലാഭം എന്ന സങ്കല്പങ്ങൾക്കു പ്രസക്തിയില്ല.

ഓം ലാഭാലാഭവിവർജിതായൈ നമഃ

## 186. ലങ്ഘ്യേതരാജ്ഞാ

അലംഘ്യമായ ആജ്ഞയുള്ളവൾ. ദേവിയുടെ ആജ്ഞകൾ അലംഘ്യമാണ്. എല്ലാറ്റിനും പരയായ ശക്തിയാകയാൽ പ്രപഞ്ചനിയമങ്ങൾ പോലും ദേവിക്കു ബാധകമല്ല. പ്രപഞ്ചശക്തികളെല്ലാം ദേവിയുടെ ആജ്ഞ

അനുസരിച്ചു പ്രവർത്തിക്കുന്നു. ആ ആജ്ഞയെ ലംഘിക്കാൻ ആർക്കും ഒന്നിനും കഴിവില്ല.

മറ്റാരുടെയും ആജ്ഞയ്ക്കു വിധേയയല്ലാത്തവരം എന്നും വ്യാഖ്യാനം. ഓരോ പരിധികരംക്കുള്ളിൽ പ്രവർത്തിക്കുന്ന ആജ്ഞാശക്തി മനുഷ്യർക്കും ദേവന്മാർക്കുമുണ്ട്. അവയെ ലംഘിക്കുന്ന ആജ്ഞാശക്തി ദേവിക്കുണ്ട്. ''അലംഘനീയാ കമാലസനാജ്ഞാ'' എന്നതു വിശ്രുതമായ സാമാന്യനിയമമാണു്. ദേവിയുടെ ആജ്ഞ കമലാസനാജ്ഞയേയും ലംഘിക്കുന്നതാണു്.

*ജഗത്സൂതേ ധാതാ ഹരിരവതി രുദ്രഃ ക്ഷപയതേ*
*തിരസ്കുർവന്നേതത് സ്വമപി വപുരീശസ്തിരയതി*
*സദാപൂർവസ്സർവം തദിദമനുഗൃഹ്ണാതി ച ശിവ-*
*സ്തവാജ്ഞാമാലംബ്യ ക്ഷണചലിതയോർഭ്രൂലതികയോഃ*

*(സൗന്ദര്യലഹരി ശ്ലോ. 24)*

(ബ്രഹ്മാവ് ലോകത്തെ സൃഷ്ടിക്കുന്നു; വിഷ്ണു സംരക്ഷിക്കുന്നു; രുദ്രൻ സംഹരിക്കുന്നു. ഈശ്വരൻ അവയെ തന്നിൽ ലയിപ്പിച്ച് തന്റെ ശരീരത്തെയും മറയ്ക്കുന്നു. സദാശിവൻ നിന്തിരുവടിയുടെ ക്ഷണമാത്രം ചലിക്കുന്ന പുരികക്കൊടികളുടെ ആജ്ഞയെ ആശ്രയിച്ച് ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ ഈശ്വരൻ എന്നിവരെ വീണ്ടും സൃഷ്ടിക്കുന്നു) എന്ന് ശങ്കരാചാര്യഭഗവത്പാദർ ദേവിയുടെ ആജ്ഞാശക്തിയെ വിവരിക്കുന്നു. 'സർവാനുല്ലംഘ്യശാസനാ' എന്നു ലളിതാസഹസ്രനാമം.

ഓം ലങ്ഘ്യേതരാജ്ഞായൈ നമഃ

## 187. ലാവണ്യശാലിനീ

ലാവണ്യമുള്ളവരം. കാണുന്നവർക്കു് ആനന്ദം നൽകുന്ന അവയവഘടനാഭംഗിയാണു ലാവണ്യം. സ്ഥൂലരൂപത്തിൽ അതുല്യമായ രൂപസൗന്ദര്യമുള്ളവരം.

എല്ലാ ലാവണ്യത്തിനും ഇരിപ്പിടം ദേവിയാകയാൽ ലളിതാസഹസ്രനാമത്തിൽ വാഗ്ദേവതകരം 'മഹാലാവണ്യശേവധി' എന്നു ദേവിയെ വർണ്ണിക്കുന്നു. സുന്ദരമായി എന്തൊക്കെയുണ്ടോ അതിന്റെയെല്ലാം സൗന്ദര്യം ദേവിയുടെ വിഭൂതിയാണു്.

അവയവഘടനയിൽ നിന്നു പ്രതീയമാനമാകുന്ന ലാവണ്യം താത്കാലികമാണ്. കണ്ണിൽ നിന്നു രൂപം മറയുമ്പോൾ ലാവണ്യം സ്മരണ മാത്രമായി മാറും. ശാശ്വതവും നിരതിശയവുമായ ആനന്ദം ഭക്തർക്ക് കാല ദേശപരിമിതികളില്ലാതെ പ്രദാനം ചെയ്യുന്ന ത്രിപുരസുന്ദരിയാണ് ലളിതാംബികാദേവി. ആ ലാവണ്യമുള്ളവൾ.

ഓം ലാവണ്യശാലിന്യൈ നമഃ

## 188. ലഘുസിദ്ധിദാ

എളുപ്പത്തിൽ സിദ്ധി നൽകുന്നവൾ. കഠിനമായ തപസ്സും വ്രതങ്ങളും യോഗചര്യകളും കൊണ്ടു പ്രസാദിപ്പിക്കേണ്ടവളാണു ദേവി. അക്കാരണത്താൽ ദേവിക്കു 'ദുർഗ്ഗ' എന്നു പേരുണ്ടായി. പക്ഷെ മാതൃഭാവത്തിൽ ദേവിയെ ആരാധിക്കുന്നവർക്ക് ദേവി ക്ഷിപ്രപ്രസാദിനിയാണ്. അമ്മേ എന്നു വിളിക്കുക പോലുംവേണ്ട. സ്മരിക്കുന്ന നിമിഷത്തിൽ അമ്മയുടെ കരുണാകടാക്ഷം സിദ്ധിക്കും.

*''ഭവാനി ത്വം ദാസേ മയി വിതര ദൃഷ്ടിം സകരുണാ-*
*മിതി സ്തോതും വാഞ്ഛൻ കഥയതി ഭവാനിത്വമിതി യഃ*
*തദൈവ ത്വം തസ്മൈ ദിശസി നിജസായുജ്യപദവീം*
*മുകുന്ദബ്രഹ്മേന്ദ്രസ്ഫുടമകുടനീരാജിതപദാം*

*(സൗന്ദര്യലഹരി. 22)*

(അല്ലയോ ഭവാനീ, അവിടത്തെ ദാസനായ എന്നിൽ നിന്തിരുവടിയുടെ കരുണാകടാക്ഷം പതിപ്പിക്കേണമേ'' എന്നിങ്ങനെ സ്തുതിക്കാൻ ആഗ്രഹിക്കുന്ന ഒരുവൻ 'ഭവാനി ത്വം' എന്ന രണ്ടു വാക്കുമാത്രം പറഞ്ഞുകഴിയുമ്പോൾത്തന്നെ നിന്തിരുവടി ആ ഭക്തന് വിഷ്ണു, ബ്രഹ്മാവ്, ദേവേന്ദ്രൻ തുടങ്ങിയവരുടെ കിരീടങ്ങളുടെ പ്രകാശം കൊണ്ട് നീരാജനം ചെയ്യപ്പെടുന്ന പാദങ്ങളോടുകൂടിയ സായുജ്യം പ്രദാനം ചെയ്യുന്നു) എന്ന് ശങ്കരഭഗവത്പാദർ.

ലഘുസിദ്ധി എന്ന പ്രയോഗം ലഘിമാ എന്ന സിദ്ധിയെ കുറിക്കുന്നു എന്നും വ്യാഖ്യാനിച്ചു കാണുന്നു. ഈ പക്ഷത്തിൽ അഷ്ടസിദ്ധികളെയും നൽകുന്നവൾ എന്നു ഗ്രഹിക്കണം. അണിമാദികളായ സിദ്ധികൾ ദീർഘമായ സാധനകൾ കൊണ്ടു് യോഗികൾക്ക് ലഭിക്കുന്നു. ദേവീകടാക്ഷം ലഭിക്കുന്ന ഭാഗ്യവാന് അവ അനായാസമായി ലഭിക്കും.

സിദ്ധി നേടാൻവേണ്ടി യോഗചര്യ സ്വീകരിക്കുന്നവർക്ക് ഗുരു, ജ്ഞാനം, അരോഗദൃഢമായ ശരീരം എന്നു മൂന്നു പ്രാഥമികയോഗ്യതകാം വേണം. പിന്നെ നിഷ്ഠയോടുകൂടിയ സാധന. ഇതിനൊന്നും കഴിവില്ലാത്ത മനുഷ്യർക്കും മനുഷ്യത്വം വരെ വളരാത്ത പക്ഷിമൃഗാദികാംക്കുപോലും സിദ്ധികാം ദേവിയുടെ കാരുണ്യംകൊണ്ടു ലഭിക്കും. അഷ്ടസിദ്ധികാം മാത്രമല്ല. പരമസിദ്ധിയായ ദേവീസായുജ്യവും എളുപ്പത്തിൽ കിട്ടും. അതിനാലും ദേവി ലഘുസിദ്ധിദ ആകുന്നു.

ഓം ലഘുസിദ്ധിദായൈ നമഃ

## 189. ലാക്ഷാരസസവർണാഭാ

ചെമ്പഞ്ഞിച്ചാറിൻെറ വർണ്ണമുള്ള ശരീരശോഭയുള്ളവാം. ലളിതാംബികയെ അരുണവർണ്ണയായി ധ്യാനിക്കുന്നതു് സർവ്വസിദ്ധിപ്രദമെന്നു പ്രസിദ്ധം. ഓരോകാര്യങ്ങാം സാധിക്കാൻ വേണ്ടി നടത്തുന്ന പൂജകളിൽ ദേവിയെ വേറെവേറെ വർണ്ണങ്ങളിൽ ധ്യാനിക്കാറുണ്ട്.

*ദേവി ശ്രീലളിതാ ധ്യേയാ തത്തത്കർമണി ഭേദതഃ*
*കർമധ്യാനേ കൃതേ ദേവ്യാഃ സർവസൗഭാഗ്യവാൻ ഭവേത്*
*ശാന്തൗ ധവളവർണാഭാ മോക്ഷധർമേ പ്രകല്പതേ*
*സ്ത്രീവശ്യേ രാജവശ്യേ ജനവശ്യേ ച പാടലാ*
*പീതാ ധനസ്യ സംപത്തൗ കൃഷ്ണാ മാരണകർമണി*
*ധൂമ്രാ വിദ്വേഷിണീ പ്രോക്താ ശൃംഗാരേ പാടലദ്യുതിഃ*
*സർവവർണാ സർവലാഭേ മുക്തൗ ജ്യോതിർമയീ പരം...........”*

ഇതനുസരിച്ച് ചെമപ്പു നിറത്തിൽ ദേവിയെ ധ്യാനിക്കുന്നതു് സർവവശീകരണശക്തി നൽകുന്നതാണ്.

ലളിതാസഹസ്രനാമത്തിൽ ‘ഉദ്യദ്ഭാനുസഹസ്രാഭാ, നിജാരുണപ്രഭാപൂരമജ്ജദ്ബ്രഹ്മാണ്ഡമണ്ഡലാ, പദ്മരാഗശിലാദർശപരിഭാവികപോലഭൂ, അരുണാരുണകൗസുംഭവസ്ത്രഭാസ്വത്കടീതടീ, സർവാരുണാ, പദ്മരാഗസമപ്രഭാ, ആരക്തവർണ്ണാ, രക്തവർണാ, ജപാപുഷ്പനിഭാകൃതിഃ തരുണാദിത്യപാടലാ, ബന്ധൂകകുസുമപ്രഖ്യാ തുടങ്ങി പല നാമങ്ങാം ദേവിയെ പാടലവർണ്ണയായി വർണ്ണിക്കുന്നു.

ദേവിയിൽ നിന്നു പ്രസരിക്കുന്ന ലാക്ഷാരസവർണ്ണമുള്ള പ്രകാശത്തിൽ

ആകാശവും ഭൂമിയും മുഴുകിയതായി ധ്യാനിക്കുന്നവനു് ത്രൈലോക്യമാകുന്ന വനിത വംശവദയാകുമെന്നു് ദേവീതന്ത്രങ്ങൾ

*'യാവകാബ്ധൗ നിമഗ്നാം യോ ദിവം ഭൂമീം വിചിന്തയേത്*

*തസ്യ സർവാ വശം യാതാ ത്രൈലോക്യവനിതാ ദ്രുതാ''*

ഓം ലാക്ഷാരസസവർണാഭായൈ നമഃ

190. ലക്ഷ്മണാഗ്രജപൂജിതാ

ലക്ഷ്മണന്റെ അഗ്രജൻ ശ്രീരാമൻ. ശ്രീരാമനാൽ പൂജിക്കപ്പെട്ടവൾ. ശ്രീരാമനായി ഭഗവാൻ വിഷ്ണു അവതരിച്ചപ്പോൾ രാമേശ്വരത്തു നടത്തിയ ശിവലിംഗപ്രതിഷ്ഠ പുരാണപ്രസിദ്ധം. ശിവശക്തികൾ തമ്മിൽ ഭേദമില്ലാത്തതിനാൽ ശിവപൂജയിൽ ശക്തിപൂജയും ശക്തിപൂജയിൽ ശിവപൂജയും അന്തർഭവിച്ചിരിക്കുന്നു.

ഓം ലക്ഷ്മണാഗ്രജപൂജിതായൈ നമഃ

191. ലഭ്യേതരാ

ലഭ്യമായവയിൽനിന്നു വ്യത്യസ്തയായവൾ. സാക്ഷാത്കാരത്തിനു പല മാർഗ്ഗങ്ങൾ ആചാര്യന്മാർ നിർദ്ദേശിക്കുന്നു. സ്തോത്രം, ശ്രവണം, മനനം, ധ്യാനം, പഠനം, യോഗസാധനകൾ എന്നിങ്ങനെ. ഇതിൽ ഏതുമാർഗ്ഗത്തിലൂടെ ആത്മതത്വം ഗ്രഹിച്ചാലും അതിനപ്പുറത്തായിരിക്കും ഉണ്മ. സായുജ്യപ്രാപ്തി ഉണ്ടാകുന്നതുവരെ അവസ്ഥ ഇതാണു്. കൈവല്യപ്രാപ്തി ഉണ്ടായിക്കഴിഞ്ഞാൽ വ്യക്തി ഇല്ല. ശരീരബദ്ധമായ ആത്മാവു് എത്രവരെ വളർന്നാലും ലളിതാംബിക ആ വളർച്ചയ്ക്കു് അപ്പുറത്തായിരിക്കും. മേൽപ്പറഞ്ഞ ആരാധനാസമ്പ്രദായങ്ങളും ഉപാസനാരീതികളും ദേവിയുടെ നേർക്കു് ഉപാസകനെ നയിക്കും. പക്ഷെ അവയിൽ നിന്നു ലഭിക്കുന്ന ജ്ഞാനവും സിദ്ധികളും ദേവിയുടെ വിഭൂതികളുടെ അല്പാംശങ്ങൾ മാത്രമാണു്. ആത്മസ്വരൂപം പൂർണ്ണമായി ഗ്രഹിക്കുമ്പോൾ വ്യക്തി ദേവിയിൽ ലയിക്കുന്നു, ദേവിതന്നെ ആയിത്തീരുന്നു. അപ്പോൾ ജ്ഞാനവും ജ്ഞാതാവും ജ്ഞേയവും തമ്മിൽ ഭേദമില്ലാതാകുന്നു.

വ്യക്തിക്കു ലഭിക്കുന്ന ആത്മജ്ഞാനത്തിനപ്പുറത്തു സ്ഥിതിചെയ്യുന്നതിനാൽ 'ലഭ്യേതരാ' എന്നു നാമം.

ഓം ലഭ്യേതരായൈ നമഃ

## 192. ലബ്ധഭക്തിസുലഭാ

ഭക്തി ലഭിച്ചാൽ എളുപ്പത്തിൽ പ്രാപിക്കാവുന്നവൾ. മുൻ നാമവുമായി ചേർത്തു് അർത്ഥം ഗ്രഹിക്കണം. ഏതെല്ലാം രീതിയിലുള്ള ഉപാസനകളിൽ ഏർപ്പെട്ടാലും ലളിതാംബികാദേവിയെ പൂർണ്ണമായി അറിയാനോ പ്രാപിക്കാനോ എളുപ്പമല്ലെന്നു് 'ലഭ്യേതരാ' എന്ന നാമം സൂചിപ്പിച്ചു. എളുപ്പത്തിൽ പ്രാപിക്കാനുള്ള മാർഗ്ഗം ഈ നാമം സൂചിപ്പിക്കുന്നു. ഭക്തികൊണ്ടു് ജഗന്മാതാവിനെ എളുപ്പത്തിൽ പ്രാപിക്കാം.

ഭക്തി പരാഭക്തി എന്നും അപരാഭക്തി എന്നും രണ്ടു തരത്തിലുണ്ടു്. ഭൗതികകാമനകളുടെ സിദ്ധിക്കായി ഈശ്വരനെ ഭജിക്കുന്നതു് അപരാഭക്തി. ബ്രഹ്മസാക്ഷാത്കാരത്തിൽ കവിഞ്ഞു് ആഗ്രഹങ്ങളൊന്നുമില്ലാത്ത ഭക്തി പരാഭക്തി.

*''ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോ$'$ർജുന*
*ആർതോ ജിജ്ഞാസുരർഥാർഥീ ജ്ഞാനീ ച ഭരതർഷഭ''*

(ആർത്തന്മാർ, ജിജ്ഞാസുക്കൾ, അർത്ഥം നേടാൻ ആഗ്രഹിക്കുന്നവർ, ജ്ഞാനികൾ എന്നു നാലു തരക്കാർ എന്നെ ഭജിക്കുന്നു)

*''തേഷാം ജ്ഞാനീ നിത്യയുക്തഃ ഏകഭക്തിർ വിശിഷ്യതേ*
*പ്രിയോ ഹി ജ്ഞാനിനോ$'$ത്യർഥ മഹം സ ച മമ പ്രിയഃ*

(അവരിൽ എന്നിൽ മനമുറപ്പിച്ചവനും ഭക്തിമാത്രമുള്ളവനും ആയ ജ്ഞാനി വിശിഷ്ടനാകുന്നു. ഞാൻ ആ ജ്ഞാനിക്കു് അത്യന്തം പ്രിയനാണു്. അവൻ എനിക്കും പ്രിയനാണു്) (ഗീത 7. 16 – 17)

ഭൗതികജീവിതത്തിൽ മനുഷ്യനു് പലതരത്തിലുള്ള ആഗ്രഹങ്ങൾ ഉണ്ടാകും. ദുരിതം അനുഭവിക്കുമ്പോൾ അതിൽ നിന്നും മോചനം വേണം. ദാരിദ്ര്യമുള്ളവർക്കു ധനം വേണം. ഈശ്വരസത്തയുടെ നേർക്കു് ജിജ്ഞാസു ആയവനു് അറിയാൻ ആഗ്രഹമുണ്ടാകും. ഒടുവിൽ പറഞ്ഞവരെയാണു് ഭഗവാൻ 'ജ്ഞാനി' എന്നു സൂചിപ്പിച്ചതു്. ആർത്തികളും ദാരിദ്ര്യവും അവരെ അലട്ടുകയില്ല. ഒന്നും ആഗ്രഹിക്കാത്ത നിഷ്കാമമായ ഭക്തിയായിരിക്കും അവരുടേതു്. ആ ഭക്തി ഉണ്ടായാൽ ലളിതാംബിക സുലഭയാണു്.

അപരാഭക്തിയുള്ളവരേയും ഭഗവാൻ'സുകൃതികൾ' എന്നാണു പറയുന്നതു്. ആഗ്രഹങ്ങളുടെ പ്രേരണകൊണ്ടായാലും ഭക്തിയുണ്ടാകുന്നതു പുണ്യമാണു്. ആഗ്രഹങ്ങളുടെ സ്പർശമില്ലാത്ത പരാഭക്തിയിലേക്കു് കാലക്രമത്തിൽ അതു നയിച്ചുകൊള്ളും. ഭക്തി പരയായാലും അപരയായാലും

ജന്മാന്തരങ്ങളിലേയ്ക്കു പകർന്നു ഭക്തനെ ദേവിയിലേയ്ക്കു നയിക്കും. പരാഭക്തിയാണ് ശ്രേഷ്ഠമെന്ന കാര്യത്തിൽ തർക്കമില്ല.

ഭക്തർക്കു ദേവി സുലഭയാണെന്നു നാമം വ്യക്തമാക്കുന്നു

ഓം ലബ്ധഭക്തിസുലഭായൈ നമഃ

193. ലാങ്ഗലായുധാ

ലാങ്ഗലം ആയുധമായുള്ളവൾ. ലാങ്ഗലശബ്ദത്തിനു കലപ്പ എന്നർത്ഥം. കലപ്പ ആയുധമായുള്ള ബലരാമൻ ആദിശേഷന്റെ അവതാരമാണ്. ആദിശേഷസ്വരൂപിണി. സർവപ്രപഞ്ചങ്ങളേയും താങ്ങുന്ന അനന്തബ്രഹ്മരൂപമാണ് ആദിശേഷൻ. "അനന്തശ്ചാസ്മി നാഗാനാം എന്നു ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നുണ്ട്.

കലപ്പ കർഷണായുധമാണ്. വലിച്ചടുപ്പിക്കാനും പിളർക്കാനുമുള്ള ആയുധം. മഴയും വെയിലുമേറ്റു കട്ടിപിടിച്ച ഭൂമിയെ ഇളക്കി കൃഷിക്കു സജ്ജമാക്കുന്ന കലപ്പയുടെ സ്വഭാവം ദേവിയുടെ ആയുധമായി കല്പിക്കുന്നു. കാമക്രോധാദികൾ കട്ടിപിടിച്ച മനസ്സിന്റെ കടുപ്പം ഇളക്കിമറിച്ച് ഈശ്വരചിന്തയുടെ ബീജം അവിടെ സ്ഥാപിക്കുന്നതിന് ദേവീസ്മരണ ഉപകരിക്കുമെന്നും ലാങ്ഗലായുധം കൊണ്ട് ദേവി ഭക്തനെ തന്നിലേയ്ക്കു വലിച്ചടുപ്പിക്കുന്നുവെന്നും വ്യംഗ്യസൂചന.

ഓം ലാങ്ഗലായുധായൈ നമഃ

194. ലഗ്നചാമരഹസ്തശ്രീശാരദാപരിവീജിതാ

കൈയിൽ ചാമരമേന്തിയ ശ്രീദേവിയാലും ശാരദാദേവിയാലും വീശപ്പെടുന്നവൾ.

ആദ്യലക്ഷ്മിയും പരമേശ്വരിയുമായ ലളിതാംബികാദേവി വലതു കണ്ണുകൊണ്ട് ബ്രഹ്മാവിനെയും ഇടതുകണ്ണുകൊണ്ട് വിഷ്ണുവിനെയും കടാക്ഷിച്ചു എന്നും ആ കടക്കൺ നോട്ടങ്ങളിൽ നിന്ന് പ്രഭാപുഞ്ജപഞ്ജരമദ്ധ്യസ്ഥരായി ശ്രീസരസ്വതിയും മഹാലക്ഷ്മിയും ഉദ്ഭവിച്ചു എന്നും ലളിതോപാഖ്യാനത്തിൽ പറയുന്നു.

അവർ രണ്ടുപേരും ഗംഗ, യമുന എന്നീ ദേവിമാരിൽ നിന്നു ചാമരങ്ങൾ വാങ്ങിരത്നകങ്കണങ്ങളണിഞ്ഞ കൈകൾ കൊണ്ടു വീശി ദേവിയെ സേവിച്ചു എന്നു ലളിതോപാഖ്യാനം തുടർന്നു പറയുന്നു.

*"തയോ കരാഭ്യാമാദായ ചാമരേ ഭാരതീശ്രിയൗ*

*ശ്രീദേവിമുപതസ്ഥാതേ വീജയന്തൗ യഥോചിതം*
*അനർഘരത്നഖചിതകിങ്കിണീചിതദോർലതേ''*

*(ലളിതോപാഖ്യാനം 35 – 71)*

ഐശ്വര്യദേവതയായ മഹാലക്ഷ്മിയും കലാദേവതയായ സരസ്വതിയും ചാമരമേന്തി ദേവിയെ പരിചരിക്കുന്നു.ലളിതാംബികയുടെ കരുണാ കടാക്ഷത്തിനു പാത്രമാകുന്ന ഭാഗ്യവാന്ന് ശ്രീദേവിയുടെയും സരസ്വതീ ദേവിയുടെയും അനുഗ്രഹം ഉണ്ടാകുമെന്ന് പറയേണ്ട കാര്യമില്ല. ദേവ്യുപാസകന്ന് ഐശ്വര്യവും കലാസിദ്ധികളും ഉണ്ടാകും എന്നു സൂചിപ്പിക്കുന്നു.

'സചാമരരമാവാണീസവ്യദക്ഷിണസേവിതാ' എന്നു ലളിതാസഹസ്രനാമം.

ഓം ലഗ്നചാമരഹസ്തശ്രീശാരദാപരിവീജിതായൈ നമഃ

## 195. ലജ്ജാപദസമാരാധ്യാ

ലജ്ജാപദം – അന്തഃകരണം. അതുകൊണ്ടു് ആരാധിക്കപ്പെടേണ്ടവൾ. അവിഹിതമായ എന്തെങ്കിലും ചെയ്യുകയും അതു് അന്യർ അറിയുകയും ചെയ്യു മ്പോഴുണ്ടാകുന്ന അവമാനബോധമാണു് ലജ്ജ. മുഖപ്രസാദം കുറയുക, ചൂളിപ്പോകുക തുടങ്ങിയവ ലജ്ജയുടെ ബാഹ്യലക്ഷണങ്ങൾ (സ്ത്രീക്കു് പ്രിയനെ കാണുമ്പോഴോ സ്മരിക്കുമ്പോഴോ ഉണ്ടാകുന്ന മന്ദാക്ഷം തുടങ്ങി യവയെയും ലജ്ജ എന്ന പദം കുറിക്കുമെങ്കിലും അതു് ഇവിടെ പ്രസക്തമല്ല). കാമം, സങ്കല്പം, വിചികിത്സ, ശ്രദ്ധ, അശ്രദ്ധ, നാണം, ഭീതി തുടങ്ങിയവ യൊക്കെ അന്തഃകരണവ്യാപാരങ്ങളാണു്. അന്തഃകരണം കൊണ്ടു് ആരാധി ക്കപ്പെടേണ്ടവൾ എന്നു പദാർത്ഥം.

ആരാധന ബാഹ്യവും ആഭ്യന്തരവും ആകാം. ചിത്രം, വിഗ്രഹം തുടങ്ങിയ പ്രതീകങ്ങളിൽ ദേവസാന്നിദ്ധ്യം കല്പിച്ചു പൂജിക്കുന്നതു ബാഹ്യപൂജ. തന്റെ ഉള്ളിൽത്തന്നെയാണു് ദേവതാസാന്നിദ്ധ്യമെന്നറിഞ്ഞു് അന്തഃകരണങ്ങൾ കൊണ്ടു് ആരാധിക്കുന്നതു് ആഭ്യന്തരപൂജ. ലൗകികരും വിഷയാസക്തരുമായ വർക്കു് എളുപ്പം ബാഹ്യപൂജയാണു്. കാലക്രമത്തിൽ അതു് ആഭ്യന്തര പൂജയായി മാറ്റാൻ കഴിയും. ബാഹ്യപൂജയോടൊപ്പം ആഭ്യന്തരപൂജയും ഏകോപിപ്പിച്ചു നടത്താനും അഭ്യാസം കൊണ്ടു കഴിയും. രണ്ടിലും ശ്രേഷ്ഠം ആഭ്യന്തരപൂജ തന്നെ. ''അന്തർമുഖസമാരാധ്യാ, ബഹിർമുഖസുദുർലഭാ'' എന്നു രണ്ടു നാമങ്ങൾ കൊണ്ടു് ലളിതാസഹസ്രനാമം ഇക്കാര്യം സൂചിപ്പി ക്കുന്നുണ്ടു്. അന്തർമുഖമായി ആരാധിക്കപ്പെടേണ്ടവളാണു ലളിതാംബിക.

'ലജ്ജാപദം' എന്ന പദത്തെ 'ജീവിതചക്രം' എന്നു ശാങ്കരഭാഷ്യം വ്യാഖ്യാനിക്കുന്നു. കാമക്രോധലോഭമോഹാദികൾക്കു വിധേയരായി ജീവിക്കവേ തന്നെ പുണ്യപരിപാകത്താൽ ലളിതാദേവിയുടെ നേർക്കു മനസ്സു തിരിയുമ്പോൾ ബാഹ്യപൂജാക്രമങ്ങൾ സ്വീകരിച്ചു പൂജ നടത്തുന്നതു് ജീവിതവിജയത്തിനു സഹായിക്കും. യാഗം, ഹോമം, ക്ഷേത്രാരാധന എന്നിങ്ങനെ ബാഹ്യപൂജാവിധികളാൽ ആരാധിക്കപ്പെടേണ്ടവൾ എന്നു ഈ പക്ഷത്തിൽ വ്യാഖ്യാനിക്കാം.

സ്വീകരിക്കുന്ന ആരാധനാക്രമം ഏതായാലും ജഗജ്ജനനിയുടെ നേർക്കു് മനസ്സു് ഉന്മുഖമാകുന്നു എന്നതാണു പ്രധാനം.

ഓം ലജ്ജാപദസമാരാധ്യായൈ നമഃ

196 ലംപടാ

താത്പര്യം, സാമർത്ഥ്യം എന്നിവയെ കുറിക്കുന്നതാണു് ലംപടശബ്ദം. സൃഷ്ടിസ്ഥിതിസംഹാരരൂപമായ പ്രപഞ്ചപ്രവർത്തനത്തിൽ തത്പരയും സമർത്ഥയുമാണു് ദേവി എന്നു് ഒരു വ്യാഖ്യാനം. ഭക്തരുടെ ആരാധന കൊണ്ടു് സന്തുഷ്ടയായി അവരെ തന്നിലേയ്ക്കു നയിക്കുന്നവൾ, കർമ്മങ്ങൾക്കു ഫലം നൽകുന്നതിൽ താത്പര്യമുള്ളവൾ എന്നും വ്യാഖ്യാനം.

'രമണലംപടാ' എന്നു ലളിതാസഹസ്രനാമത്തിൽ ദേവിയെ സ്തുതിക്കുന്നുണ്ടു്. ആ നാമത്തിൻെറ അർത്ഥം അധ്യാഹരിച്ച് ശ്രീപരമേശ്വരനിൽ മാത്രം തത്പര ആയവൾ എന്നും വ്യാഖ്യാനിക്കാം.

'ലം' എന്നതു് പൃഥ്വീവാചകമായ ബീജമന്ത്രമാണു്. 'പടം' എന്നതിനു് ആവരണം എന്നർത്ഥം. 'ലം' എന്ന ബീജാക്ഷരം കൊണ്ടു് പൃഥ്വീതത്ത്വാത്മകമായ ജഗത്തിനെയും പടശബ്ദം കൊണ്ടു് ആവരണശക്തിയായ മായയേയും കുറിക്കുന്നു എന്നു് ശാങ്കരഭാഷ്യം. ജഗദ്രൂപത്തിൽ കാണപ്പെടുന്ന മായാവരണം ലളിതാംബികയാണെന്നു് ഈ പക്ഷത്തിൽ അർത്ഥം. "അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ" എന്നു ഭഗവദ്ഗീത (5-15). ജഗദ്രൂപമായ പൃഥ്വീതത്ത്വത്തിൽ തന്നെ മറച്ചിരിക്കുന്നവൾ മഹാമായാസ്വരൂപിണി.

ഓം ലംപടായൈ നമഃ

## 197. ലകുലേശ്വരീ

ലകുലത്തിന് ഈശ്വരി ആയവൾ. കുലം ഏതിൽ ലയിക്കുന്നുവോ അത് ലകുലം. 'കു' എന്നതിനു പൃഥ്വി എന്നർത്ഥം. പൃഥ്വി ജഗത്തിനെ പ്രതിനിധീകരിക്കുന്നു. ജഗത്തു് ഏതിൽ ലയിക്കുന്നുവോ അതു കുലം. മായയാകുന്ന ഉപാധിയോടുകൂടിയ ചൈതന്യം കുലം. കുലം ഏതിൽ ലയിക്കുന്നുവോ അതു ലകുലം.അതിന് ഈശ്വരി ആയവൾ. ജഗത്കാരണവും ജഗത്തിന്റെ ലയനസ്ഥാനവുമായ പരബ്രഹ്മം രൂപമായവൾ ലകുലേശ്വരി. 'കുഃ പൃഥിവ്യുപലക്ഷിത ജഗത് ലീയതേ അസ്മിന്നിതികുലം മായോപാധികചൈതന്യം പ്രലയാധിഷ്ഠാനം........ ലീയമാനം. കുലം ലകുലം നിരുപാധികമിത്യർഥ'' എന്നു ശങ്കരഭാഷ്യം.

'കുലം' എന്നതിന് മൂലാധാരം തൊട്ട് സഹസ്രാരം വരെയുള്ള കുണ്ഡലിനീപഥം എന്നും അർത്ഥം. ആധാരചക്രങ്ങളെയും അവയെ ബന്ധിക്കുന്ന സുഷുമ്ന, ഇഡ, പിംഗല എന്നീ നാഡികളെയും അവയിൽ നിന്നു പിരിഞ്ഞു് ശരീരമാകെ വ്യാപിക്കുന്ന നാഡീപടലികളെയും ഈ പദം ഉപലക്ഷിക്കുന്നു. കുലം ഏതിൽ ലയിക്കുന്നുവോ അത് ലകുലം. ശരീരത്തിന്റെ, അഥവാ പിണ്ഡാണ്ഡത്തിന്റെ കേന്ദ്രമായി വർത്തിക്കുകയും ശരീരമാകെ വ്യാപിച്ച് വിഷ്ണുരൂപത്തിൽ സംരക്ഷിക്കുകയും ചെയ്യുന്ന കുണ്ഡലിനീചൈതന്യം ശരീരം നശിക്കുമ്പോൾ മൂലപ്രകൃതിയിൽ ലയിക്കുന്നു. മൂലപ്രകൃതിക്കും ഈശ്വരിയായ പരാശക്തി എന്ന് അർത്ഥം.

ജഗത്തു നശിക്കുന്ന മഹാപ്രളയകാലത്ത് സൃഷ്ടിക്കപ്പെട്ടതെല്ലാം ജലത്തിൽ ലയിക്കുന്നു. ആ ജലം ദേവിയിൽ ലയിക്കുന്നു. കുലത്തിന് 'സജാതീയഗണം' എന്നും അർത്ഥം. വൃക്ഷങ്ങളും ജീവികളും അഗ്നികളും ജലപാളികളും തേജസ്സുകളും എല്ലാം പരാശക്തിയിൽ ലയിക്കുന്നു. എല്ലാ സജാതീയഗണങ്ങൾക്കും ലയസ്ഥാനമാകയാലും ലകുലേശ്വരി.

ഓം ലകുലേശ്വര്യൈ നമഃ

## 198. ലബ്ധമാനാ

ലബ്ധമായ മാനത്തോടുകൂടിയവൾ. മാനശബ്ദത്തിന് 'പൂജ' എന്നർത്ഥമുണ്ട്. സർവ്വരാലും പൂജിക്കപ്പെടുന്നവൾ. വിദ്യ, ഐശ്വര്യം, സുഖം, തൃപ്തി, മോക്ഷം എന്നിങ്ങനെ വാസനാനുരൂപമായി ഓരോരുത്തർക്കും ഉണ്ടാകുന്ന ആഗ്രഹങ്ങൾ സാധിക്കുന്നതിനായി സ്തോത്രം, മന്ത്രം, ധ്യാനം,

യജ്ഞം തുടങ്ങിയ യോഗരീതികളെ അവലംബിച്ച് പലതരത്തിൽ വ്യക്തികൾ അർപ്പിക്കുന്ന ആരാധന ദേവി സ്വീകരിക്കുന്നു എന്ന് 'ലബ്ധ' എന്ന പ്രയോഗം സൂചിപ്പിക്കുന്നു. ആരാധിക്കുന്നവർക്ക് ആഗ്രഹങ്ങൾ സാധിച്ചുകൊടുക്കുന്നവളാണ് ലളിതാംബിക എന്നു പ്രസിദ്ധം. അപ്രകാരം പ്രസിദ്ധി ലഭിച്ചവൾ എന്നും വ്യാഖ്യാനം.

മാനത്തിന് പരിമാണം, അളവ് എന്നും അർത്ഥം. അരൂപമായ മഹാചൈതന്യത്തെ അളക്കാനാവില്ല. ആ നിലയ്ക്ക് പരാശക്തിയായ ലളിതാംബിക മാനങ്ങൾക്ക് അതീതയാണ്. ഈ ലോകത്തുള്ള എല്ലാ വസ്തുക്കളും ജീവികളും ദേവീസ്വരൂപമാണ്. ദൃശ്യപ്രപഞ്ചത്തിൽ ചേതനാചേതനങ്ങളായി കാണപ്പെടുന്നവയെ രൂപാദികളായ ഗുണങ്ങൾ തോതാക്കി മാനം ചെയ്യാൻ കഴിയും. അളക്കാനാകാത്ത പരാശക്തി വസ്തുക്കളായും ജീവികളായും രൂപം കൊള്ളുമ്പോൾ അളവുള്ളതായിത്തീരുന്നു. 'ലബ്ധമാന'യായ ദേവിയാണു പ്രപഞ്ചം. പ്രപഞ്ചത്തെ ആധാരമാക്കിയേ നമുക്ക് മാനാതീതയായ ദേവിയെ സങ്കല്പിക്കാൻ കഴിയൂ.

മാനശബ്ദത്തിന് അഭിമാനം അഹങ്കാരം എന്നും അർത്ഥം. ജീവികളായും വസ്തുക്കളായും രൂപം കൊള്ളുമ്പോൾ നാമം, രൂപം, രസം, ഗന്ധം തുടങ്ങിയ ഗുണങ്ങളുണ്ടാകും. ആ ഗുണങ്ങൾ തന്റേതാണെന്ന ബോധവും പലപ്പോഴും പ്രബലമാകും. ശരീരത്തെ താനെന്നു ധരിക്കുന്ന ആത്മാവ് ഉദാഹരണം. അപ്രകാരമുള്ള മാനം സ്വീകരിക്കുന്നത് മായാവച്ഛന്നമായ പരമചൈതന്യം തന്നെയാണ്. അപ്രകാരമുള്ള അഭിമാനവും അഹങ്കാരവും സ്വീകരിച്ചവൾ എന്നും വ്യാഖ്യാനിക്കാം.

ഓം ലബ്ധമാനായൈ നമഃ

## 199. ലബ്ധരസാ

ലബ്ധമായ രസത്തോടുകൂടിയവൾ. രസത്തിന് പല അർത്ഥങ്ങളുണ്ട്. അവയെല്ലാം പ്രകൃതത്തിൽ യോജിക്കും. എല്ലാ രസവും ആനന്ദം നൽകുന്നതാണ്. പരമാനന്ദം പ്രാപിച്ചവൾ. സദാശിവനുമായി ഐക്യം പ്രാപിച്ചിരിക്കുന്ന ലളിതാദേവി ആനന്ദമയിയാണ്. 'രസോ വൈ സഃ രസം ഹ്യേവായം ലബ്ധ്വാ$ff$നന്ദീ ഭവതി'' എന്നു തൈത്തീരിയോപനിഷത്ത്.

അനുഭൂതിതലത്തിൽ ചിന്തിച്ചാൽ നവരസങ്ങളും ലഭിച്ചവൾ എന്നു വ്യാഖ്യാനം. ശൃംഗാരം, വീരം, കരുണം, അദ്ഭുതം, രൗദ്രം, ഭയാനകം, ബീഭത്സം,

ഹാസ്യം, ശാന്തം എന്നിവ നവരസങ്ങൾ. ഇവയ്ക്കു് യഥാക്രമം രതി, ഉത്സാഹം, ശോകം, വിസ്മയം, ക്രോധം, ഭയം, ജുഗുപ്സ, ഹാസം, ശമം എന്നു സ്ഥായിഭാവങ്ങൾ. ഇവ യഥാർത്ഥജീവിതത്തിൽ അനുഭവങ്ങളാണു്. കലയിൽ ഇവയിൽ നിന്നെല്ലാം ഉണ്ടാകുന്നതു് ആനന്ദമാണു്. കലകളിലെ രസം അനുഭവിക്കുന്നവൾ, കലകളിൽ രസമായി വർത്തിക്കുന്നവൾ എന്നു വ്യാഖ്യാനം.

നാവുകൊണ്ടു തിരിച്ചറിയേണ്ട മധുരം, കടു, അമ്ലം തുടങ്ങിയവയെയും രസശബ്ദം കുറിക്കുന്നു. ഭോജ്യവസ്തുക്കളിൽ വേണ്ടവിധത്തിൽ ചേരുമ്പോൾ ഇവ ഭക്ഷണത്തിനു രുചി ഉണ്ടാക്കുന്നു. ആത്യന്തികമായി ഈ രസങ്ങളും നൽകുന്നതു് ആനന്ദം തന്നെയാണു്. ഭക്തന്മാർ ആദരപൂർവ്വം അർപ്പിക്കുന്ന നൈവേദ്യങ്ങൾ കാരുണ്യപൂർവം സ്വീകരിച്ചു് അവയുടെ രസം സ്വീകരിച്ചവൾ എന്നും ആ അർപ്പണത്തിനു പ്രേരകമായ ഭക്തിരസം ഉൾക്കൊള്ളുന്നവൾ എന്നും നാമത്തിനു് അർത്ഥം.

വൈഷ്ണവതന്ത്രങ്ങളിൽ ഭക്തിയുടെ അഞ്ചു തലങ്ങളെ രസങ്ങളായി പറയാറുണ്ടു്. ശാന്തി, ദാസ്യം, സഖ്യം, വാത്സല്യം, മാധുര്യം എന്നിവ. ഉപാസകനു് ഭഗവാൻെറ നേർക്കുള്ള മനോഭാവത്തെ ഇവ കുറിക്കുന്നു. വികാരങ്ങളടങ്ങി ഇന്ദ്രിയപ്രവർത്തനങ്ങൾ നിയന്ത്രണവിധേയമായി ഭഗവാനെ സ്വീകരിക്കാൻ മനസ്സു് സജ്ജമാകുന്ന അവസ്ഥ ശാന്തി. ഉപാസ്യശക്തിയുടെ ദാസനാണു് താനെന്ന ഭാവം ദാസ്യം. ഉപാസ്യചൈതന്യത്തെ സഖിയായി കരുതുന്ന ഭാവം സഖ്യം. താൻ പിതാവോ, മാതാവോ, പിതാമഹനോ ആചാര്യനോ ആണെന്നും ഉപാസ്യചൈതന്യം തൻെറ സ്നേഹവാത്സല്യങ്ങൾ അർഹിക്കുന്ന ശിശുവാണെന്നുമുള്ള ഭാവം വാത്സല്യം. ഈ ഭാവങ്ങളെല്ലാം അസ്തമിച്ചു് കേവലമായ ആനന്ദം നൽകുന്ന ഐക്യഭാവനയിൽ മനസ്സു് എത്തിച്ചേരുന്ന അവസ്ഥ മാധുര്യം. ഈ അഞ്ചവസ്ഥകളിലും ഉപാസകനുണ്ടാകുന്ന അനുഭൂതിയാണു് രസം. തൻെറ ഭക്തർ ഓരോ പടികളായി കടക്കുമ്പോൾ ദേവി ആ രസം ഉൾക്കൊള്ളുന്നതിനാലും 'ലബ്ധരസാ' എന്നു നാമം.

ഓം ലബ്ധരസായൈ നമഃ

## 200. ലബ്ധസമ്പത്സമുന്നതിഃ

സമ്പത്തിൻെറ സമുന്നതിയെ പ്രാപിച്ചവൾ. സമ്പത്തായി കണക്കാക്കുന്ന ഏതിനും ഒരു പ്രയോജനമേയുള്ളൂ. 'ആനന്ദം'. ആനന്ദം നൽകാത്ത

ഒന്നിനെയും സമ്പത്തായി കണക്കാക്കാറില്ല. ആനന്ദത്തെ ക്കുറിച്ചുള്ള അവബോധത്തിൽ സാധാരണയായി ആളുകൾക്കു പിഴവു പറ്റിക്കാണുന്നു. ഇന്ദ്രിയങ്ങൾക്ക് താത്കാലികമായുണ്ടാകുന്ന തൃപ്തിയെ ലോകം ആനന്ദമെന്നു തെറ്റായി ധരിക്കുന്നു. പരമമായ ആനന്ദം ബ്രഹ്മസായു ജ്യമാണ്. പരബ്രഹ്മസ്വരൂപിണിയായ ലളിതാംബിക ഏതെങ്കിലും സമ്പത്തിന്റെ സമുന്നതിയെ പ്രാപിച്ചവളാണെന്ന് എടുത്തു പറയേണ്ട കാര്യമില്ല. കാരണം, സമ്പത്തായികണക്കാക്കുന്നവയെല്ലാം അമ്മയുടെ വിഭൂതികളുടെ അല്പാംശങ്ങൾ മാത്രമാണ്. ധനധാന്യാദികളെയോ, കനകരത്നാദികളെയോ, ജ്ഞാനത്തെയോ. ആരോഗ്യത്തെയോ സമ്പത്തായി കണക്കാക്കിയാലും ദേവിക്ക് അവ ലഭിച്ചു എന്നു പറയുന്നതിൽ അർത്ഥമില്ല.

ഈ നാമത്തെ ഉപാസകപക്ഷത്തിൽ നിന്നു വ്യാഖ്യാനിക്കുന്നതു് ഉചിതം. ദേവിയുടെ കരുണാകടാക്ഷത്തിനു പാത്രമാകുന്ന ഭാഗ്യവാന് എല്ലാ സമ്പത്തുകളുടെയും പരമപദം അനായാസേന ലഭിക്കും. ഭൗതിക സമ്പത്തുകളാണ് അയാൾ ആഗ്രഹിക്കുന്നതെങ്കിൽ അതും കാലക്രമത്തിൽ ശാശ്വതമായ ചിദാനന്ദാനുഭൂതിയും ഉണ്ടാകും. ഏതുവിധത്തിലുള്ള ഉപാസ നാരീതിസ്വീകരിച്ചാലും ജഗജ്ജനനിയുടെ നേർക്കു മനസ്സുതിരിഞ്ഞാൽ മാത്രം മതി. സർവസമ്പത്തുകളുടെയും സമുന്നതി സ്വാഭാവികമായി ലഭിക്കും.

*''അഹം ക്രതുരഹം യജ്ഞഃ സ്വധാഹമഹമൗഷധം*
*മന്ത്രോഽഹ മഹമേവാജ്യമഹമഗ്നിരഹം ഹുതം*
*പിതാഹമസ്യജഗതോ മാതാ ധാതാ പിതാമഹഃ*
*വേദ്യം പവിത്രമോങ്കാര ഋക്സാമയജുരേവ ച*
*ഗതിർഭർതാ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്*
*പ്രഭവഃ പ്രലയഃ സ്ഥാനം നിദാനം ബീജമവ്യയം*
*തപാമ്യഹമഹം വർഷം നിഗൃഹ്ണാമ്യുത്സൃജാമി ച*
*അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജ്ജുന*

*(ഗീത. 9, 16 – 19)*

(ക്രതുവും യജ്ഞവും പിതൃക്കൾക്കുള്ള അന്നവും ഔഷധവും മന്ത്രവും ഹോമദ്രവ്യവും അതു സ്വീകരിക്കുന്ന അഗ്നിയും ഹവനക്രിയയും പിതാമഹനും കർമ്മഫലദാതാവും ഞാൻ ആകുന്നു. അറിയപ്പെടാൻ യോഗ്യമായതും ശുദ്ധമായുള്ളതും ഞാൻ തന്നെ. ഞാൻ തന്നെയാണ് ഓങ്കാരവും ഋക്ക്, യജുസ്സ്, സാമം അഥർവം എന്നീ വേദങ്ങളും. കർമ്മഗതിയും,

ഭരിക്കുന്നവനും യജമാനനും സാക്ഷിയും സർവത്തിനും ആധാരവും ശരണവും ഞാൻ തന്നെ. സുഹൃത്തും ഉത്പത്തിയും ലയവും സ്ഥാനവും നിധാനവും നാശമില്ലാത്ത കാരണവും ഞാൻ തന്നെ. ആദിത്യരൂപത്തിൽ തപിപ്പിക്കുന്നതും മേഘങ്ങളുണ്ടാക്കി വർഷിക്കുന്നതും ഞാനാണ്. അമൃതവും മൃത്യുവും സത്തും അസത്തും ഞാൻ തന്നെയാണ്). എന്നു് ഭഗവദ്രൂപത്തിൽ ദേവിതന്നെ അരുളിചെയ്തിട്ടുണ്ടു്. എല്ലാ സമ്പത്തിൻെറയും പരമോന്നതി ലോക മാതാവാണെന്നു നാമത്തിനർത്ഥം.

ഓം ലബ്ധസമ്പത്സമുന്നത്യൈ നമഃ

ശ്രീ പഞ്ചദശാക്ഷരീമന്ത്രത്തിൻെറ പത്താമത്തെ അക്ഷരമായ ലകാരം കൊണ്ടുതുടങ്ങുന്ന ഇരുപതുനാമങ്ങൾ കഴിഞ്ഞു. പതിനൊന്നാമത്തെ അക്ഷരമായ 'ഹ്രീം'കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.

## 201. ഹ്രീംകാരിണീ

പഞ്ചദശാക്ഷരീമന്ത്രത്തിൻെറ പതിനൊന്നാമത്തെ അക്ഷരവും കാമരാജകൂടത്തിൻെറ അന്ത്യാക്ഷരവും ആയ ഹ്രീംകാരം രൂപമായവൾ.

ഓം ഹ്രീംകാരിണ്യൈ നമഃ

## 202. ഹ്രീംകാരാദ്യാ

ഹ്രീംകാരത്തിനു് ആദിയായുള്ളവൾ, ഹ്രീംകാരത്തിൻെറ ആദിയായു ള്ളവൾ എന്നു രണ്ടു തരത്തിൽ ഈ നാമത്തെ വ്യാഖ്യാനിക്കാം. നാമരൂപങ്ങൾകൊണ്ടു വിവക്ഷിക്കാവുന്ന ജഗത്തിൻെറ രൂപം കൈക്കൊ ള്ളുന്നതിനു മുമ്പുള്ളവൾ' പരബ്രഹ്മസ്വരൂപിണി എന്നു് ആദ്യപക്ഷത്തിൽ അർത്ഥം. പ്രകാശാത്മകമായ പരബ്രഹ്മത്തിൽ സ്വാഭാവികമായി 'വിമർശം' എന്ന സ്ഫുരണം ഉണ്ടായി എന്നും അതിൽ നിന്നു ജഗത്തു് ഉണ്ടായി എന്നും ആ വിമർശം തന്നെ ജഗത്തിനെ നിലനിറുത്തുകയും സംഹരിക്കുകയും ചെയ്യുന്നു എന്നും ആചാര്യമതം. ഓങ്കാരം, ഹ്രീംകാരം തുടങ്ങിയ മന്ത്രബീജാക്ഷരങ്ങളും വിമർശത്തിനു ശേഷമേ രൂപം കൊള്ളുകയുള്ളു. ഹ്രീംകാരം പ്രണവം എന്നിവയ്ക്കും ആദ്യയായ പരാശക്തിയാകയാൽ ഹ്രീംകാരാദ്യാ.

ഹ്രീംകാരത്തെ പലഘടകങ്ങളായി പിരിക്കാം. ശബ്ദശാസ്ത്രതത്വങ്ങൾ ഉപയോഗിച്ച് പിരിച്ചാൽ ഹകാരം, രേഫം, രണ്ടു് ഇകാരങ്ങളായി പിരിക്കാവുന്ന ഈകാരം, അനുസ്വാരം, നാദം, എന്നു് അഞ്ചുഘടകങ്ങൾ ഹ്രീംകാര

ത്തിനുണ്ട്. മന്ത്രഘടനയിൽ സൂക്ഷ്മ സൂക്ഷ്മതര സൂക്ഷ്മതമരൂപത്തിൽ എട്ടു വർണ്ണങ്ങൾ ഹ്രീംകാരത്തിൽ അന്തർഭവിക്കുന്നു. മന്ത്രഘടന ഗുരുമുഖത്തുനിന്നറിയേണ്ടതാകയാൽ ഉപരിചർച്ച ഇവിടെ ഉൾപ്പെടുത്തുന്നില്ല. ഇവയിൽ ആദ്യവർണ്ണമായ ഹകാരം രൂപമായവൾ എന്നു് നാമത്തിനർത്ഥം. പ്രപഞ്ചത്തെ പ്രതിനിധാനം ചെയ്യുന്ന ഹ്രീംകാരത്തിൻെറ ആദ്യവർണ്ണം എന്നു സാമാന്യമായി പറയാം. ബ്രഹ്മരൂപത്തിൽ നില നില്ക്കെത്തന്നെ പ്രപഞ്ചരൂപം കൈക്കൊള്ളുന്ന വിവർത്തപ്രക്രിയയുടെ ആരംഭം ആണു് ഹകാരം കുറിക്കുന്നതെന്നു വിവക്ഷ. സൃഷ്ടിക്കു കാരണമായവൾ.

ഓം ഹ്രീംകാരാദ്യായൈ നമഃ

203. ഹ്രീംമധ്യാ

മുൻ നാമത്തിൻെറ തുടർച്ചയായി വ്യാഖ്യാനിക്കേണ്ട നാമം. ഹ്രീംകാരത്തിൻെറ മധ്യമായി വർത്തിക്കുന്നവൾ. പ്രപഞ്ചത്തിൻെറ രൂപീകരണത്തിൻെറ തുടക്കമാണു് മുൻനാമം കുറിച്ചതു്. സാമാന്യവ്യവഹാരത്തിൽ സൃഷ്ടിശക്തി. സ്ഥിതിശക്തിക്കു കാരണമായവൾ.

സൃഷ്ടി, സ്ഥിതി, സംഹാരം എന്നിവ ഓരോ വസ്തുവിലും വ്യക്തിയിലും ഒരേ കാലത്തു നടക്കുന്ന പ്രക്രിയകളാണു്. ഉണ്ടാകുക, നിലനിൽക്കുക, നശിക്കുക എന്നിവയുടെ സമഗ്രഭാവമാണു് സ്ഥിതി. മാറ്റമില്ലാത്ത സ്ഥിതിയില്ല. ബ്രഹ്മാണ്ഡങ്ങളിലായാലും ഭൂമി തുടങ്ങിയ ചെറുഘടകങ്ങളിലായാലും പ്രാണിയുടെ ശരീരത്തിലായാലും പുതുതായി ഘടകങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഉള്ളവ നശിച്ചുകൊണ്ടുമിരിക്കുന്നു. ഉത്പത്തിയും നാശവും അനുസ്യൂതമായി നടക്കുന്ന പ്രക്രിയയാണു സ്ഥിതി. മനുഷ്യശരീരത്തെ ഉദാഹരണമായി പരിശോധിച്ചാൽ ഈ ആശയം വ്യക്തമാകും.

ആഹാരത്തിലൂടെയും പ്രാണവായുവിലൂടെയും പ്രകാശത്തിലൂടെയും ലഭിക്കുന്ന ചൈതന്യം ഉപയോഗിച്ചു ശരീരസ്ഥമായ ജീവശക്തി പുതിയ കോശങ്ങളും സ്തരങ്ങളും കലകളും പേശികളും നിരന്തരമായി സൃഷ്ടിച്ചു കൊണ്ടേ ഇരിക്കുന്നു. സമാന്തരമായി പഴയ കോശങ്ങളും സ്തരങ്ങളും കലകളും പേശികളും നശിച്ചുകൊണ്ടുമിരിക്കുന്നു. ഈ പ്രവർത്തനം നടക്കുന്നിടത്തോളം കാലമേ പ്രാണി ജീവിച്ചിരിക്കുന്നുള്ളു. ഈ ഘട്ടത്തെ സ്ഥിതി എന്നു പറയാം. ലോകങ്ങളുടെയും ബ്രഹ്മാണ്ഡങ്ങളുടെയും കഥ

ഇതു തന്നെ. സസ്യങ്ങളും പ്രാണികളും ജഡവസ്തുക്കളും ഭൂമിയിൽ തുടർച്ചയായി ഉണ്ടായിക്കൊണ്ടിരിക്കെ ഉണ്ടായിരുന്നവ നശിച്ചുകൊണ്ടുമിരിക്കുന്നു. ഭൂമി ഉള്ളിടത്തോളം ഈ പ്രവർത്തനം തുടരും.

ഇത്രയും വിവരിച്ചത് ഹ്രീംകാരം കുറിക്കുന്ന സൃഷ്ടിസ്ഥിതിലയങ്ങാം അനാദ്യന്തമായ ചൈതന്യപ്രവർത്തനത്തെ കുറിക്കുന്നു എന്നു കാണിക്കാനാണ്. സ്ഥിതി എന്നു വ്യവഹരിക്കപ്പെടുന്ന സൃഷ്ടിലയങ്ങളുടെ നിരന്തരതയെ ഹ്രീംകാരമധ്യമായും അതിനു കാരണമായ ചൈതന്യത്തെ ലളിതാംബികയായും ഈ നാമം അവതരിപ്പിക്കുന്നു.

ഓം ഹ്രീംമധ്യായൈ നമഃ

204. ഹ്രീംശിഖാമണിഃ

ഹ്രീംകാരം ചൂഡാരത്നമായുള്ളവാം. ഹ്രീംകാരത്തിനു ചൂഡാമണി ആയുള്ളവാം എന്നും വിഗ്രഹിക്കാം.

മന്ത്രങ്ങാം നിരവധിയാണ്. മന്ത്രബീജാക്ഷരങ്ങളും പലതുണ്ട്. മന്ത്രങ്ങളെ ദേവിയുടെ ആഭരണങ്ങളായി കല്പിച്ചാൽ അവയിൽ സർവശ്രേഷ്ഠമായുള്ളത് ഹ്രീംകാരമാണെന്ന് ആലങ്കാരികപ്രയോഗം. കാൽച്ചിലമ്പുതൊട്ട് കാഞ്ചി, ഹാരങ്ങാം, അംഗദകേയൂരാദികാം, കർണ്ണാഭരണങ്ങാം, നാസാഭരണം തുടങ്ങി ആഭരണങ്ങാം പലതുണ്ടെങ്കിലും ശിരസ്സിൽ അണിയുന്നത് ചൂഡാമണിയാണ്. അതുകൊണ്ടു തന്നെ അത് ആഭരണങ്ങളിൽ സർവപ്രധാനമാകുന്നു. അതുപോലെ മന്ത്രബീജാക്ഷരങ്ങളിൽ സൃഷ്ടിസ്ഥിതിലയാത്മകവും സർവപ്രപഞ്ചപ്രതീകവും പരബ്രഹ്മത്തെ കുറിക്കുന്നതുമായ ഹ്രീംകാരം സർവശ്രേഷ്ഠമാണെന്നു സൂചിപ്പിക്കുന്നു.

ഹ്രീംകാരത്തെ മൂർത്തിമത്തായി കല്പിക്കുന്നതാണ് രണ്ടാമത്തെ വ്യാഖ്യാനം. ഹ്രീംകാരം സർവജഗത്തിൻെറയും പ്രതീകമാണ്. ജഗത്തിനാധാരം ബ്രഹ്മമാണ്. ഹ്രീംകാരത്തിനു പലഘടകങ്ങളുള്ളതിൽ 'ഈം' കേന്ദ്രമായി കല്പിക്കുന്നു. ഈം എന്നതിലെ അവസാന ഘടകം നാദമാണ്. നാദാധാരമായ ഈകാരമായി, ഹ്രീംകാരത്തിൻെറ ചൈതന്യമായി വർത്തിക്കുന്നവാം എന്ന് ഈ പക്ഷത്തിൽ വ്യാഖ്യാനം. ചേതനാചേതനരൂപമായ ജഗത്തിനെയാകെ ധരിക്കുന്ന ബ്രഹ്മചൈതന്യമായി, ഹ്രീംകാരമന്ത്രശരീരത്തിന് ചൂഡാമണിയായി വർത്തിക്കുന്നവാം.

ഹ്രീംകാരമന്ത്രമോ ഹ്രീംകാരം ചേർന്ന മന്ത്രങ്ങളോ ജപിക്കുന്നവർക്ക് സത്യജ്ഞാനാനന്ദരൂപമായി സാക്ഷാത്കരിക്കാവുന്ന രത്നഭൂതചൈതന്യ മാണു് ലളിതാംബിക എന്നു് ഉപാസകപക്ഷത്തിൽ ഫലിതാർത്ഥം.

ഓം ഹ്രീംശിഖാമണയേ നമഃ

## 205. ഹ്രീംകാരകുണ്ഡാഗ്നിശിഖാ

ഹ്രീംകാരമാകുന്ന ഹോമകുണ്ഡത്തിൽ കത്തുന്ന അഗ്നിയുടെ ശിഖ ആയുള്ളവാം. ഹ്രീംകാരത്തെ ഹോമകുണ്ഡമായും ലളിതാംബികയെ ആ ഹോമകുണ്ഡത്തിൽ ജ്വലിക്കുന്ന അഗ്നിശിഖയായും കല്പിക്കുന്ന അലങ്കാര പ്രയോഗം.

വിധിപ്രകാരം തയ്യാറാക്കിയിട്ടുള്ള ഹോമകുണ്ഡത്തിൽ അഗ്നി ജ്വലിപ്പിച്ച് വൈദികമന്ത്രങ്ങളുടെ ഉച്ചാരണത്തോടെ അർപ്പിക്കപ്പെടുന്ന ഹവിസ്സിനെ അഗ്നി തൻെറ ജ്വാലാമുഖങ്ങാം കൊണ്ടു് ഏറ്റുവാങ്ങി ദേവ ന്മാർക്കു് എത്തിക്കുന്നുവെന്നും ഹവിർഭാഗം സ്വീകരിച്ചു തൃപ്തരായ ദേവന്മാർ യാഗം നടത്തിയ ആളിൻെറ ആഗ്രഹമനുസരിച്ചുള്ള പുരുഷാർത്ഥങ്ങാം നൽകി അനുഗ്രഹിക്കുന്നുവെന്നുമാണു് യാഗത്തെക്കുറിച്ചുള്ള സങ്കല്പം.

യാഗത്തിൻെറ ചടങ്ങുകളും ഉപയോഗിക്കുന്ന മന്ത്രങ്ങളും എന്തൊക്കെ ആയാലും ഹവിസ്സു സ്വീകരിച്ചു് ദേവന്മാർക്കു് എത്തിക്കുന്ന അഗ്നി ശിഖകളാണു് യാഗം നടത്തുന്ന ആളിൻെറ ഉദ്ദേശസാദ്ധ്യത്തിനു് ഉപകാരപ്പെടുന്നതു്. ദേവ്യുപാസകൻെറ ആഗ്രഹങ്ങാം സാധിച്ചുകൊടുക്കു ന്നവാം എന്നു് ഈ പക്ഷത്തിൽ അർത്ഥം. ദേവ്യുപാസകൻ ഉപയോഗി ക്കുന്നതു സ്തോത്രങ്ങളായാലും മന്ത്രങ്ങളായാലും ഹ്രീംകാരം അവയിൽ ഉണ്ടാകും. ഹ്രീംകാരം ജപിക്കുമ്പോാം ഉദ്ദിഷ്ടകാര്യങ്ങാം ഉപാസകനു നേടാൻ കഴിയും. ഉപാസകനു് അഭിലാഷങ്ങാം നൽകി അനുഗ്രഹിക്കുന്നവാം.

ഹോമകുണ്ഡവും അഗ്നിയും സമിത്തും ഹവിസ്സുമൊക്കെ പ്രതീകങ്ങാം മാത്രമാണെന്നും അഗ്നികുണ്ഡവും അഗ്നിയും യാഗത്തിൻെറ ചടങ്ങുകളും ഉള്ളിലാണുവേണ്ടതെന്നും ആചാര്യന്മാർ വിശദീകരിക്കുന്നുണ്ടു്.

*"അന്തർനിരന്തരനിരിന്ധനമേധമാനേ*
*മോഹാന്ധകാരപരിപന്ഥിനി സംവിദഗ്നൗ*
*കസ്മിശ്ചിതദ്ഭുതമരീചിവികാസഭൂമൗ*
*വിശ്വം ജുഹോമി വസുധാദിശിവാവസാനം"*

(ഉള്ളിൽ നടവിടാതെ ഇന്ധനമില്ലാതെ ജ്വലിക്കുന്നതും അജ്ഞാന മാകുന്ന അന്ധകാരത്തിനു ശത്രുവായുള്ളതുമായ ചിദഗ്നിയിൽ വസുധ തുടങ്ങി ശിവപര്യന്തമായ വിശ്വത്തെ ഞാൻ ഹോമിക്കുന്നു).

ഈ ആശയം സ്വീകരിച്ചാൽ ഹ്രീംകാരരൂപമായ ഹോമകുണ്ഡം ചിത്താണ്. അതിലെ അഗ്നിശിഖ ശുദ്ധജ്ഞാനവും. ശുദ്ധജ്ഞാനരൂപിണി എന്നു നാമത്തിന് അർത്ഥം കല്പിക്കാം.

ഓം ഹ്രീംകാരകുണ്ഡാഗ്നിശിഖായൈ നമഃ

## 206. ഹ്രീംകാരശശിചന്ദ്രികാ

ഹ്രീംകാരമാകുന്ന ചന്ദ്രനിൽ ചന്ദ്രികയായവറം. ഹ്രീംകാരത്തെ ചന്ദ്രനായി കല്പിക്കുന്ന അലങ്കാരപ്രയോഗം. ചന്ദ്രനിൽ നിന്നു പ്രസരിക്കുന്ന ശീതാംശുക്കറം ഭൂമിയെ കുളുർപ്പിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുന്നു. ചന്ദ്രന്റെ കിരണങ്ങറം സസ്യങ്ങളെ പുഷ്ടിപ്പെടുത്തുന്നു. സസ്യങ്ങറം പുഷ്ടിപ്പെടുമ്പോറം സ്വാഭാവികമായി എല്ലാ ജീവികറംക്കും പുഷ്ടി ഉണ്ടാകുന്നു.

ഹ്രീംകാരം ദേവീസ്വരൂപമാണ്. 'താപത്രയാഗ്നിസന്തപ്തസമാഹ്ലാദന ചന്ദ്രിക'യായി ലളിതാസഹസ്രനാമം ദേവിയെ വർണ്ണിക്കുന്നു. ഹ്രീംകാരജപം കൊണ്ടു വ്യാവഹാരികതലത്തിൽ ഉള്ള പ്രയോജനമാണ് എല്ലാ വിധ താപങ്ങളിൽ നിന്നുമുള്ള മോചനം. ഹ്രീംകാരം ചന്ദ്രനാണ്. ആ ചന്ദ്രനിൽ നിന്നു പ്രസരിക്കുന്ന ചന്ദ്രികയാണു ദേവി.

ജപിക്കുന്നവർക്കും ശ്രവിക്കുന്നവർക്കും മനനം ചെയ്യുന്നവർക്കും എല്ലാ വിധതാപങ്ങളിൽനിന്നും മോചനവും അനന്തമായ ആനന്ദവും നൽകുന്ന ചൈതന്യമായി ഹ്രീംകാരത്തിൽ വർത്തിക്കുന്ന മഹാചൈതന്യം ദേവിയാണ്.

ഓം ഹ്രീംകാരശശിചന്ദ്രികായൈ നമഃ

## 207. ഹ്രീംകാരഭാസ്കരരുചിഃ

ഹ്രീംകാരമാകുന്ന ഭാസ്കരന്റെ പ്രഭാകിരണങ്ങളായി രൂപം പൂണ്ടവറം. മുൻ നാമത്തിൽ ഹ്രീംകാരത്തെ ചന്ദ്രനായി രൂപണം ചെയ്തു. ഈ നാമത്തിൽ സൂര്യനായി രൂപണം ചെയ്തിരിക്കുന്നു.

ഭാസശബ്ദത്തിന് കാന്തി എന്നർത്ഥം. കാന്തിയെ ചെയ്യുന്നവൻ ഭാസ്കരൻ. ഭാസ്കരഭഗവാന്റെ കിരണങ്ങറം ഭൂമിയെ പ്രകാശിപ്പിക്കുന്നു.

ഭൂമിയിൽ അഗ്നിയായും ചന്ദ്രികയായും പകലിന്റെ പ്രകാശമായും വർത്തിക്കുന്ന ഊർജ്ജത്തിന്റെ സ്രോതസ്സ് സൂര്യദേവനാണ്. മഴയ്ക്കും മഞ്ഞിനും ഋതുഭേദങ്ങൾക്കും കാരണവും സൂര്യദേവനാണ്. സൂര്യന്റെ ഉദയാസ്തമനങ്ങൾ കാലനിയാമകപ്രവർത്തനമായിരിക്കുന്നു. അവിദ്യാരൂപമായ അന്ധകാരത്തെ അകറ്റി ജീവികളുടെ ഉള്ളിൽ ജ്ഞാനപ്രകാശമുണ്ടാക്കുന്നത് സൂര്യതേജസ്സാണ്.

മേഘം കൊണ്ട് മറഞ്ഞിരിക്കുമ്പോൾ സൂര്യൻ അപ്രത്യക്ഷനാണെങ്കിലും സൂര്യപ്രകാശം അപ്പോഴും ഭൂമിയെ ചൈതന്യവത്താക്കുന്നു. അതുപോലെ അവിദ്യകൊണ്ടു മൂടിയ മനുഷ്യരുടെ ബുദ്ധിയും മനസ്സും ഹ്രീംകാരം ഉൾക്കൊള്ളുകയോ ഹ്രീംകാരജപത്തിന് ഉന്മുഖമാകുകയോ ചെയ്യുന്നില്ലെങ്കിൽ പോലും ഹ്രീംകാരരൂപിണിയായ ലളിതാംബികയുടെ കാരുണ്യം ചരവും അചരവുമായ എല്ലാത്തിനും ചൈതന്യമായി വർത്തിക്കുന്നു. മേഘപടലങ്ങൾ കാറ്റുകൊണ്ട് ഒഴിയുകയോ മേഘത്തിലെ ജലം വർഷിച്ചു മേഘം ശുഭ്രമാകുകയോ ചെയ്യുമ്പോൾ സൂര്യൻ പ്രത്യക്ഷനാകും. അതുപോലെ അജ്ഞാനവും തജ്ജന്യമായ പാപവും ഒഴിഞ്ഞ് മനസ്സ് ശുദ്ധമാകുമ്പോൾ അതുല്യമായ തേജസ്സോടെ ഹ്രീംകാരരൂപിണിയായ പരാശക്തി ഉപാസകന്റെ ഹൃദയാകാശത്തെ ദീപിപ്പിക്കും. ആ പ്രകാശത്തിന്റെ ഭാഗമായി മാറുന്ന ഉപാസകൻ വ്യക്തിഭാവം നശിച്ച് ശാശ്വതാനന്ദരൂപമായ കൈവല്യം നേടും.

ഭൗതികമായ സുഖവും ആത്യന്തികമായ പരമാനന്ദവും നൽകുന്ന ചൈതന്യമായി ഹ്രീംകാരത്തിൽ സ്ഥിതിചെയ്യുന്നവൾ.

ഓം ഹ്രീംകാരഭാസ്കരരുചയേ നമഃ

208. ഹ്രീംകാരാംഭോദചഞ്ചലാ

ഹ്രീംകാരമാകുന്ന കാർമേഘത്തിൽ മിന്നൽപിണറായി വർത്തിക്കുന്നവൾ.

ഹ്രീംകാരത്തെ കാർമേഘമായി കല്പിക്കുന്നു. അംഭസ്സിനെ – ജലത്തെ ദാനം ചെയ്യുന്നത് അംഭോദം – കാർമേഘം. മേഘങ്ങൾ പൊഴിക്കുന്ന ജലം ഭൂമിക്കു ജീവനമാണ്.

മേഘം അമൃതരൂപമായ ജലം വർഷിച്ച് ഭൂമിയിലുള്ള സസ്യങ്ങളെയും ജീവികളെയും നിലനിറുത്തുകയും പുഷ്ടിപ്പെടുത്തുകയും ചെയ്യുന്നു. ഹ്രീംകാരം ജപിക്കുന്നവർക്കു് സർവകാമങ്ങളും നൽകി അനുഗ്രഹിക്കുന്നു.

ഈ പക്ഷത്തിൽ ഹ്രീംകാരത്തിനും മേഘങ്ങൾക്കും തമ്മിൽ സാമ്യം. സോദ്ദേശ്യമായി, മുഖ്യമായും ഭൗതികമായ കാമനകളോടെ, ഹ്രീംകാരോപാസന ചെയ്യുന്നവർക്ക് ഐശ്വര്യാഭിവൃദ്ധി ഉണ്ടാകും. ഐശ്വര്യവും സമ്പത്തും കാമക്രോധാദികളെ വിളിച്ചുവരുത്തും. സ്വാഭാവികമായി അഹങ്കാരം കടന്നുവരും. അവിദ്യാരൂപമായ അജ്ഞാനം മനസ്സിനെ ഇരുളടഞ്ഞതാക്കും. അപ്പോൾ മേഘാവരണത്തെ ഭേദിക്കുന്ന മിന്നൽക്കൊടി പോലെ ദേവീകാരുണ്യം ഉപാസകർക്കു നേർവഴി കാട്ടാനായി ജ്വലിച്ചണയും. മിന്നലിൻെറ പ്രകാശം അല്പനേരത്തേയ്ക്കേ ഉള്ളുവെങ്കിലും അതു് തീവ്രമാണു്, എല്ലാറ്റിനെയും പ്രകാശിപ്പിക്കുന്നതുമാണു്. താൻ അനുഭവിക്കുന്ന സുഖഭോഗങ്ങൾ ദേവീകാരുണ്യത്തിൻെറ ഫലമാണെന്നു ബോധമുണ്ടാകുന്ന വിവേകിയായ ഉപാസകൻ ആ പ്രകാശം ഉൾക്കൊണ്ടു് നിത്യവും നിരതിശയവുമായ ആനന്ദപ്രാപ്തിക്കു യത്നിക്കും.

മിന്നൽ അല്പനേരം മാത്രം നിലനിൽക്കുന്നതാകയാൽ അതിനു് 'ചഞ്ചല' 'ചപല' എന്നൊക്കെ പര്യായമുണ്ടു്. വിവേകിയായ ഉപാസകൻെറ മനസ്സിൽ പ്രത്യക്ഷമാകുന്ന 'ഹ്രീംകാരാംഭോദചഞ്ചല' ചപലയും ചഞ്ചലയുമല്ല. ആ മിന്നൽക്കൊടിയുടെ പ്രകാശം ശാശ്വതമാണു്. ആഗമങ്ങൾ അതിനെ 'സ്ഥിരസൗദാമിനി' എന്നു നിർദ്ദേശിക്കുന്നു. പൊലിയാത്ത മിന്നൽപ്രകാശം. ആരംഭത്തിൽ ചഞ്ചലയായി പ്രത്യക്ഷപ്പെടുന്ന ദേവീചൈതന്യത്തെ 'സ്ഥിരസൗദാമിനി'യായി നിലനിറുത്താനുള്ള വിവേകപൂർവമായ പ്രവർത്തനം നടത്തുന്ന ഹ്രീംകാരോപാസകൻ ദുഃഖസ്പർശമില്ലാത്ത ആനന്ദം അനുഭവിക്കുന്നു. ഭൗതികജീവിതത്തിൽ വിജയവും പുരുഷാർത്ഥസമൃദ്ധിയും കൈവല്യവും അവനു സ്വാധീനമാകുന്നു.

ഓം ഹ്രീംകാരാംഭോദചഞ്ചലായൈ നമഃ

## 209. ഹ്രീംകാരകന്ദാങ്കുരികാ

ഹ്രീംകാരമാകുന്ന കിഴങ്ങിൻെറ അങ്കുരമായവൾ. ഹ്രീംകാരത്തെ കിഴങ്ങായും ദേവിയെ അതിൻെറ മുളയായും ആലങ്കാരികകല്പന.

സസ്യങ്ങളുടെ വംശവർദ്ധന പലതരത്തിലാണു്. ചിലതു് വിത്തു മുളച്ചുണ്ടാകുന്നു. മറ്റു ചിലതു് കിഴങ്ങിൽ മുള പൊട്ടിയുണ്ടാകുന്നു. താമര, ചേമ്പു്, ചേന, ഇഞ്ചി തുടങ്ങിയവ കിഴങ്ങിൽനിന്നു മുളച്ചു ണ്ടാകുന്നവയാണു്. വിത്തുമുളച്ചുണ്ടാകുന്ന സസ്യത്തിൻെറ വളർച്ചയ്ക്കു് ആദ്യഘട്ടം മുതലേ ചുറ്റുപാടുകളിൽ നിന്നു് ആഹാരം സ്വീകരിക്കണം. കിഴങ്ങു മുളച്ചുണ്ടാകുന്ന

സസ്യശിശുവിനു് ആവശ്യമായ ആഹാരം കിഴങ്ങിൽത്തന്നെയുണ്ടു്. കിഴങ്ങിൽ ഉണ്ടാകുന്ന മുള കിഴങ്ങിൽ നിന്നു തന്നെ ആഹാരം സ്വീകരിച്ചു വളരും.

മുള വളർന്നു് ശാഖകളും ഇലകളും പൂക്കളും കായ്കളുമായി വിവർത്തിതമാകുന്നു. ഇലയും പൂവും കായും തടിയും കൊമ്പും എല്ലാം അങ്കുരത്തിൽ അന്തർഹിതമായിരിക്കുന്നു. ഹ്രീംകാരമന്ത്രബീജം ഉപാസിക്കുമ്പോൾ പ്രത്യക്ഷമാകുന്ന ദേവീചൈതന്യം ഉപാസകനു് അഷ്ടൈശ്വര്യങ്ങളായും ചതുർവിധപുരുഷാർത്ഥങ്ങളായും പടർന്നു വളർന്നു് പുഷ്പിച്ചു് അന്തത്തിൽ കൈവല്യരൂപമായ ഫലം പ്രദാനം ചെയ്യുന്നു.

ഹ്രീംകാരം സർവവേദശാസ്ത്രസംഗ്രഹരൂപമായ ശുദ്ധജ്ഞാനകേന്ദ്രമാണു്. അതിന്റെ അങ്കുരം വിവർത്തപ്രക്രിയകൊണ്ടു് വേദങ്ങളായും ഉപനിഷത്തുകളായും ശാസ്ത്രങ്ങളായും പുരാണേതിഹാസങ്ങളായും അന്യമന്ത്രങ്ങളായും രൂപംകൊള്ളുന്നു. സർവജ്ഞാനവും ഹ്രീങ്കാരോപാസകനു് ഉണ്ടാകും എന്നും സൂചന.

ഓം ഹ്രീംകാരകന്ദാങ്കുരികായൈ നമഃ

210. ഹ്രീംകാരൈകപരായണാ

ഹ്രീംകാരം ഏകപരായണമായുള്ളവൾ. പരായണത്തിനു് മുഖ്യമായ ആശ്രയം, അന്ത്യലക്ഷ്യം, സാരം, എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങൾ. ഹ്രീംകാരം ദേവിയുടെ ഏകപരായണമാണെന്നു് നാമത്തിനു് അർത്ഥം. ദേവീപരമായ മന്ത്രബീജാക്ഷരങ്ങളും അവ ചേർന്നുള്ള മന്ത്രങ്ങളും നിരവധി ഉണ്ടെങ്കിലും അവയ്ക്കെല്ലാം ആധാരഭൂതമായിരിക്കുന്നതു് ഹ്രീംകാരമാണു്. ഹ്രീംകാരമല്ലാതെ മറ്റൊന്നും ആവശ്യമില്ല എന്നും പറയാം.

ദേവീതത്ത്വങ്ങളുടെ സാരഭൂതമായ മന്ത്രമാണു് ഹ്രീംകാരം. ദേവ്യുപാസകന്റെ പരമമായ ആശ്രയവും അന്ത്യലക്ഷ്യവും ഹ്രീംകാരം തന്നെ. ഭുവനേശ്വരീബീജമായ ഹ്രീംകാരം സൃഷ്ടിസ്ഥിതിസംഹാരതിരോധാനാനുഗ്രഹ ശക്തികളുടെ പ്രതീകമാണു്

ഓം ഹ്രീംകാരൈകപരായണായൈ നമഃ

211. ഹ്രീംകാരദീർഘികാഹംസീ

ഹ്രീംകാരമാകുന്ന ദീർഘികയിൽ (കളിക്കുന്ന) അരയന്നപ്പിട ആയവൾ.

ദീർഘവൃത്താകൃതിയിലുള്ള ക്രീഡാതടാകമാണു് ദീർഘിക.

ഉദ്യാനങ്ങളിലും മറ്റും ഭംഗിക്കുവേണ്ടി ഉണ്ടാക്കുന്ന ചെറു ജലാശയം. ആ ക്രീഡാതടാകത്തിൽ രാജഹംസങ്ങൾ കളിച്ചു നീന്തുന്നുണ്ടാകും.

സംസാരസാഗരം ദുർഗ്ഗമമാണ്. അതു തരണം ചെയ്യുന്നത് എളുപ്പമല്ല. അഗാധത, അനന്തമായ വ്യാപ്തി, വലിയ തിരമാലകൾ, നീർച്ചുഴികൾ, നിരവധി ക്രൂരജന്തുക്കൾ ഇവയൊക്കെ സമുദ്രത്തിലുള്ളതുപോലെ പലവിധത്തിലുള്ള ദുഃഖങ്ങൾ സംസാരതരണം ചെയ്യുന്ന മനുഷ്യനെ ക്ലേശിപ്പിക്കും. നാമത്തിൽ ഹ്രീംകാരത്തെ ക്രീഡാതടാകമായി രൂപണം ചെയ്തിരിക്കുന്നു. സർവപ്രപഞ്ചപ്രതീകവുമാണ് ഹ്രീംകാരം. ഹ്രീംകാര സാധനചെയ്യുന്ന ഉപാസകന് സംസാരം ക്രീഡാതടാകമായി അനുഭവപ്പെടും. ക്രീഡാതടാകം പ്രേക്ഷകന് ആനന്ദം മാത്രമേ നൽകുന്നുള്ളു. സമുദ്രത്തിലുള്ള അപകടങ്ങൾ ഒന്നുമില്ല. മാത്രമല്ല ആ ജലത്തിൽ അവൻ അകപ്പെടുന്നുമില്ല. കണ്ടു രസിക്കുന്നതേയുള്ളു.

തടാകം മാത്രമല്ല അതിൽ വിഹരിക്കുന്ന അരയന്നപ്പിടയുടെ ജലക്രീഡയും അവനെ ആനന്ദിപ്പിക്കും. ഹ്രീംകാരരൂപമായ ദീർഘികയിൽ നീന്തിക്കളിക്കുന്ന രാജഹംസി ജഗജ്ജനനിയായ ലളിതാംബിക തന്നെയാണ്.

ഹംസശബ്ദം ഉപാസകനും ഉപാസ്യശക്തിക്കും തമ്മിലുള്ള അഭേദഭാവനയെകുറിക്കുന്ന പദമാണ്. ഇവിടെ സ്ത്രീലിംഗരൂപത്തിൽ പ്രയോഗിച്ചിരിക്കുന്നു. ഹ്രീംകാരമാകുന്ന ക്രീഡാതടാകത്തിൽ വിഹരിക്കുന്ന രാജഹംസി താൻതന്നെ ആണെന്ന അവബോധം കാലക്രമത്തിൽ ഉപാസകനു നൽകി അനുഗ്രഹിക്കുന്നവളാണ് ലളിതാംബിക എന്നു വ്യംഗ്യസൂചന.

ഓം ഹ്രീംകാരദീർഘികാഹംസ്യൈ നമഃ

## 212. ഹ്രീംകാരോദ്യാനകേകിനീ

ഹ്രീംകാരമാകുന്ന ഉദ്യാനത്തിലെ പെണ്മയിലായുള്ളവൾ. മുൻ നാമങ്ങളിലെപ്പോലെയുള്ള അലങ്കാരകല്പന തുടരുന്നു. ഈ നാമത്തിൽ ഹ്രീംകാരത്തെ ഉദ്യാനമായും ലളിതാംബികയെ ആ ഉദ്യാനത്തിൽ വിഹരിക്കുന്ന മയിൽപ്പേടയായും കല്പിക്കുന്നു.

ഹ്രീംകാരമാകുന്ന ഉദ്യാനത്തിൽ ബ്രഹ്മവിഷ്ണുമഹേശ്വരന്മാർ തുടങ്ങിയ ദേവന്മാരാണ് വൃക്ഷങ്ങളും ലതകളും. പ്രപഞ്ചങ്ങളുടെ സൃഷ്ടിസ്ഥിതിലയങ്ങൾ ആ ഉദ്യാനതരുക്കളുടെ ഫലങ്ങൾ. അവയ്ക്കിടയിൽ സ്വതന്ത്രയായി ഈ പെൺമയിൽ വിഹരിക്കുന്നു. ആ സ്വതന്ത്രവിഹാരം ഉദ്യാന

ത്തിനു ശോഭയും ചൈതന്യവും നൽകുന്നു. ഹ്രീംകാരമാകുന്ന ഉദ്യാനത്തിൽ എത്തിച്ചേരുന്ന ഉപാസകന് ധർമ്മാർത്ഥകാമങ്ങളാകുന്ന പുരുഷാർത്ഥങ്ങൾ സ്വാഭാവികമായി ലഭിക്കുന്നു. നിരതിശയാനന്ദരൂപമായ കൈവല്യം ആ ഉദ്യാനത്തിൽ വിഹരിക്കുന്ന ജഗന്മാതാവാകുന്ന പെൺമയിലിനെ സാക്ഷാത്കരിക്കുന്നതോടെ അനായാസമായി ലഭിക്കുന്നു.

ഓം ഹ്രീംകാരോദ്യാനകേകിന്യൈ നമഃ

## 213. ഹ്രീംകാരാരണ്യഹരിണീ

ഹ്രീംകാരമാകുന്ന അരണ്യത്തിൽ ഹരിണിയായി ക്രീഡിക്കുന്നവൾ. ഹ്രീംകാരം അവിദ്യാരൂപമായ മായയെയും പ്രതിനിധാനം ചെയ്യുന്നു.

മായാപ്രവർത്തനം ഉള്ളിടത്ത് കാമക്രോധലോഭാദികളുണ്ടാകും. ഇവിടെ അവയെ വ്യാഘ്രശാർദ്ദൂലാദികളായ ഹിംസ്രജന്തുക്കളായി കല്പിച്ചിരിക്കുന്നു. വ്യാഘ്രാദികൾ ഉള്ള സ്ഥലത്ത് മാൻപേട ക്രീഡിക്കുകയില്ല. അവിടെ നിന്ന് ഓടിമാറുകയേ ഉള്ളു. വനത്തിൽ കടന്നു ചെല്ലുമ്പോൾ മാൻകൂട്ടം സമാധാനമായി മേഞ്ഞു കളിക്കുന്നതു കണ്ടാൽ അവിടെ ദുഷ്ടമൃഗങ്ങളുടെ ശല്യമില്ലെന്നു കരുതാം.

ഹ്രീംകാരം മായാരൂപവുമാണെങ്കിലും ലളിതാംബികയാകുന്ന ഹരിണിയെ അതിനുള്ളിൽ കാണുന്നുണ്ടെങ്കിൽ കാമക്രോധാദിദുഷ്ട മൃഗങ്ങൾ അവിടെ ഇല്ല എന്ന് അറിയണം.

ഭജനയും ഉപാസനയും കൊണ്ട് മാലിന്യങ്ങളകന്ന മനസ്സോടെ ഹ്രീംകാരധ്യാനം ചെയ്യുമ്പോൾ മായാബന്ധമില്ലാതെ ജഗദംബയെ സാക്ഷാത്കരിക്കാൻ കഴിയും. എന്നു നാമം സൂചിപ്പിക്കുന്നു.

ഓം ഹ്രീംകാരാരണ്യഹരിണ്യൈ നമഃ

## 214. ഹ്രീംകാരാവാലവല്ലരീ

ഹ്രീംകാരമാകുന്ന ആവാലത്തിൽ വല്ലരി ആയി സ്ഥിതിചെയ്യുന്നവൾ.

സസ്യങ്ങളുടെ ചുവട്ടിൽ ഉണ്ടാക്കുന്ന തടമാണ് ആവാലം. വെള്ളം ഒലിച്ചുപോകാതെ തടഞ്ഞു നിറുത്തുകയും ചെടിക്ക് ആഹാരമായി നൽകുകയും ചെയ്യുന്നത് എന്നു പദാർത്ഥം. ഈ നാമത്തിൽ ഹ്രീംകാരത്തെ ആവാലമായും ലളിതാംബികയെ ആ ആവാലത്തിലുള്ള വല്ലരി ആയും കല്പിച്ചിരിക്കുന്നു.മനുഷ്യജീവിതം പുണ്യപാപസങ്കലിതമാണ്. പുണ്യം

ജീവിതത്തിൽ സന്തോഷവും പാപം ദുരിതവും ഉണ്ടാക്കുന്നു. അല്പമായ പാപം പോലും പുണ്യത്തിൻെറ അനുഭവങ്ങളെ തടയും. ആവാലം ജലത്തെ ഒലിച്ചുപോകാതെ തടഞ്ഞു നിറുത്തി ഉള്ളിലുള്ള ചെടിയെ പോഷിപ്പിക്കുന്നതുപോലെ ഹ്രീംകാരജപം പുണ്യത്തെ പാപത്തിൻെറ കുത്തൊഴുക്കിൽ നഷ്ടപ്പെടാതെ സംരക്ഷിക്കുന്നു. ഹ്രീംകാരോപാസകൻെറ സത്കർമ്മങ്ങാം പാപത്തിൻെറ പ്രവാഹത്തിൽ ലയിച്ചു പോകുന്നില്ല. ഹ്രീംകാരമന്ത്രം ജപിക്കുന്ന ഉപാസകൻെറ പാപങ്ങാം സ്വയം നശിക്കും. പാപകർമ്മങ്ങളിൽ ഏർപ്പെടാതെ മന്ത്രശക്തി അയാളെ സംരക്ഷിക്കും. സഞ്ചിതപാപങ്ങാം നശിക്കുകയും പുതിയ പാപങ്ങാം ഉണ്ടാകാതിരിക്കുകയും ചെയ്യുമ്പോാം പുണ്യശക്തികാം വർദ്ധിക്കും. പാപം നശിച്ച് പുണ്യം വർദ്ധിക്കുമ്പോാം ശുദ്ധമായ മനസ്സിൽ ശ്രീവിദ്യാരൂപിണിയായ ജഗദംബയുടെ കാരുണ്യം ജ്ഞാനരൂപത്തിൽ മുളയ്ക്കും. ആ അങ്കുരം വളർന്ന് ശാഖകളും തളിരുകളുമായി തഴച്ചു പൂത്ത് ഫലപ്രാപ്തിയിൽ എത്തുമ്പോാം ഉപാസകന് ഇഹലോകസുഖവും പരലോകസുഖവും ആ കല്പവല്ലിയുടെ ഫലങ്ങളായി ലഭിക്കും.

ഓം ഹ്രീംകാരാവാലവല്ലര്യൈ നമഃ

## 215. ഹ്രീംകാരപഞ്ജരശുകീ

ഹ്രീംകാരമാകുന്ന കൂട്ടിനുള്ളിൽ ശുകിയായി വർത്തിക്കുന്നവാം. ഹ്രീംകാരത്തെ കിളിക്കൂടായും ലളിതാംബികയെ അതിനുള്ളിലെ കിളിയായും കല്പിച്ചിരിക്കുന്നു. കൂട്ടിനുള്ളിലകപ്പെട്ട കിളി സ്വതന്ത്രയല്ല. കൂടിനുള്ളിൽ ബന്ധനസ്ഥയാണ്. ഹ്രീംകാരമാകുന്ന കൂട്ടിൽ മഹാദേവി ബന്ധനത്തിലാണ്.

പൂർവജന്മാർജ്ജിതസുകൃതം കൊണ്ടു മാത്രമേ ഹ്രീംകാരോപാസനയ്ക്ക് ആഗ്രഹമുണ്ടാകൂ. ആഗ്രഹമുണ്ടായാൽത്തന്നെ അത് അപൂർവ്വം ചിലർക്കുമാത്രമേ നടത്താൻ കഴിയൂ. ഹ്രീംകാരോപാസനയോ ഹ്രീംകാരം ചേർന്ന മന്ത്രങ്ങളുടെ ജപമോ ഹ്രീംകാരയുക്തമായ സ്തോത്രങ്ങളുടെ ആലാപനമോ നടത്തുന്നവർക്ക് ദേവി സ്വാഭാവികമായും സ്വാധീനയാകും. കൂടു കൈവശമായാൽ കൂട്ടിനുള്ളിലുള്ള ശുകിയും സ്വാധീനത്തിലാകും എന്നതുപോലെ.

കൂട്ടിനുള്ളിലുള്ളത് ഏതെങ്കിലും പക്ഷിയായാൽ വിശേഷമില്ല. നാമം 'ശുകി' എന്ന് എടുത്തു പറയുന്നു. വളർത്തുപക്ഷികളിൽ മനോരഞ്ജകത്വം ഏറ്റവും കൂടുതലുള്ളത് തത്തയ്ക്കാണ്. മനുഷ്യശബ്ദം അനുകരിച്ച്

സംസാരിക്കാൻ തത്തയ്ക്കു കഴിവുണ്ടു്. ശ്യാമളാദേവിയുടെ കൈയിലുള്ള പെൺകിളി സർവവിദ്യാസ്വരൂപമാണു്. തുഞ്ചത്താചാര്യനുവേണ്ടി രാമായണവും ഭാരതവും ശ്രീഭാഗവതവും പാടിയ കിളിയാണു് ഹ്രീംകാര പഞ്ജരത്തിനുള്ളിലുള്ളതു്. ഹ്രീംകാരോപാസകനു സകല കലകളും ശാസ്ത്രങ്ങളും വിധേയമാകുമെന്നും അയാൾ സർവജ്ഞനാകുമെന്നും സൂചന.

കൂട്ടിലകപ്പെട്ടകിളി കുട്ടികൾക്കു കളിപ്പാട്ടവുമാണു്. തീവ്രോപാസ നയ്ക്കു് അധികാരികളല്ലാത്ത ഉപാസകർക്കും ദേവിയെ ആരാധിക്കാൻ ഹ്രീംകാരബീജമന്ത്രം ഉപയോഗിക്കാമെന്നും അപ്രകാരം ചെയ്യുന്നവരിൽ ദേവീപ്രസാദമുണ്ടാകുമെന്നും ഈ നാമം സൂചിപ്പിക്കുന്നുവെന്നു് ആചാര്യമതം.

ഓം ഹ്രീംകാരപഞ്ജരശുക്യൈ നമഃ

216. ഹ്രീംകാരാങ്ഗണദീപികാ

ഹ്രീംകാരമാകുന്ന അങ്കണത്തിൽ ദീപമായുള്ളവൾ. ഹ്രീംകാരത്തെ അങ്കണമായും ലളിതാദേവിയെ ആ അങ്കണത്തിൽ പ്രകാശിക്കുന്ന ദീപമായും കല്പിക്കുന്നു. അങ്കണം മുറ്റമാണു്. 'നടക്കാനുള്ള സ്ഥലം' എന്നു പദാർത്ഥം. വിശ്രമിക്കാനുള്ള ഉലാത്തലിനുള്ള സ്ഥലം. വീടിന്റെ മുൻവശത്തുള്ള തുറന്നസ്ഥലം. അങ്കണത്തിൽ കത്തുന്ന വിളക്കു് അങ്കണത്തിനു് അലങ്കാരമാണു്. അങ്കണത്തിലുള്ള എല്ലാത്തിനെയും അതു് ദൃഷ്ടിവിഷയ മാക്കുന്നു. പ്രകൃതത്തിൽ ഹ്രീംകാരമാണു് അങ്കണം. സർവപ്രപഞ്ചപ്രതീക മാണു് ഹ്രീംകാരം. സൃഷ്ടിസ്ഥിതിലയതിരോധാനാനുഗ്രഹങ്ങളും ബ്രഹ്മാ വിഷ്ണുമഹേശ്വരാദികളായ സകലദേവശക്തികളും ഹ്രീംകാരമാകുന്ന അങ്കണത്തിലുണ്ടു്. അവയെയെല്ലാം ഉപാസകനു സാക്ഷാത്കരിക്കാൻ സഹായിക്കുന്ന ദീപമാണു് ലളിതാംബികാദേവി.

ഹ്രീംകാരോപാസനകൊണ്ടു് സർവജ്ഞത സിദ്ധിക്കുമെന്നു മുൻപു പറഞ്ഞു. എല്ലാ പ്രപഞ്ചശക്തികളെയും ദേവശക്തികളെയും സാക്ഷാത്കരി ക്കാനും ഹ്രീംകാരോപാസനകൊണ്ടു കഴിയും. ലളിതാംബികയാകുന്ന അഖണ്ഡജ്യോതിസ്സു് ഹ്രീംകാരത്തിൽ പ്രകാശിക്കുന്നു. ആ പ്രഭാപൂരത്തിൽ തെളിയാത്തതായി ഒന്നും തന്നെയില്ല.

ഓം ഹ്രീംകാരാങ്ഗണദീപികായൈ നമഃ

## 217. ഹ്രീംകാരകന്ദരാസിംഹീ

ഹ്രീംകാരമാകുന്ന ഗുഹയിൽ വസിക്കുന്ന പെൺസിംഹം ഹ്രീംകാരത്തെ കന്ദരമായും ജഗദംബികയെ ആ ഗുഹയിൽ വസിക്കുന്ന പെൺ സിംഹമായും കല്പിക്കുന്നു.

പർവതത്തിലുള്ള ഗുഹയോടു് ഹ്രീംകാരത്തെ ഉപമിച്ചിരിക്കുന്നു. മനുഷ്യൻെറ ഈശ്വരോന്മുഖമായ ചിന്തയ്ക്കു് അനേകം തലങ്ങളുണ്ടു്. അതുകൊണ്ടു് തന്നെ നിരവധി ആരാധനാസമ്പ്രദായങ്ങളും യോഗരീതികളും ഉണ്ടായിട്ടുണ്ടു്. പ്രപഞ്ചനിയാമകശക്തികളെ സ്വാധീനിക്കാനും പ്രീതിപ്പെടുത്താനും ഉപയോഗിക്കുന്ന ബഹുകോടിമന്ത്രങ്ങളുണ്ടു്. അവയുടെ കൂട്ടത്തിൽ സാധാരണ ഉപാസകനു് മിക്കവാറും അപ്രാപ്യമാണു ഹ്രീംകാരം. വേദങ്ങളുടെയും വേദമൗലികളായ ഉപനിഷത്തുകളുടെയും സാരസംഗ്രഹരൂപമാകയാൽ ഹ്രീംകാരത്തെ പർവതഗുഹയുമായി താരതമ്യപ്പെടുത്തിയിരിക്കുന്നു. കാനനവലയിതമായ പർവതത്തിൽ കടന്നുചെല്ലാൻ തന്നെ വിഷമം. പർവതം കയറി അതിലുള്ള കന്ദരം കണ്ടെത്തുന്നതിനു് അസാമാന്യമായ ധീരതയും ക്ലേശസഹിഷ്ണുതയും നിശ്ചയദാർഢ്യവും വേണം. അതുപോലെ ഹ്രീംകാരോപാസന നടത്തുന്നതിനു് ഉപാസകനു് പൂർവപുണ്യപരിപാകവും ക്ലേശസഹിഷ്ണുതയും ദൃഢനിശ്ചയവും മനോബലവും ഉണ്ടായേ പറ്റൂ.

ഗിരികന്ദരം കണ്ടെത്തിയാലും കന്ദരത്തിനുള്ളിലുള്ള സിംഹിയെ സമീപിക്കാൻ പലർക്കും ധൈര്യമുണ്ടാകുകയില്ല. അതുണ്ടായാലോ, മത്തഗജങ്ങളുടെ തല അടിച്ചു പൊട്ടിക്കുമ്പോൾ സിംഹിയുടെ നഖങ്ങളിൽ പറ്റുന്ന മുത്തുമണികൾ ആ കന്ദരത്തിനുള്ളിൽ ചിതറിക്കിടക്കുന്നവ അയാൾക്കു സ്വായത്തമാകും. സിംഹി വസിക്കുന്ന ഗുഹയ്ക്കുള്ളിൽ മറ്റു മൃഗങ്ങൾ കടന്നുചെല്ലാറില്ല. അതുപോലെ ഹ്രീംകാരോപാസകനു് അന്യമന്ത്രങ്ങൾ ആവശ്യമില്ലാതാകും. ഹ്രീംകാരകന്ദരസ്ഥയായ സിംഹിയുടെ കാരുണ്യം ലഭിക്കുന്നവനു് കന്ദരമുൾപ്പെടുന്ന ഗിരിപ്രദേശമാകെ സ്വാധീനമാകും.

ഹ്രീംകാരോപാസന കൊണ്ടു് സർവവും സ്വാധീനമാകും എന്നു ഭാവം.

ഓം ഹ്രീംകാരകന്ദരാസിംഹ്യൈ നമഃ

## 218. ഹ്രീംകാരാംഭോജഭൃംഗികാ

**ഹ്രീംകാരമാകുന്ന അംഭോജത്തിലെ പെൺവണ്ടു്. ഹ്രീംകാരത്തെ**

താമരപ്പൂവായും ലളിതാംബികയെ അതിൽ രമിക്കുന്ന പെൺവണ്ടായും കല്പിക്കുന്നു. വർണ്ണഭംഗി, ഇതളുകളുടെ ധാരാളത, പരാഗം, ജലത്തിനടിയിൽ ഭൂമിയിൽ ഉറച്ചുള്ള കന്ദം തുടങ്ങിയവ താമരയുടെ വിശേഷഗുണങ്ങളാണ്. ജലപ്പരപ്പിൽ പൊന്തിക്കിടക്കുന്ന താമരയിലകൾക്ക് ആധാരം ജലമാണെങ്കിലും ജലം താമരയിലയിൽ പറ്റുകയില്ല. ജലത്തിനുമുകളിൽ ഉയർന്നു വിടരുന്ന താമരപ്പൂവ് സൂര്യപ്രകാശത്തിൽ വിടരുകയും സൂര്യാസ്തമനത്തിൽ കൂമ്പുകയും ചെയ്യും. ഈ സവിശേഷതകൾ കൊണ്ട് ഈ നാമത്തിൽ താമരയെ ഭൗതികപ്രപഞ്ചത്തിന്റെ പ്രതീകമായി കണക്കാക്കണമെന്നു വ്യാഖ്യാതാക്കൾ. ഭൗതികപ്രപഞ്ചത്തിന് വർണ്ണഭംഗിയും ആകർഷണീയതയും ഉണ്ടാക്കുന്നത് ജഗദീശ്വരിയുടെ കാരുണ്യവും വിഭൂതികളുമാണ്. അതിനാൽ ദേവിയെ ആ താമരപ്പൂവിലെ പെൺവണ്ടായി കല്പിക്കുന്നു.

വണ്ട് അനേകം പുഷ്പങ്ങളിലെ തേൻ നുകരുന്നുവെങ്കിലും താമരയോടാണ് അതിനു കൂടുതൽ താത്പര്യം. ലളിതാംബിക സർവ മന്ത്രാത്മികയാണ്. എല്ലാ മന്ത്രങ്ങളും ദേവീചൈതന്യം ഉൾക്കൊള്ളുന്നു. എങ്കിലും ഹ്രീംകാരം സവിശേഷമായ ദേവീചൈതന്യം ഉൾക്കൊള്ളുന്നു. ദേവീപരമായ മന്ത്രബീജാക്ഷരങ്ങൾ വേറെയും ഉണ്ടെങ്കിലും ഹ്രീംകാരം ദേവീപ്രണവം എന്നു പ്രസിദ്ധം.

ഉപാസകന് നിരതിശയസൗന്ദര്യപൂർവമായ ആനന്ദാനുഭൂതി നൽകി ഇഹലോകസുഖവും കൈവല്യവും നൽകുന്നതാണ് ഹ്രീംകാരം. അതിൽ ദേവിയുടെ സവിശേഷസാന്നിദ്ധ്യമുണ്ട്.

ഓം ഹ്രീംകാരാംഭോജഭൃംഗികായൈ നമഃ

219. ഹ്രീംകാരസുമനോമാധ്വീ

ഹ്രീംകാരമാകുന്ന പുഷ്പത്തിലെ തേനായുള്ളവൾ. ഹ്രീംകാരത്തെ പൂവായും ലളിതാംബികയെ ആ പൂവിലെ തേനായും കല്പിക്കുന്നു.

വൃക്ഷലതാദികൾക്ക് തണ്ട്, ശാഖകൾ, ഉപശാഖകൾ, ഇല തുടങ്ങിയ അവയവങ്ങൾ പലതുണ്ടെങ്കിലും ഏറ്റവും പ്രധാനപ്പെട്ട അവയവം പൂവാണ്. ഏവരേയും ആകർഷിക്കുന്ന വർണ്ണഭംഗി, സുഗന്ധം, മാർദ്ദവം എന്നീ ഗുണങ്ങളുള്ള പുഷ്പമാണ് ഫലമായി രൂപം കൊള്ളുന്നത്. അതുപോലെ ഉപാസനാസമ്പ്രദായങ്ങൾ പലതുണ്ടെങ്കിലും ഫലദായകമായ പുഷ്പം ഹ്രീംകാരമന്ത്രമാണ്. ഹ്രീംകാരോപാസന നിഷ്ഫലമാകുകയില്ല എന്നു സൂചന.

പൂജാവിധികളിൽ അർച്ചനയ്ക്കു പ്രാധാന്യമുണ്ട്. വിശിഷ്ടപുഷ്പങ്ങളാണ് അർച്ചനയ്ക്ക് ഉപയോഗിക്കുന്നത്. അതുപോലെ ദേവിയെ അർച്ചിക്കാൻ സ്വീകരിക്കാവുന്ന മന്ത്രപുഷ്പങ്ങളിൽ സർവശ്രേഷ്ഠമാണ് ഹ്രീംകാരം.

പൂക്കളിലെ തേൻ ഭൃംഗാദികളായ ജീവികൾക്ക് പരാഗസംക്രമണത്തിനു പ്രകൃതി നൽകുന്ന പ്രതിഫലമാണ്. തേൻകുടിക്കാൻ വേണ്ടി എത്തുന്ന ഷട്പദങ്ങൾ ബോധപൂർവമല്ലെങ്കിലും പൂമ്പൊടിയെ പുഷ്പാന്തരങ്ങളിലേയ്ക്കു പകരുന്നു. അതുമൂലമാണ് പൂക്കൾ കായാകുന്നതും കായിൽ വിത്തുണ്ടാകുന്നതും വർഗ്ഗാഭിവൃദ്ധി ഉണ്ടാകുന്നതും.

ഹ്രീംകാരോപാസകൻെറ ലക്ഷ്യം കൈവല്യമാണെങ്കിലും അവനറിയാതെ ഭൗതികജീവിതസുഖങ്ങളും ജ്ഞാനവും അവനുണ്ടാകും. പ്രപഞ്ചത്തിൻെറ പ്രതീകമാണ് ഹ്രീംകാരമെന്നും എല്ലാ ദേവതാശക്തികളും അതിൽ അന്തർഭവിക്കുന്നുവെന്നും മുൻപു പറഞ്ഞു. ഹ്രീംകാരോപാസനമൂലം മന്ത്രോദ്ധാരം സംഭവിക്കുമ്പോൾ എല്ലാ പ്രപഞ്ചനിയാമകശക്തികളും ഉപാസകനു സ്വാധീനമാകും. ഐഹികവും ആമുഷ്മികവുമായ എല്ലാ ഐശ്വര്യങ്ങളും ഉപാസകനു ലഭിക്കും. അവയിൽ നിന്നുണ്ടാകുന്ന തൃപ്തിയും ആനന്ദവും ദേവീരൂപമാകയാൽ ലളിതാംബികയെ ഹ്രീംകാരപുഷ്പത്തിലെ തേനായി കല്പിക്കുന്നു.

ഓം ഹ്രീംകാരസുമനോമാധ്വ്യൈ നമഃ

## 220. ഹ്രീംകാരതരുമഞ്ജരീ

ഹ്രീംകാരമാകുന്ന തരുവിൽ മഞ്ജരിയായുള്ളവൾ. ഹ്രീംകാരത്തെ തരുവായും ലളിതാംബികയെ മഞ്ജരിയായും കല്പിച്ചിരിക്കുന്നു. 'തരു' എന്ന പദത്തിന് 'മരം' എന്നു സാമാന്യമായ അർത്ഥം. ഫലം കൊണ്ടും പൂവിൻെറയും തളിരിൻെറയും ഭംഗികൊണ്ടും സൂര്യാതപത്തിൽ നിന്നു സംരക്ഷിക്കുന്ന തണൽ കൊണ്ടും ജീവികളുടെ ജീവിതയാത്ര സുഗമമാക്കുന്നതിനാൽ തരണം ചെയ്യിക്കുന്നത് എന്ന അർത്ഥത്തിൽ മരത്തിന് 'തരു' എന്നു പേര്.

ഉപാസകനെ താപത്രയങ്ങളിൽനിന്നും രക്ഷിക്കുകയും സന്തോഷിപ്പിക്കുകയും ചെയ്യുന്ന ഹ്രീംകാരത്തിന് ഈ തലത്തിൽ തരു എന്ന സംജ്ഞ യോജിക്കും. 'മഞ്ജരി' തളിർത്തൊത്തിനെയും പൂങ്കുലയെയും കുറിക്കുന്നു. വൃക്ഷത്തിന് തളിരും പൂവും ഭംഗി നൽകുന്നു. അതു വളർച്ചയുടെ

അടയാളവുമാണ്. തളിരു മുറ്റി ശാഖോപശാഖകളായി വളർന്ന് പുതിയ തളിരുകൾക്കും പൂങ്കുലകൾക്കും ജന്മം നൽകുന്നു. പൂങ്കുല കായായി മാറുന്നു. ഹ്രീംകാരമാകുന്ന തരുവിൻെറ വളർച്ചയും ഫലദായകത്വവും ലളിതാം ബികയാകുന്ന മഞ്ജരിയിലാണ്.

ഹ്രീംകാരോപാസകന് ദേവീകാരുണ്യത്താൽ എല്ലാ പുരുഷാർത്ഥ ങ്ങളും ലഭിക്കും എന്നു സൂചന.

ഓം ഹ്രീംകാരതരുമഞ്ജര്യൈ നമഃ

ശ്രീവിദ്യാമന്ത്രത്തിൻെറ പതിനൊന്നാമത്തെ അക്ഷരമായ ഹ്രീംകാരം കൊണ്ടുതുടങ്ങുന്ന ഇരുപതുനാമങ്ങൾ കഴിഞ്ഞു. പന്ത്രണ്ടാമത്തെ അക്ഷരമായ സകാരം കൊണ്ടുതുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.

221. സകാരാഖ്യാ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിൻെറ പന്ത്രണ്ടാമത്തെ അക്ഷരമായ സകാരം പേരായുള്ളവൾ, 'സ' എന്ന മന്ത്രാക്ഷരം കൊണ്ട് നിർ ദ്ദേശിക്കപ്പെടുന്നവൾ.

ഓം സകാരാഖ്യായൈ നമഃ

222. സമരസാ

ഏകരസസ്വരൂപ. പരമാനന്ദം സ്വരൂപമായവൾ. വ്യാവഹാരിക തലത്തിൽ മധുരം, കയ്പ്, ചവർപ്പ് തുടങ്ങിയ രസങ്ങൾ ആറ് എന്നു പറയാറുണ്ട്. ഷഡ്രസങ്ങൾ വസ്തുനിഷ്ഠങ്ങളാണ്. പഞ്ചസാര, ശർക്കര, തേൻ തുടങ്ങിയവയ്ക്ക് മധുരരസം, കടൽവെള്ളത്തിന് ഉപ്പുരസം എന്നിങ്ങനെ. രസമുള്ള വസ്തുവും രസവും തമ്മിൽ അവിനാഭാവബന്ധ മാണുള്ളത്. മാധുര്യമില്ലെങ്കിൽ പഞ്ചസാരയും തേനും ഇല്ല. ഉപ്പുരസമി ല്ലെങ്കിൽ സമുദ്രജലവും ഇല്ല.

ദേവീപരമായ ചർച്ചയിൽ മാധുര്യാദികളായ ഷഡ്രസങ്ങളും സൗന്ദര്യശാസ്ത്രപ്രകാരമുള്ള ശൃംഗാരാദികളായ നവരസങ്ങളും ഉൾപ്പെടു ത്താമെങ്കിലും എല്ലാ രസങ്ങളുടെയും ചൈതന്യമായ പരമാനന്ദത്തെ രസമായി കണക്കാക്കണം. "രസോ വൈ സഃ" എന്ന് തൈത്തിരീയോപനിഷത്ത് നിർവചിക്കുന്ന രസം. ആ ആനന്ദം ദേവി തന്നെയാണ്. ലളിതാംബിക എന്നതും ചിദാനന്ദ എന്നതും സമാനർത്ഥകപദങ്ങളാണ്. രണ്ടല്ല ഒന്നുതന്നെയാണ് എന്നതിനാൽ സമരസാ എന്നു നാമം.

ഈ പ്രപഞ്ചത്തിൽ ഭിന്നവൃത്തികളായും വസ്തുക്കളായും ഗുണങ്ങളായും പ്രത്യക്ഷപ്പെടുന്നതു് പരാശക്തി തന്നെയാണു്. സർവജ്ഞനും അല്പജ്ഞാനിയും ജ്ഞാനവിഹീനനും വിവിധഗുണവിശേഷങ്ങളുള്ള വിവിധവസ്തുക്കളും വേറെവേറെ ആയി കാണപ്പെടുന്നുവെങ്കിലും വസ്തുക്കൾക്കു വസ്തുത്വവും വ്യക്തികൾക്കു് വ്യക്തിത്വവും നൽകുന്ന ചൈതന്യം ഗുണാതീതമാണു്. ആ ചൈതന്യത്തെ 'രസ' ശബ്ദം കുറിക്കുന്നു. വേറെ വേറെ ആയി തോന്നുന്ന ഏകരസത്തെ അറിയുമ്പോഴാണു് "അഹം ബ്രഹ്മാസ്മി" തുടങ്ങിയ മഹാവാക്യങ്ങളുടെ അർത്ഥം വ്യക്തമാകുന്നതു്. വിവിധരസങ്ങളായി പ്രപഞ്ചമായി വർത്തിക്കുന്ന ചൈതന്യം ലളിതാംബികയാകയാൽ സർവത്ര സമയായി വർത്തിക്കുന്നവൾ എന്ന അർത്ഥത്തിൽ സമരസാ എന്നു നാമം.

ഓം സമരസായൈ നമഃ

## 223. സകലാഗമസംസ്തുതാ

സകല ആഗമങ്ങളാലും സ്തുതിക്കപ്പെടുന്നവൾ. 'ആഗമം' എന്നതിനു് 'വേദം' എന്നു പ്രസിദ്ധമായ അർത്ഥം. 'ആസമന്താത് ഗമയന്തീതി ആഗമാഃ" എന്ന നിർവചനപ്രകാരം പദാർത്ഥഗോചരമായ എല്ലാത്തിനെയും ആഗമ ശബ്ദം കുറിക്കുന്നു. വേദങ്ങൾ, ഉപനിഷത്തുകൾ, ശാസ്ത്രങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, സ്തോത്രങ്ങൾ എന്നിവയും ഇവയിലൊക്കെ സന്ദർഭാനുസൃതമായി ഉൾപ്പെടുന്ന മന്ത്രങ്ങളും ആഗമശബ്ദത്തിൻെറ നിർവചനപരിധിയിൽ പെടും.

ഇവയ്ക്കെല്ലാം വിഷയം പരബ്രഹ്മസ്വരൂപിണിയായ ലളിതാംബികയാണു്. പല വർണ്ണങ്ങളും അക്ഷരങ്ങളും പദങ്ങളും വാക്യങ്ങളും പദവാക്യസംഘാതങ്ങളായ സ്തോത്രങ്ങൾ തൊട്ടു് വേദങ്ങൾവരെയുള്ളവയെല്ലാം ദേവിയെ സ്തുതിക്കുന്നു. പ്രത്യക്ഷത്തിൽ അന്യദേവതാസ്തുതിയോ പ്രശംസയോ ഉള്ളവയായോ അന്യവിഷയചർച്ച ഉൾക്കൊള്ളുന്നവയായോ തോന്നിയാലും ആത്യന്തികമായി ദേവിയുടെ സ്തുതികൾ എല്ലാ ഭാഷാരൂപങ്ങളും ഉൾക്കൊള്ളുന്നു. സർവവ്യാപ്തമായ പരമചൈതന്യത്തിൻെറ ഭാഷാരൂപമായ ആവിഷ്കാരമാണു് മേൽപ്പറഞ്ഞവയെല്ലാം.

ഉപാസനയ്ക്കായി സ്തോത്രങ്ങളോ മന്ത്രങ്ങളോ പുരാണേതിഹാസങ്ങളോ വേദങ്ങളോ ഉപയോഗിക്കുന്നവർ ഏതുരൂപത്തിൽ ആരാധിച്ചാലും ആരാധന ചെന്നെത്തുന്നതു് ലോകമാതാവിലാണു്, എല്ലാത്തരം ആരാധനയും

ആരാധിക്കുന്ന ഉപാധിയും ആരാധിക്കുന്ന വ്യക്തിയും ദേവിയുടെ ഭിന്നരൂപങ്ങൾ മാത്രമാണ്. ധ്യാനധ്യാതൃധ്യേയവ്യത്യാസവും ജ്ഞാനജ്ഞാതൃജ്ഞേയവ്യത്യാസവും സന്ദർഭവശാൽ ഉണ്ടാകുന്ന പ്രതീതി മാത്രമാണ്.

'സകലാഗമസന്ദോഹശുക്തിസമ്പുടമൗക്തികാ' എന്നു ലളിതാ സഹസ്രനാമം.

ഓം സകലാഗമസംസ്തുതായൈ നമഃ

224. സർവവേദാന്തതാത്പര്യഭൂമിഃ

സർവവേദാന്തങ്ങളുടെയും താത്പര്യവും വിഷയവുമായവൾ. 'വേദാന്തം' എന്നതിന് വേദത്തിൻെറ അന്തം എന്നു പദാർത്ഥം. വേദങ്ങളുടെ സാരാംശം ഉൾക്കൊള്ളുന്നവയാകയാൽ ഉപനിഷത്തുകളെ കുറിക്കാൻ വേദാന്തം എന്ന പദം സാധാരണയായി ഉപയോഗിച്ചുപോരുന്നു. ഉപനിഷത്തുകളുടെ സാരസംഗ്രഹങ്ങളായ 'തത്ത്വമസി' തുടങ്ങിയ മഹാവാക്യങ്ങളെ കുറിക്കാനും വേദാന്തശബ്ദം ഉപയോഗിക്കാറുണ്ട്. വേദാന്തം പരമമായ ജ്ഞാനത്തിൻെറ പര്യായമാണ്. എല്ലാ വേദങ്ങളും ചർച്ചചെയ്യുന്ന വിഷയം ലളിതാംബികയാണ് എന്നു നാമത്തിനർത്ഥം. പരമമായ ജ്ഞാനം ദേവിയെ അറിയലാണ്.

സർവോപനിഷദുദ്ഘുഷ്ടാ, സർവവേദാന്തസംവേദ്യാ, ശ്രുതിസീമന്തസിന്ദൂരീകൃതപാദാബ്ജധൂളികാ, ശ്രുതിസംസ്തുതവൈഭവാ, വേദജനനീ, വേദവേദ്യാ..........എന്നിങ്ങനെ പല നാമങ്ങൾ കൊണ്ടു് ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം സർവവേദാന്തതാത്പര്യഭൂമയേ നമഃ

225. സദസദാശ്രയാ

സത്തിനും അസത്തിനും ആശ്രയമായവൾ.

പ്രപഞ്ചത്തിലുള്ള വസ്തുക്കളെല്ലാം പഞ്ചഭൂതാത്മകങ്ങളാണ്. പൃഥ്വി, അപ്പ്, തേജസ്സ്, വായു, ആകാശം എന്നിവയെ പ്രപഞ്ചഘടകസത്തകളായി ആചാര്യന്മാർ വിവരിക്കുന്നു. പൃഥ്വി, അപ്പ്, തേജസ്സ് എന്നിവ രൂപാദികൾ കൊണ്ടു് ഗോചരമാണ്. അവയെ പ്രത്യക്ഷമായി അറിവാൻ കഴിയും. അവയെ 'സത്ത്' എന്നു പറയുന്നു. അവയെപ്പോലെ വായുവിനെയും ആകാശത്തെയും പ്രത്യക്ഷമായി അറിയാൻ സാദ്ധ്യമല്ല. അനുമാനം കൊണ്ടു മാത്രമേ

അറിയാനാകൂ. അവയെ 'അസത്തു്'എന്നു നിർദ്ദേശിക്കുന്നു. സത്തിനും അസത്തിനും ആധാരം ബ്രഹ്മരൂപിണിയായ ലളിതാംബികയാണു്. മൂർത്തം - അമൂർത്തം, മൃതം - അമൃതം എന്നിങ്ങനെ വസ്തുക്കളെ വിഭജിക്കുന്നതു് വ്യാവഹാരികതലത്തിലാണു്. ഉണ്മ കാണുമ്പോൾ ഈ വിഭജനം അയഥാർത്ഥമാകുന്നു. ബ്രഹ്മം മാത്രം സത്യം, ജഗത്തു് മിഥ്യ എന്ന ബോധം ഉണ്ടാകുന്നു. മിഥ്യാഭൂതമായ ജഗത്തിനെ സത്തെന്നും അസത്തെന്നും തിരിക്കുന്നതു് വ്യാവഹാരികചർച്ചകളുടെ സൗകര്യത്തിനുവേണ്ടിയാണു്.

'സത്തു്' എന്നതിനു് നല്ലതു്, മെച്ചപ്പെട്ടതു് എന്നർത്ഥമുണ്ടു്. 'അസത്തു്' എന്നതിനു് മോശപ്പെട്ടതു്, ഹീനമായതു് എന്നും. ധർമ്മാധിഷ്ഠിതമായതു് സത്തു്. അധർമ്മാധിഷ്ഠിതമായതു് അസത്തു് എന്നും വേർതിരിച്ചു പറയാറുണ്ടു്. ഈ വേർതിരിവു് കാലം, ദേശം, ആചാരം, ആവശ്യം എന്നിവയെ ആധാരമാക്കി മനുഷ്യർ ഉണ്ടാക്കുന്നതാണു്. ഒരു കാലത്തു് സത്തായിരുന്നതു് കാലം മാറുമ്പോൾ അസത്തായിത്തീരാം. ഒരിടത്തു് സത്തായും ധർമ്മമായും അംഗീകരിക്കപ്പെടുന്നതു് മറ്റൊരിടത്തു് അസത്തായി കണക്കാക്കപ്പെടും. ഒരു വ്യക്തി സത്തായി സ്വീകരിക്കുന്നതു് മറ്റൊരു വ്യക്തിക്കു് അസത്തായി തോന്നാം. സത്തു്, അസത്തു് എന്ന ഭേദം സാഹചര്യങ്ങൾ കൊണ്ടുണ്ടാകുന്ന അധ്യാരോപമാണു്.

സത്തായോ അസത്തായോ കണക്കാക്കപ്പെടുന്ന എല്ലാം ദേവിയെ ആശ്രയിക്കുന്നു. ദേവിയിൽ നിന്നും വേറായി ഒന്നും തന്നെ ഇല്ല.

ഓം സദസദാശ്രയായൈ നമഃ

226. സകലാ

കലകളോടുകൂടിയവൾ

'കലാ' എന്നതിനു് ആഹ്ലാദിപ്പിക്കുന്നതു് എന്നും കണക്കാക്കപ്പെടുന്നതു് എന്നും അർത്ഥം. ആഹ്ലാദിപ്പിക്കുന്നതു് എന്ന അർത്ഥത്തിൽ സംഗീതം, സാഹിത്യം, തുടങ്ങിയവയെ കുറിക്കുന്നു. ഭോജരാജമതപ്രകാരം കലകൾ അറുപത്തിനാലാണു്. ഗീതം, വാദ്യം, നൃത്തം, നാട്യം, ചിത്രകർമ്മം എന്നു തുടങ്ങി ലേഖം, യുദ്ധം, നീവിസ്രംസനം എന്നിവ ഉൾപ്പെടെ അറുപത്തിനാലു കലകൾ സൗന്ദര്യശാസ്ത്രത്തിന്റെ ഭാഗമായി പറയുന്നു. അവയുടെയെല്ലാം സാമാന്യധർമ്മം ആഹ്ലാദിപ്പിക്കൽ ആണു്. മനസ്സിനു സന്തോഷമുണ്ടാക്കുന്ന ഈ കലകളിലെ ആഹ്ലാദിപ്പിക്കുന്ന അംശം ലളിതാംബികയാണു്. എല്ലാ കലകളും ദേവീചൈതന്യം ഉൾക്കൊള്ളുമ്പോൾ മാത്രമാണു് കലയായി

ത്തീരുന്നതു്. എല്ലാ വസ്തുക്കളിലും കർമ്മങ്ങളിലും കലാരൂപത്തിൽ വർത്തിക്കുന്ന ചൈതന്യമാകയാൽ സമഗ്രകലാമൂർത്തിയായ ദേവിയെ കലകളോടുകൂടിയവളായി വിവരിക്കുന്നു.

തന്ത്രശാസ്ത്രത്തിനു് അറുപത്തിനാലു ശാഖകളുണ്ടു്. അറുപത്തിനാലു തന്ത്രങ്ങളെയും തന്ത്രസാകല്യരൂപയായ ദേവിയുടെ അംഗങ്ങളായി കണക്കാക്കി തന്ത്രങ്ങളാകുന്ന കലകളോടുകൂടിയവ൦ എന്നും വ്യാഖ്യാനം. ഇവിടെ 'കലാ' എന്നതിനു് കണക്കാക്കപ്പെടുന്നതു് എന്നു് അർത്ഥം.

അഗ്നിക്കു പത്തുകലകൾ ഉണ്ടെന്നും സൂര്യനു പന്ത്രണ്ടു കലകൾ ഉണ്ടെന്നും ചന്ദ്രനു പതിനാറു കലകൾ ഉണ്ടെന്നും പറയാറുണ്ടു്. ഇവിടെ കലാശബ്ദത്തിനു് അംശം, ഭാഗം, എന്നർത്ഥം. അഗ്നികലകളെ ജ്വാലകളെന്നും സൂര്യകലകളെ ദ്വാദശാദിത്യന്മാരെന്നും ചന്ദ്രകലകളെ പ്രതിപദം തൊട്ടുള്ള തിഥികളെന്നും വിവരിക്കാറുണ്ടു്. ഈ കലകളായി വർത്തിക്കുന്നതും അഗ്നിയായും സൂര്യചന്ദ്രന്മാരായും കാണപ്പെടുന്നതും ദേവീചൈതന്യത്തിൻെറ അല്പമാത്രസ്ഫുരണങ്ങളാകയാൽ ദേവി കലാവതിയാകുന്നുവെന്നും വ്യാഖ്യാനം.

ജാഗ്രദവസ്ഥയ്ക്കു് ഉത്പത്തി, ജാഗരം, ബോധം, വ്യാവൃത്തി എന്നു് നാലുഭാവങ്ങളുണ്ടു്. ഇവയെ ജാഗ്രദവസ്ഥയുടെ കലകളായി പറയുന്നു. ഈ കലകളോടുകൂടി ജാഗ്രദവസ്ഥയായി ജീവികളിൽ വർത്തിക്കുന്നവളാകയാലും 'സകലാ' എന്നു ദേവിക്കു നാമം.

'സുഷുപ്തി' എന്ന അവസ്ഥയ്ക്കു് മരണം, വിസ്മൃതി, മൂർച്ഛ, നിദ്ര എന്നു നാലു കലകൾ. ഈ കലകളോടുകൂടി സുഷുപ്തിയായി ജീവികളിൽ വർത്തിക്കുന്നതിനാലും ദേവി സകലയാകുന്നു.

സ്വപ്നാവസ്ഥയ്ക്കു് അഭിലാഷം, ഭ്രമം, ചിന്താ, സ്മൃതി എന്നു നാലു കലകൾ. ഈ കലകളോടുകൂടി സ്വപ്നരൂപത്തിൽ വർത്തിക്കുന്നതിനാലും ദേവി സകലയാകുന്നു.

ജീവിതത്തിനു് ജാഗ്രത്, സ്വപ്നം, സുഷുപ്തി എന്നു മൂന്നവസ്ഥകൾ. ഇവയോടു് നാലാമതായി തുരീയാവസ്ഥ ചേർത്തു് നാലുകലകളായി പറയാറുണ്ടു്. ഈ നാലംശങ്ങളോടുകൂടി ജീവിയിൽ ജീവിതമായി വർത്തിക്കുന്നതു ലളിതാംബികയുടെ ചൈതന്യമാകയാലും 'സകലാ' എന്നു ദേവിക്കു നാമം.

വൈരാഗ്യം, മുമുക്ഷുത്വം, സമാധി, സദസദ്‌വസ്തുനിർധാരം എന്നു തുര്യാവസ്ഥകൾ നാല്. ഈ നാലുകലകളോടു കൂടിയവളാകയാലും സകലാ.

പ്രപഞ്ചത്തിൽ സൂര്യചന്ദ്രാദികളായും നക്ഷത്രങ്ങളായും ഗ്രഹങ്ങളായും അവയിൽ ഓരോന്നിലുമുള്ള ജീവകോടികളായും ഉണ്ടാകുകയും നിലനില്ക്കുകയും നശിക്കുകയം ചെയ്യുന്ന എല്ലാം ദേവിയുടെ അംശങ്ങളാകയാൽ ആ അംശങ്ങളുള്ളവൾ എന്ന അർത്ഥത്തിലും ദേവി 'സകലാ' എന്ന പേരു് അർഹിക്കുന്നു.

ഓം സകലായൈ നമഃ

## 227. സച്ചിദാനന്ദാ

സച്ചിദാനന്ദസ്വരൂപിണി. സത്തും ചിത്തും ആനന്ദവും സ്വരൂപമായവൾ. കാലദേശാതിവർത്തിയായി എപ്പോഴും എല്ലായിടത്തും വ്യാപ്തമായി രിക്കുന്ന ഭാവം സത്വം. സർവജ്ഞാനസ്വരൂപമായി സ്വപ്രകാശം കൊണ്ടു് എല്ലാത്തിനെയും പ്രകാശിപ്പിക്കുന്ന ഭാവം ചിത്ത്വം. പരമപ്രേമാസ്പദത്വം ആനന്ദം. ഇതുമൂന്നും ചേർന്നതു് ഈശ്വരസത്ത. ''സത്യം ജ്ഞാനമാനന്ദം'', ആനന്ദോ ബ്രഹ്മ''(തൈത്തിരീയം); ''വിജ്ഞാനമാനന്ദം'' (ബൃഹദാരണ്യകം); ''പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാന ബ്രഹ്മ'' (ഐതരേയം) തുടങ്ങിയ ഉപനിഷദ്‌വാക്യങ്ങൾ സത്തും ചിത്തും ആനന്ദവും അഭിന്നമാണെന്നു സ്ഥാപിക്കുന്നു.

സച്ചിദാനന്ദരൂപിണീ എന്നു ലളിതാസഹസ്രനാമം.

ഓം സച്ചിദാനന്ദായൈ നമഃ

## 228. സാധ്യാ

സാധനകളാൽ പ്രാപിക്കപ്പെടേണ്ടവൾ.

ഉപാസനാകർമ്മങ്ങൾ കൊണ്ടോ ഉപനിഷദ്‌വാക്യങ്ങൾ നിർദ്ദേശി ക്കുന്ന ജ്ഞാനംകൊണ്ടോ യോഗസാധനകൾകൊണ്ടോ ലളിതാംബികയെ പ്രാപിക്കാൻ കഴിയും. ഈ മാർഗ്ഗങ്ങളെല്ലാം ദൃഢനിഷ്ഠയും ലക്ഷ്യബോധവും പരിശ്രമവും ആവശ്യമുള്ളവയാണു്. ക്ലേശം സഹിച്ചു് അനുഷ്ഠിക്കേണ്ട സാധനാക്രമങ്ങൾ കൊണ്ടു പ്രാപിക്കുവാൻ യോഗ്യയാണു് ലളിതാംബിക. നിരതിശയമായ ആനന്ദമാണു് ദേവീപ്രാപ്തിയിൽ നിന്നുണ്ടാകുന്നതു്. പരിശ്രമിക്കുന്നവർക്കു് ദേവീസാക്ഷാത്കാരം സാധിക്കും എന്നു വ്യംഗ്യസൂചന.

ഈ നാമത്തിന് 'സാധ്വീ' എന്നു പാഠഭേദം കാണുന്നു. അതു സ്വീകരിച്ചാൽ 'പതിവ്രത' എന്നർത്ഥം. അനന്യസാമാന്യമായ പാതിവ്രത്യം കൊണ്ടു് ദേവിക്ക് 'സാധ്വീ' എന്നു പേരുണ്ടായി എന്നു ദേവീഭാഗവതം. സകലവിദ്യാരൂപയും സകലസദാചാരവിധാത്രിയുമായ ദേവിയുടെ എല്ലാ കർമ്മങ്ങളും സാധു ആകയാലും സ്വാധ്വീ എന്നു നാമം.

ഓം സാധ്വ്യായൈ നമഃ

229. സദ്ഗതിദായിനീ

സദ്ഗതി നൽകുന്നവൾ.

പുനരാവൃത്തിയില്ലാത്തതും പരമാനന്ദം മാത്രം രൂപമായുള്ളതുമായ പരഗതി അനായാസമായി നൽകാൻ ലളിതാംബികയ്ക്കു മാത്രമേ കഴിവുള്ളു. ദേവിയെ സ്മരിക്കുന്ന മാത്രയിൽ ബഹുജന്മാർജ്ജിതമായ പാപങ്ങൾ ഭസ്മമായിത്തീരുന്നു. പാപഫലങ്ങളായ ദുരിതാനുഭവങ്ങളും സ്വാഭാവികമായി നശിക്കുന്നു. അമ്മയുടെ കരുണാകടാക്ഷപാതമുണ്ടാകുന്നതോടെ മോക്ഷപ്രാപ്തിക്ക് അർഹതയുണ്ടാകുന്നു. ശരീരസ്ഥനായി തുടരുന്നിടത്തോളം എല്ലാ ഐശ്വര്യങ്ങളും ദേവ്യുപാസകനെ ആശ്രയിക്കുന്നു. ഇങ്ങനെ ഐഹികവും ആമുഷ്മികവുമായ സുഖാനുഭവങ്ങളോടുകൂടിയ ഗതി നൽകുന്നവളാകയാൽ സദ്ഗതിദായിനീ എന്നു ദേവിക്കു നാമം.

ഓം സദ്ഗതിദായിന്യൈ നമഃ

230. സനകാദിമുനിധ്യേയാ

സനകൻ തുടങ്ങിയ മുനിമാരാൽ ധ്യാനിക്കപ്പെടത്തക്കവൾ.

മനനശീലനാണ് മുനി. മുനിമാരായ ഋഷിമാരുടെ സുദീർഘമായ ഒരു പരമ്പര തന്നെ നമുക്കുണ്ട്. പ്രപഞ്ചരഹസ്യങ്ങൾ പല തരത്തിൽ വ്യാഖ്യാനിച്ച തത്ത്വദർശകരായ ആ ആചാര്യന്മാരുടെ ധ്യാനമനനങ്ങളുടെ സദ്ഫലങ്ങൾ ശ്രുതികളായും സ്മൃതികളായും പുരാണേതിഹാസകഥകളായും വ്യാപിച്ച് ഭാരതത്തെ മാത്രമല്ല അഖിലഭൂമണ്ഡലത്തെയും പവിത്രമാക്കിത്തീർത്തിട്ടുണ്ട്. മായാവിഡംബനംകൊണ്ടു് പലപ്പോഴും മറഞ്ഞിരിക്കുന്നുവെങ്കിലും സത്യബോധം എല്ലാവരുടേയും മനസ്സിൽ ഉണ്ടാകാൻ ഈ ആചാര്യപരമ്പരയുടെ കാരുണ്യമാണു കാരണം.

ഇവിടെ 'സനകാദി' എന്ന പ്രയോഗം കൊണ്ടു് സനകൻ, സനന്ദനൻ, സനാതനൻ, സനത്കുമാരൻ എന്നീ നാലുപേരെയാണു കുറിക്കുന്നതെന്നും സനകൻ, ശ്രീശുകൻ, വസിഷ്ഠൻ, സനന്ദനൻ, സനൽകുമാരൻ എന്നിവരെയാണു കുറിക്കുന്നതെന്നും പക്ഷമുണ്ടു്. ബ്രഹ്മാവിന്റെ മാനസപുത്രനാണു സനകൻ. ദേവീതന്ത്രങ്ങളുടെ ആചാര്യപരമ്പര രണ്ടാമതു പറഞ്ഞ അഞ്ചുപേരിൽ നിന്നാണുണ്ടായതു്. അതുകൊണ്ടു് സനകന്റെ പേരു പറഞ്ഞു് മറ്റു നാലുപേരെക്കൂടി സൂചിപ്പിച്ചു.

സാധാരണയായി ആരാധനയിൽ ഏർപ്പെടുന്നവർക്കു് എന്തെങ്കിലും നേടാനുള്ള ആഗ്രഹം കാണും. മിക്കപ്പോഴും ഭൗതികമായ ജയവും സുഖവുമായിരിക്കും ആഗ്രഹം. അതിശ്രേഷ്ഠരായ ഋഷിമാർക്കും കൈവല്യ മെന്ന ലക്ഷ്യമെങ്കിലും ഉണ്ടാകാൻ ഇടയുണ്ടു്. സനകാദികളായ മഹർഷിമാർ ഒരു ആഗ്രഹവും ഇല്ലാത്തവരാണു്. ഐശ്വരമായ എല്ലാ വിഭൂതികളും സ്വായത്തമായുള്ള ഇവർക്കു് ആരാധനകൊണ്ടു് നേടാൻ ഒന്നുമില്ല. ലോകത്തിന്റെ നേർക്കുള്ള കാരുണ്യം കൊണ്ടു് മറ്റുള്ളവർക്കു് അനുഗ്രഹ മായിത്തീരാനും അവർക്കു മാർഗ്ഗദർശനം നൽകാനും വേണ്ടി മാത്രമാണു് ആരാധനാരീതികൾ അവർ സ്വീകരിക്കുന്നതു്. അങ്ങനെയുള്ള സനകാദികൾ ദേവിയെ ധ്യാനിക്കുന്നു എന്ന പ്രസ്താവം ദേവിയുടെ സർവാതിശായിയായ മാഹാത്മ്യം വ്യക്തമാക്കുന്നു.

''സനകാദിസമാരാധ്യാ'' എന്നു ലളിതാസഹസ്രനാമം

ഓം സനകാദിമുനിധ്യേയായൈ നമഃ

## 231. സദാശിവകുടുംബിനീ

സദാശിവന്റെ പത്നിയായി വർത്തിക്കുന്നവൾ. അനാദിയായ പരബ്രഹ്മമാണു് സദാശിവൻ.സദാശിവനു് രൂപമോ പ്രവൃത്തിയോ ഇല്ല. അങ്ങനെയുള്ള സദാശിവന്റെ കുടുംബിനിയായി ദേവിയെ കല്പിക്കുന്നു. സദാശിവനെ കുടുംബിയാക്കിത്തീർക്കാൻ പോന്ന അഭ്യാകർഷണശക്തി യായ മായ ത്രിപുരസുന്ദരീരൂപത്തിൽ വർത്തിക്കുന്നു എന്നു് ഒരു വ്യാഖ്യാനം.

സദാശിവൻ പ്രപഞ്ചരൂപത്തിൽ പ്രതിഭാസിക്കുന്നു. ബ്രഹ്മത്തിന്റെ ഭാവാന്തരം മാത്രമായ പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയാദികളായി പ്രത്യക്ഷമാകുന്ന മൂലപ്രകൃതിയെ സദാശിവന്റെ പത്നിയായി കല്പിക്കുന്നു.

പഞ്ചഭൂതങ്ങൾ, പഞ്ചതന്മാത്രകൾ, പഞ്ചജ്ഞാനേന്ദ്രിയങ്ങൾ, പഞ്ചകർമ്മേന്ദ്രിയങ്ങൾ, മനസ്സ്, മായ, ശുദ്ധവിദ്യ, മഹേശ്വരൻ, സദാശിവൻ എന്നു് ശൈവസിദ്ധാന്തപ്രകാരം പഞ്ചവിംശതിതത്ത്വങ്ങൾ. ഇവയിൽ ഇരുപത്തിഅഞ്ചാമത്തെ തത്ത്വമായി സദാശിവനെ പറയുന്നു. ആ സദാശിവൻ സർവതത്ത്വസ്വരൂപനാണു്. തത്ത്വങ്ങളുടെ ചൈതന്യമായ ലളിതാംബികയെ സദാശിവൻെറ ധർമ്മപത്നിയായി കല്പിച്ചിരിക്കുന്നു. ശിവനും ശക്തിയും ചേരുമ്പോൾ പ്രപഞ്ചോത്പത്തി സംഭവിക്കുന്നു. ശിവശക്തിസമ്പുടത്തെ ഇരുപത്തി ആറാമത്തെ തത്ത്വമായി പറയുന്നു.

*പരോപി ശക്തിരഹിതഃ ശക്തഃ കർത്തും ന കിഞ്ചന*
*ശക്ത സ്യാദ് പരമേശാനി ശക്ത്യായുക്തോ ഭവേദ്യതി*

ശിവൻെറ പ്രവർത്തനശക്തിയായവൾ എന്നു നാമത്തിനർത്ഥം. ശങ്കരാചാര്യകൃതമായ സൗന്ദര്യലഹരിയിലെ പ്രഥമശ്ലോകം നോക്കുക.

ഇതേ നാമം തന്നെ ലളിതാസഹസ്രനാമത്തിലും ഉണ്ടു്. സദാശിവ പതിവ്രതാ, സദാശിവാ എന്നീ നാമങ്ങളും ഈ ആശയം കുറിക്കാൻ സഹസ്രനാമത്തിൽ പ്രയോഗിച്ചിട്ടുണ്ടു്.

ഓം സദാശിവകുടുംബിന്യൈ നമഃ

232. സകലാധിഷ്ഠാനരൂപാ

എല്ലാത്തിനും അധിഷ്ഠാനമായിരിക്കുന്നവൾ. പ്രപഞ്ചത്തിലുള്ള വസ്തുക്കളെയും ആശയങ്ങളെയും സൂക്ഷ്മമായി പഠിക്കാൻ ശ്രമിച്ചാൽ അവ പരസ്പരം ബന്ധപ്പെട്ടവയാണെന്നു കാണാം. ഒന്നു മറ്റൊന്നിനു കാരണമോ അധിഷ്ഠാനമോ ആകുമ്പോൾ ആ ബന്ധത്തിനു് ആധാരാധേയബന്ധമെന്നു പറയാം. ആധാരാധേയബന്ധം പരിശോധിച്ചുചെല്ലുമ്പോൾ എല്ലാത്തിനും അധിഷ്ഠാനമായ ചൈതന്യത്തിൽ ആ ഗവേഷണം ചെന്നെത്തും. ആ ചൈതന്യത്തെ ബ്രഹ്മമെന്നും പരാശക്തിയെന്നും ഈശ്വരനെന്നും വ്യവഹാരത്തിൽ നാം പറയുന്നു. എല്ലാത്തിനും അധിഷ്ഠാനമായ പരയായ ശക്തിയായി ദേവിയെ ഈ നാമം വർണ്ണിക്കുന്നു.

*''സർവം ഖല്വിദമേവാഹം നാന്യദസ്തിസനാതനം''*

എല്ലാം ഞാൻ തന്നെയാണു്. എന്നിൽ നിന്നന്യമായി സനാതനമായി ഒന്നും തന്നെ ഇല്ല എന്നു ദേവീഭാഗവതത്തിൽ ദേവി തന്നെ അരുളി ച്ചെയ്യുന്നു.

*ത്രിപുരാ പരമാശക്തിരാദ്യജാതാ മഹേശ്വരീ*
*സ്ഥൂലസൂക്ഷ്മവിഭാഗേന ത്രൈലോക്യോത്പത്തിമാതൃകാ*

*കബലീകൃതനിശ്ശേഷതത്ത്വഗ്രാമസ്വരൂപിണീ*
*യസ്യാം പരിണതായാം തു ന കിഞ്ചിത് പരമിഷ്യതേ"*

(ത്രിപുരാ എന്ന പരമയായശക്തി ആദ്യജാതയായ മഹേശ്വരിയാണ്. ആ ശക്തി സ്ഥൂലസൂക്ഷ്മവിഭാഗത്താൽ ലോകോത്പത്തിക്കു മാതൃകയായിത്തീർന്നു. ആ ശക്തി തന്നെ തത്ത്വസമൂഹങ്ങളെ നിശ്ശേഷമായി ഗ്രസിക്കുന്നു. ആ ശക്തി പരിണതയായിത്തീരുമ്പോൾ മറ്റൊന്നും ശേഷിക്കുന്നില്ല.) എന്നു ചതുശ്ശതി.

*"ബ്രഹ്മണോ ഹി പ്രതിഷ്ഠാഹ*
*മമൃതസ്യാ ffവ്യയസ്യ ച*
*ശാശ്വതസ്യ ച ധർമസ്യ*
*സുഖസ്യൈകാന്തികസ്യ ച"*

(ഞാൻ അമൃതവും അവ്യയവുമായ ബ്രഹ്മത്തിന്റെയും ശാശ്വതമായ ധർമ്മത്തിന്റെയും നിശ്ചിതമായ സുഖത്തിന്റെയും ഇരിപ്പിടമാകുന്നു) എന്ന് ഗീതയിൽ ഭഗവാൻ അരുളിച്ചെയ്യുന്നതും ഈ ആശയമാണ് (ഗീത 14 - 27).

*"സർവം ഖല്വിദം ബ്രഹ്മ" എന്നു ഛാന്ദോഗ്യോപനിഷത്ത്.*

ഓം സകലാധിഷ്ഠാനരൂപായൈ നമഃ

## 233. സത്യരൂപാ

സത്യം തന്നെ സ്വരൂപമായവൾ.

സത്യം എന്ന പദത്തിന് യഥാർത്ഥമായുള്ളത് എന്നു വ്യാവഹാരിക തലത്തിൽ അർത്ഥം. പ്രകൃതത്തിൽ മായകൊണ്ടു മറഞ്ഞിരിക്കുന്ന ഉണ്മയെ കുറിക്കുന്നു. ജഗത്ത് മിഥ്യയാണ്, ബ്രഹ്മം മാത്രം സത്യം എന്ന അദ്വൈതവേദാന്തതത്വം ഇവിടെ സ്മരിക്കണം. ഇന്ദ്രിയവിഷയമായ പ്രപഞ്ചം ഇന്ദ്രിയങ്ങളുടെ ഘടനാപരിമിതി കൊണ്ടു തന്നെ മിഥ്യയാണ്. നമുക്ക് അനുഭവിക്കാൻ കഴിയുന്ന പ്രപഞ്ചം സത്യത്തിന്റെ അല്പമാത്രമായ അംശങ്ങളേ ഉൾക്കൊള്ളുന്നുള്ളൂ. ഇന്ദ്രിയവിഷയജ്ഞാനത്തിന് അതീതമായ ബ്രഹ്മചൈതന്യം മാത്രമാണ് സത്യമായുള്ളത്. അത് അനാദിയും ഗുണങ്ങൾ കൊണ്ട് അറിയപ്പെടാനാകാത്തതും നാമരൂപങ്ങളില്ലാത്തതും അനന്തവുമാണ്. ആ ശക്തിയെത്തന്നെയാണ് പരാശക്തി എന്നു പറയുന്നത്. പരാശക്തിയായ ലളിതാംബികയെ സത്യരൂപയായി, പരബ്രഹ്മസ്വരൂപിണിയായി ഈ നാമം അവതരിപ്പിക്കുന്നു.

ഓം സത്യരൂപായൈ നമഃ

234. സമാകൃതിഃ

സമമായ ആകൃതിയോടുകൂടിയവാ.

ന്യൂനവും അധികവും അല്ലാത്ത സ്ഥിതിയാണു സമം. പ്രകൃതത്തിൽ ശിവനോടു സമമായ സ്ഥിതി ഉള്ളവാ എന്ന് ഒരു വ്യാഖ്യാനം. ശിവശക്ത്യൈക്യരൂപിണിയാണു ലളിതാദേവി. ശിവനെന്നും ശക്തിയെന്നും രണ്ടായി നാം കല്പിക്കുന്നുവെങ്കിലും ന്യൂനാതിരിക്തഭേദം ശിവനും ശക്തിയും തമ്മിൽ ഇല്ല. സൃഷ്ടിസ്ഥിതിസംഹാരതിരോധാനാനുഗ്രഹ രൂപമായ ലീലയിൽ ജായാപതികളായ ശക്തിയും ശിവനും വ്യാപരിക്കുന്നു. അതിനാൽ

*"പരസ്പര തപഃ സംപത്ഫലായിതപരസ്പരൗ*
*പ്രപഞ്ചമാതാപിതരൗ പ്രാജ്ഞൗ ജായാപതീ സ്തുമ"*

എന്നു സ്തുതിക്കപ്പെടുന്നു. പ്രപഞ്ചത്തിലുള്ള എല്ലാ ജീവികളും വസ്തുക്കളും ദേവിയുടെ രൂപങ്ങളാണ്. അവയിൽ ഓരോന്നിനും സമമായ ആകൃതിയുള്ളവാ എന്നും, സർവപ്രപഞ്ചത്തെയും സാകല്യേന കല്പിച്ചാൽ അതിനു സമമായ ആകൃതി ഉള്ളവാ എന്നും വ്യാഖ്യാനിക്കാം.

സത്ത്, ചിത്ത്, ആനന്ദം എന്ന് മൂന്നു പദങ്ങാകൊണ്ടു നിർദ്ദേശിക്കപ്പെടുന്ന ഭാവങ്ങളിൽ നിന്ന് അഭിന്നമായ - സമമായ - ആകൃതി ഉള്ളവാ.

ശ്രീവിദ്യാമന്ത്രം തുടങ്ങി ബഹുകോടി മന്ത്രങ്ങളുള്ളവയെല്ലാം ദേവിയുടെ ശബ്ദബ്രഹ്മമയമായ രൂപങ്ങളാണ്. എല്ലാ മന്ത്രദേവതകാക്കും സമമായ രൂപമുള്ളവാ എന്നും ആചാര്യന്മാർ വ്യാഖ്യാനിക്കുന്നു.

ശ്രീചക്രം തുടങ്ങി തന്ത്രശാസ്ത്രപ്രസിദ്ധമായ യന്ത്രങ്ങാ നിരവധി ഉണ്ട്. അവയിൽ ഓരോന്നിനും സമമായ ആകൃതിയുള്ളവാ എന്നും പൂജയ്ക്ക് പ്രതീകങ്ങളായി സ്വീകരിക്കപ്പെടുന്ന പലതരം വിഗ്രഹങ്ങളിൽ ഒരോന്നിനും സമമായ ആകൃതി ഉള്ളവാ എന്നുംവ്യാഖ്യാനിച്ചു കാണുന്നു.

പ്രപഞ്ചത്തിലുള്ള എല്ലാത്തിനും അവസ്ഥാഭേദങ്ങളുണ്ട്. ജീവികളിൽ ഉത്പത്തി, വളർച്ച, ക്ഷയം എന്നിവ സാധാരണനിയമമാണ്. ഒരു അവസ്ഥയിൽ നിന്നും മറ്റൊന്നിലേയ്ക്ക് വൃദ്ധിയും ക്ഷയവും എല്ലാത്തിനും ഉണ്ട്. ഉത്പത്തിയും വൃദ്ധിയും ക്ഷയവും പരബ്രഹ്മസ്വരൂപിണിയായ ദേവിക്ക് ഇല്ല. എല്ലാ കാലത്തും ന്യൂനാതിരിക്തഭേദമില്ലാതെ സമമായ

ആകൃതിയുള്ള ദേവി നിത്യയൗവനശാലിനിയാകയാൽ സമാകൃതി എന്നു നാമം.

*''അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ*
*സദാ ജനാനാം ഹൃദയേ സംനിവിഷ്ഠഃ''*

എന്നു കഠോപനിഷത്തിൽ വിവരിക്കുന്ന അന്തരാത്മാവിൻെറ രൂപത്തിൽ എല്ലാ ജീവികളിലും ഒരേ രൂപത്തിൽ സമാകൃതിയിൽ സ്ഥിതിചെയ്യുന്നവളാകയാലും സമാകൃതി.

ഓം സമാകൃതയേ നമഃ

## 235. സർവപ്രപഞ്ചനിർമാത്രീ

സർവപ്രപഞ്ചങ്ങളെയും നിർമ്മിച്ചവറം.

'പചി വ്യക്തീകരണേ' എന്ന നിർവചനപ്രകാരം വ്യക്തമായിത്തീരുന്നതു പ്രപഞ്ചം ''പ്രപഞ്ച്യതേ വിസ്താര്യതേ വിവർത്തതേ ഇതി പ്രപഞ്ച'' എന്നു ശാങ്കരഭാഷ്യം. ഉണ്ടാകുകയും വ്യക്തമായ രൂപാദിഭാവങ്ങറം സ്വീകരിക്കുകയും വിസ്തൃതമായിത്തീരുകയും ചെയ്യുന്ന ഗ്രഹാദിഗോളങ്ങറം ഉറംപ്പെട്ട ബ്രഹ്മാണ്ഡകോടികളെ പൊതുവേ പ്രപഞ്ചമെന്ന പദം കുറിക്കുന്നു. 'സർവ' എന്ന വിശേഷണം കൊണ്ടു് പ്രപഞ്ചങ്ങറം തന്നെ നിരവധിയുണ്ടെന്നു സൂചിപ്പിക്കുന്നു. ഒരേ ബീജം പലരൂപത്തിൽ പലതായിവളർന്നു പ്രപഞ്ചരൂപം സ്വീകരിക്കുന്നു. സർവപ്രപഞ്ചങ്ങളെയും നിർമ്മിക്കുകയും നിലനിറുത്തുകയും സംഹരിക്കുകയും ചെയ്യുന്നതു് ദേവിയുടെ ലീലയാകയാൽ ''ലീലാക്ലപ്തബ്രഹ്മാണ്ഡമണ്ഡലാ'' എന്നു ലളിതാസഹസ്രനാമം ദേവിയെ സ്തുതിക്കുന്നു. ''അനേകകോടിബ്രഹ്മാണ്ഡജനനീ'' എന്ന നാമവും ഇതേ ആശയം കുറിക്കുന്നു.

ഓം സർവപ്രപഞ്ചനിർമാത്ര്യൈ നമഃ

## 236. സമാനാധികവർജിതാ

തുല്യമായോ അധികമായോ മറ്റൊന്നും ഇല്ലാത്തവറം. ദേവിയെ മറ്റൊന്നിനോടും തുലനം ചെയ്യാൻ സാധ്യമല്ല. ദേവിയെക്കാറം മേന്മയുള്ളതായും മറ്റൊന്നുമില്ല.

ഭഗവാൻെറ വിശ്വരൂപം കണ്ടു ഭയചകിതനായ അർജ്ജുനൻ "ന ത്വത്സമോഽസ്ത്യഭ്യധികഃ കുതോഽന്യോ ലോകത്രയേഽപ്യപ്രതിമ

പ്രഭാവ" എന്നു സ്തുതിക്കുമ്പോൾ ഈ ആശയം പ്രകടിപ്പിക്കുന്നുണ്ട്. നിന്തിരുവടിക്കു സമാനനായോ നിന്തിരുവടിയെ കവിഞ്ഞവനായോ ആരാണുള്ളത്. "ന തത് സമശ്ചാപ്യധികശ്ച ദൃശ്യതേ" എന്നു ശ്രുതി വാക്യവുമുണ്ട്. "ന തസ്യ പ്രതിമാ അസ്തി" എന്നു തൈത്തിരീയം.

ഈ നാമം ലളിതാസഹസ്രനാമത്തിലും ഉണ്ട്.

ഓം സമാനാധികവർജിതായൈ നമഃ

237. സർവോത്തുംഗാ

എല്ലാത്തിനെക്കാളും ഉത്തുംഗയായവൾ.

ഉത്തുംഗശബ്ദത്തിന് ഉയർന്നത് എന്നു പദാർത്ഥം. ശ്രേഷ്ഠമായത്, മേന്മയുള്ളത് എന്നും അർത്ഥം. പ്രപഞ്ചത്തിലുള്ള മറ്റെല്ലാത്തിനെക്കാളും ശ്രേഷ്ഠയായവൾ.

ഉത്തുംഗശബ്ദത്തിന് 'ജലംകൊണ്ടെന്നപോലെ പെരുകിയ' എന്നും അർത്ഥമുണ്ട്. തൻെറ കാരുണ്യമാകുന്ന പെരുവെള്ളത്താൽ സർവചരാചരങ്ങളെയും പോഷിപ്പിക്കുന്നവൾ എന്ന് ഈ പക്ഷത്തിൽ വ്യാഖ്യാനം.

പിണ്ഡാണ്ഡത്തിൽ (ശരീരത്തിൽ) ഏറ്റവും ഉയർന്ന സ്ഥാനമായ സഹസ്രാരപദ്മത്തിൽ ശിവശക്ത്യൈക്യരൂപിണിയായി സ്ഥിതിചെയ്യുന്നതിനാലും സർവ്വോത്തുംഗ. ശിവശക്തിയോഗജന്യമായ അമൃതപ്രവാഹം കൊണ്ട് സംഭവനാഡീസമൂഹങ്ങളെയും സേചനം ചെയ്യുന്നതിനാലും സർവോത്തുംഗ എന്ന പേര് അന്വർത്ഥമാകുന്നു.

ഓം സർവോത്തുംഗായൈ നമഃ

238. സങ്ഗഹീനാ

ഒന്നിനോടും ചേർച്ചയില്ലാത്തവൾ.

നിരവയവവും നിഷ്കാരണവും നിർഗുണവും നിരാശ്രയവുമായ പരബ്രഹ്മമാണു ലളിതാംബിക. ആ പരാശക്തി മറ്റെല്ലാത്തിനും ആശ്രയമാണെങ്കിലും നിർല്ലേപമായി വർത്തിക്കുന്നു.

**എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന ആകാശം ഒന്നിനോടും ചേരാതിരിക്കുന്നതുപോലെയും സർവജീവികളിലും ഉണ്ടെങ്കിലും ആത്മാവ് ജീവിയുടെ സ്വഭാവങ്ങളും വാസനകളും കൊണ്ടു കളങ്കിതമാകാതിരിക്കുന്നതുപോലെയും സർവഗതയും സർവാധാരയുമായ ദേവി ഒന്നിനോടും സംഗമില്ലാത്തവളായി**

സ്ഥിതിചെയ്യുന്നു. "താനൊന്നും ചെയ്യാതെ സർവം ചമയ്ക്കുന്ന'' മഹേശ്വരിയും മായയുമായി ദേവിയെ ഈ നാമം അവതരിപ്പിക്കുന്നു.

ഓം സങ്ഗഹീനായൈ നമഃ

239. സഗുണാ

ഗുണങ്ങളോടുകൂടിയവാ.

പരബ്രഹ്മസ്വരൂപിണിയായ ദേവി നിർഗ്ഗുണയും ഗുണാതീതയുമാണ്. ആ ദേവി തന്നെ സത്വരജസ്തമോഗുണങ്ങളായും രൂപം കൊള്ളുന്നു. ഗുണങ്ങാ സ്വീകരിച്ച് സത്വഗുണപ്രധാനമായ വിഷ്ണുരൂപവും രാജോഗുണപ്രധാനമായ ബ്രഹ്മരൂപവും തമോഗുണപ്രധാനമായ രുദ്രരൂപവും കൈക്കൊള്ളുന്നു. ത്രിമൂർത്തികളായി ഭവിക്കുന്ന മഹാദേവി പ്രപഞ്ചത്തിൻെറ സൃഷ്ടിസ്ഥിതിലയങ്ങാക്കു കാരണഭൂതയായിത്തീരുന്നു.

"*ദൈവീഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ* എന്നു ഗീതയിൽ ജ്ഞാനവിജ്ഞാനയോഗത്തിൽ ഭഗവാൻ മായയെ വിവരിക്കുന്നു. പ്രകൃതിയായി രൂപം പൂണ്ട പരബ്രഹ്മസ്വരൂപിണിയിൽ നിന്ന് ഗുണങ്ങാ ഉണ്ടാകുന്നു എന്ന് ഗുണത്രയവിഭാഗയോഗത്തിൽ

''*സത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ*

*നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം*'' എന്നു തുടങ്ങി ഗുണങ്ങളെ ഭഗവാൻ വിവരിക്കുന്നു.

സത്വാദികളായ ഗുണങ്ങാ സ്വീകരിക്കുന്നതിനാൽ സഗുണാ എന്നു നാമം.

ഗുണശബ്ദത്തിന് ചരട്, നൂല്, വിൽഞാൺ എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങളുണ്ട്. പ്രപഞ്ചത്തിലെ ജീവികളെയും വസ്തുക്കളെയും പ്രവർത്തനങ്ങളെയും പരസ്പരം ബന്ധിക്കുന്ന രാഗദ്വേഷാദികളായ പാശങ്ങളെ ദേവിയുടെ വിഭൂതികളായും ആയുധങ്ങളായും വർണ്ണിക്കാറുണ്ട്. ലളിതാസഹസ്രനാമത്തിലെ ''രാഗസ്വരൂപപാശാഢ്യാ'' എന്ന നാമം നോക്കുക. ലൗകികബന്ധങ്ങളാകുന്ന ഗുണങ്ങളാൽ പ്രപഞ്ചഘടകങ്ങളെ ബന്ധിക്കുന്നവാ എന്ന് ഈ പക്ഷത്തിൽ വ്യാഖ്യാനം. ഈ ആശയത്തെ കുറേക്കൂടി വിശദമാക്കി രാഷ്ട്രതന്ത്രത്തിലെ സന്ധിവിഗ്രഹയാനാസനദ്വൈധീഭാവ സമാശ്രയങ്ങളെയും ഉാപ്പെടുത്തി വ്യാഖ്യാനിച്ചു കാണുന്നു.

ദ്രവ്യങ്ങളെ ആശ്രയിക്കുന്നവയും മറ്റു ദ്രവ്യങ്ങളിൽ നിന്നു് വ്യാവർത്തിച്ചറിയാൻ സഹായിക്കുന്നവയും ആയ സവിശേഷതകളെയും ഗുണങ്ങൾ എന്നു പറയും. രൂപം, രസം, ഗന്ധം തുടങ്ങിയവ. മനുഷ്യരുടെ കാര്യത്തിൽ നാമരൂപാദികളേയും കാമക്രോധാദിവികാരങ്ങളെയും ഗുണങ്ങൾ എന്നു പറയാം. ഈ സവിശേഷതകളായി വർത്തിക്കുന്നതു് ദേവീചൈതന്യമാകയാലും സഗുണാ എന്നു നാമം.

ഓം സഗുണായൈ നമഃ

240. സകലേഷ്ടദാ

എല്ലാ ഇഷ്ടങ്ങളും നൽകുന്നവൾ.

ഇഷ്ടം എന്നതിനു് ആഗ്രഹം എന്നു സാമാന്യവ്യവഹാരത്തിൽ അർത്ഥം. 'ഇഷു ഇച്ഛായാം' എന്നു നിർവചനം. ഭക്തർ ആഗ്രഹിക്കുന്നതെല്ലാം മാതൃവാത്സല്യത്തോടെ നൽകുന്നവളാണു ലളിതാംബിക. ''സർവാർത്ഥദാത്രി'' എന്നു ലളിതാസഹസ്രനാമം ദേവിയെ വാഴ്ത്തുന്നു.

ആഗ്രഹിക്കുന്നതെല്ലാം നൽകുന്ന ദേവി തന്നെയാണു് മനുഷ്യനിൽ ആഗ്രഹങ്ങൾ ഉണ്ടാക്കുന്നതും. ആഗഹങ്ങൾ നൽകുന്നവൾ എന്നും നാമത്തെ വ്യാഖ്യാനിക്കാം. വാസനകളെ ആശ്രയിച്ചാണു് ഇഷ്ടവും അനിഷ്ടവും വ്യക്തികൾക്കുണ്ടാകുന്നതു്. ഒരാൾക്കു് ഇഷ്ടമായതു് മറ്റൊരാൾക്കു് അനിഷ്ടമാകാം. ഒരു വ്യക്തി ധനം ആഗ്രഹിക്കുമ്പോൾ മറ്റൊരാൾ കീർത്തിയോ ശക്തിയോ അധികാരമോ ആഗ്രഹിച്ചെന്നുവരാം. ഇനിയൊരാൾ കൈവല്യമായിരിക്കും ആഗ്രഹിക്കുന്നതു്. മായാരൂപിണിയായ ജഗദംബ ആഗ്രഹങ്ങൾ ഉണ്ടാക്കുന്നു. ആഗ്രഹനിവൃത്തിവരുത്തി അനുഗ്രഹിക്കുകയും ചെയ്യുന്നു. മനസ്സു് ദേവീപാദങ്ങളിൽ അഭയം തേടിയാൽ നല്ല ആഗ്രഹങ്ങളേ ഉണ്ടാകൂ. ആ ആഗ്രഹങ്ങൾ അവർക്കു് അനായാസമായി സാധിക്കുകയും ചെയ്യും.

ഇഷ്ടം എന്നതിനു് യാഗം എന്നും അർത്ഥം. യജ്ഞങ്ങൾ നൽകുന്നവൾ - യജ്ഞഫലങ്ങൾ നൽകുന്നവൾ എന്നു് ഈ പക്ഷത്തിൽ വ്യാഖ്യാനം. ദാനം എന്നും 'ഇഷ്ട'ത്തിനു് അർത്ഥം. യജ്ഞവും ദാനവും ക്ലേശിച്ചു നടത്തേണ്ട മഹത്കർമ്മങ്ങളാണു്. ഏതെല്ലാം യാഗവും ദാനവും തപസ്സും നടത്തിയാലും അവ ഉദ്ദിഷ്ടഫലം നൽകണമെന്നില്ല. അവ ദേവി സ്വീകരിക്കണം.

*''അഹം ഹി സർവയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച*
*നതു മാമഭിജാനന്തി തത്ത്വേനാതശ്ച്യവന്തി തേ''* (ഗീത 9 - 24)

എന്നു് ശ്രീകൃഷ്ണരൂപം പൂണ്ട ദേവി അരുളിച്ചെയ്തിട്ടുണ്ടു്. യജ്ഞം നടത്താനുള്ള പ്രേരണയും യജ്ഞവും യജ്ഞഫലവും യജ്ഞഫലം ദാനം ചെയ്യുന്നവളും ലളിതാംബിക തന്നെ ആകയാൽ സകലേഷ്ടദാ എന്നു നാമം.

ഓം സകലേഷ്ടദായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിന്റെ പന്ത്രണ്ടാമത്തെ അക്ഷരമായ സകാരം കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. പതിമൂന്നാത്തെ അക്ഷരമായ 'ക' കൊണ്ടുതുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

### 241. കകാരിണീ

ശ്രീവിദ്യാമന്ത്രത്തിന്റെ പതിമൂന്നാമത്തെ അക്ഷരവും ആ മന്ത്രത്തിന്റെ ശക്തികൂടത്തിലെ രണ്ടാമത്തെ അക്ഷരവുമായ 'ക' സ്വരൂപമായവൾ.

ഓം കകാരിണ്യൈ നമഃ

### 242. കാവ്യലോലാ

കാവ്യത്തിൽ ലോലയായവൾ.

രസാത്മകമായ വാക്യമാണു് കാവ്യം. രമണീയാർത്ഥപ്രതിപാദകവും അനുവാചകരെ രസിപ്പിക്കുന്നതും അവർക്കു ജ്ഞാനം നൽകുന്നതുമായ കാവ്യത്തിനു് പ്രസാദം, മാധുര്യം, ഓജസ്സു് എന്നീ ഗുണങ്ങളുണ്ടായിരിക്കും. ഇങ്ങനെയുള്ള രചന നടത്തുന്നവർ കവികൾ.

'ലോലാ' എന്നതിനു് ഉന്മദിക്കുന്നവൾ, രസിക്കുന്നവൾ എന്നർത്ഥം. ''ലോഡൃ ഉന്മാദേ'' എന്നു നിർവചനം. കാവ്യത്തിൽ രസിച്ചുമദിക്കുന്നവളായി ദേവിയെ ഈ നാമം അവതരിപ്പിക്കുന്നു. ''കാവ്യാലാപവിനോദിനീ'' എന്ന നാമം കൊണ്ടു് വാഗ്ദേവതകൾ ലളിതാസഹസ്രനാമത്തിൽ ദേവിയെ സ്തുതിക്കുന്നു.

ഭാഷണശക്തിയുള്ള എല്ലാവരും വാക്യരചന നടത്തുന്നുണ്ടു്. ആശയവിനിമയം എന്ന ഭാഷാധർമ്മം അങ്ങനെ നിറവേറ്റപ്പെടുന്നു. വാക്യങ്ങൾ രസാത്മകവും രമണീയാർത്ഥപ്രതിപാദകവും ആയിത്തീരുന്നതു് അതിൽ പ്രസാദവും മാധുര്യവും ഓജസ്സുമായി ദേവീകാരുണ്യം ആവേശിക്കുമ്പോഴാണു്. വാല്മീകിയുടെയും വ്യാസന്റെയും കാളിദാസൻ തുടങ്ങിയവരുടെയും രചനകളിൽ ദേശകാലാതിവർത്തിയായി, സഹൃദയഹൃദയാകർഷകമായി വർത്തിക്കുന്ന സൗന്ദര്യം ത്രിപുരസുന്ദരി തന്നെയാണു്. വാക്കു

കളിലൂടെ രസാത്മകയായി തന്നെ ആവിഷ്കരിക്കുന്ന രചനകളിൽ ദേവി മുഗ്ധയായിത്തീരുന്നു. ആ കാവ്യഭംഗിയിൽ ദേവി ഉന്മത്തയായിത്തീരുന്നു. എന്നു പറയുമ്പോരം സഹൃദയൻെറ ഹൃദയത്തിൽ കാവ്യാസ്വാദന ശക്തിയായി വർത്തിക്കുന്നതും ദേവി തന്നെയാണ്ട് എന്നർത്ഥം.

ദേവിയെ സ്തുതിക്കുന്ന കൃതികളിൽ സന്തോഷിക്കുന്നവരം എന്നും വ്യാഖ്യാനിക്കാം. സ്തോത്രങ്ങരം പാരായണം ചെയ്യുന്നതും സംഗീതാത്മക മായി ആലപിക്കുന്നതും ദേവിക്കു പ്രീതികരമാണ്ട്.

ഓം കാവ്യലോലായൈ നമഃ

243. കാമേശ്വരമനോഹരീ *

കാമേശ്വരൻെറ മനസ്സിനെ അപഹരിച്ചവരം.

കാമേശ്വരൻ ശിവൻ. ദേവി ശിവൻെറ മനസ്സിനെ അപഹരിച്ചു സ്വവശമാക്കിയെന്നു മാത്രമല്ല കാമേശ്വരൻെറ അർദ്ധാംഗിയായിത്തീരുകയും ചെയ്തു എന്നു പുരാണങ്ങരം. കാമങ്ങളെയും കാമദേവനേയും കീഴടക്കിയതു കൊണ്ടു് ശിവനു കാമേശ്വരൻ എന്നു പേരുണ്ടായി. എല്ലാ കാമങ്ങളെയും കീഴടക്കി തപോനിഷ്ഠനായിരുന്ന ശിവൻെറ മനസ്സിളക്കാൻ ശ്രമിച്ച കാമദേവൻ ശിവൻെറ നേത്രാഗ്നിയിൽ ദഹിച്ചു. ഇങ്ങനെ കാമങ്ങരംക്കും കാമനും ഈശ്വരനായ ശ്രീ പരമേശ്വരൻെറ മനസ്സിനെ ദേവി അനായാസമായി അപഹരിച്ചു എന്നു മാത്രമല്ല ദേവനെക്കൊണ്ടു് കാമദേവനു പുനർജ്ജന്മവും പൂർവ്വാധികമായ ശക്തിയും നൽകിക്കുകയും ചെയ്തു.

244. കാമേശ്വരപ്രാണനാഡീ

കാമേശ്വരൻെറ പ്രാണനാഡിയായി വർത്തിക്കുന്നവൾ. കാമേശ്വരൻ ശിവപര്യായമാണ്ട്. കാമനെ ജയിച്ചവനായതുകൊണ്ടും കാമങ്ങൾക്കു് ഈശ്വ രനായതുകൊണ്ടും കാമകോടികൾക്കുതുല്യം സുന്ദരമായ ശരീരം ഉള്ളവനാ യതുകൊണ്ടും ഭക്തകോടികളുടെ കാമങ്ങൾ സാധിച്ചു കൊടുക്കുന്ന കാരു ണ്യമൂർത്തിയായതുകൊണ്ടും ഭഗവാൻ കാമേശ്വരനാണ്ട്. അപ്രകാരമുള്ള ഭഗവാൻെറ പ്രാണനാഡിയാണു ദേവി.

ശരീരമാകെ വ്യാപിച്ചു കിടക്കുന്ന 72,000 നാഡികളിലൂടെയാണ്ട് ജീവ ചൈതന്യം പ്രവർത്തിക്കുന്നത്. ആ നാഡികളുടെ കേന്ദ്രം നട്ടെല്ലിനുള്ളി

* *കാമേശ്വരമനോഹരാ എന്നു പാഠഭേദം*

ലുള്ള സുഷുമ്നയാണ്. മൂലാധാരത്തെ സഹസ്രാരചക്രവുമായി ബന്ധിക്കുന്ന കുണ്ഡലിനീമാർഗ്ഗവും സുഷുമ്നയാണ്. അതുകൊണ്ടു് സുഷുമ്നയെ പ്രാണനാഡി എന്നു വിളിക്കുന്നു. കാമേശ്വരനെ ശരീരമായി കണക്കാക്കിയാൽ ആ ശരീരത്തിൻെറ ചൈതന്യം ദേവിയാണ്.

*''ശിവശ്ശക്ത്യായുക്തോ യദി ഭവതി ശക്തഃ പ്രഭവിതും*
*ന ചേദേവം ദേവോ ന ഖലു കുശലഃ സ്പന്ദിതുമപി''*

എന്നു് സൗന്ദര്യലഹരിയിൽ ശങ്കരഭഗവത്പാദർ ഇക്കാര്യം വ്യക്തമാക്കുന്നു. ശിവനും ശിവയ്ക്കും തമ്മിൽ അവിനാഭാവബന്ധമാണുള്ളതു്. ഒന്നുണ്ടെങ്കിൽ മറ്റേതുമുണ്ടു്. ഒന്നില്ലെങ്കിൽ മറ്റേതുമില്ല. കാമേശ്വരനും കാമേശ്വരിയും രണ്ടല്ല. എങ്കിലും അവർ തമ്മിലുള്ള ബന്ധത്തെ ഭാര്യാഭർത്തൃബന്ധമായും ചൈതന്യവും ജഡവും തമ്മിലുള്ള ബന്ധമായും മനസ്സിലാക്കാൻ സൗകര്യത്തിനുവേണ്ടി പറയാറുണ്ടു്.

*'' വിരിഞ്ചിഃ പഞ്ചത്വം വ്രജതി ഹരിരാപ്നോതി വിരതിം*
*വിനാശം കീനാശോ ഭജതി ധനദോ യാതി നിധനം*
*വിതന്ദ്രീ മാഹേന്ദ്രീവിതതിരപി സമ്മീലിതദൃശാ*
*മഹാസംസാരേസ്മിൻ വിഹരതി സതി ത്വത്പതിരസൗ''*

*(സൗന്ദര്യലഹരി. ശ്ലോ.26)*

ബ്രഹ്മാവു മരണമടയുന്നു. വിഷ്ണുവും നശിക്കുന്നു. അന്തകനും നശിക്കുന്നു. കുബേരനും കാലംകൊണ്ടു് ഇല്ലാതെയാകുന്നു. വിവിധമന്വന്തരങ്ങളിലെ ഇന്ദ്രാദിദേവകളും നാശമടയുന്നു. ഇങ്ങനെയുള്ള മഹാപ്രളയകാലത്തും ദേവീ, നിന്തിരുവടിയുടെ പതിയായ ശ്രീ പരമേശ്വരൻ മാത്രം ക്രീഡിച്ചു വിഹരിക്കുന്നു. പരമശിവനു നാശമില്ലാത്തതു് നിത്യയായ ദേവിയുടെ താടങ്കമഹിമ കൊണ്ടാണെന്നു അതേ കൃതിയിൽ 28-ാം ശ്ലോകത്തിലും ശങ്കരഭഗവത്പാദർ സ്ഥാപിക്കുന്നുണ്ടു്.

ഈ നാമം ലളിതാസഹസ്രനാമത്തിലും ഉണ്ടു്.

**ഓം കാമേശ്വരപ്രാണനാഡ്യൈ നമഃ**

## 245. കാമേശോത്സംഗവാസിനീ

കാമേശൻെറ ഉത്സംഗത്തിൽ വസിക്കുന്നവൾ. കാമേശൻ ശ്രീ പരമേശ്വ രൻെറ പര്യായമാണ്. ഏറ്റവും കമനീയമായ രൂപം ഉള്ളവൻ, ഇഷ്ടമുള്ള ഏതുരൂപവും ധരിക്കാൻ കഴിവുള്ളവൻ, കാമങ്ങളെ നിയന്ത്രിച്ച മഹായോഗി, കാമനെ നശിപ്പിച്ചവൻ എന്നിങ്ങനെ പലരീതിയിൽ 'കാമേശ' ശബ്ദത്തെ ആചാര്യന്മാർ വ്യാഖ്യാനിക്കുന്നു. കാമശബ്ദത്തിന് പ്രജ്ഞാനം എന്നും അർത്ഥമുള്ളതിനാൽ കാമേശ്വരൻ സർവജ്ഞാനത്തിനും ഈശ്വരനുമാണ്. ജഗത്തിനെ സൃഷ്ടിക്കാൻ ആഗ്രഹിക്കുന്നവനാകയാൽ സൃഷ്ടികർത്താവായ ശിവനു് കാമേശ്വരൻ എന്നു പേരുണ്ടായി എന്നും പക്ഷം. കാമേശ്വരൻെറ ഉത്സംഗത്തിൽ വസിക്കുന്നവളാണു ലളിതാദേവി. 'ഉത്സംഗം' എന്ന പദത്തിനു മടിത്തട്ട്, തുട എന്നിങ്ങനെ വ്യാവഹാരികഭാഷയിൽ അർത്ഥം. ഒരിക്കലും പിരിയാതെ ശിവൻെറ മടിത്തട്ടിൽ ദേവി സ്ഥിതി ചെയ്യുന്നു. 'ഉത്സംഗം' എന്നതിന്ന് ചേർച്ച എന്നും അർത്ഥമുണ്ട്. ആ അർത്ഥത്തിലും ശിവശക്തികളുടെ ശാശ്വതമായ ഐക്യഭാവം തന്നെയാണു വിവക്ഷ.

മുൻ നാമത്തിൽ പറഞ്ഞ ആശയം ഭംഗ്യന്തരേണ ഈനാമത്തിലും ആവർത്തിക്കുന്നു. 'ശിവകാമേശ്വരാങ്കസ്ഥാ' എന്നു ലളിതാസഹസ്രനാമം.

*''കാമേശ്വരാങ്കസ്ഥസദാനിവാസേ*
*കാലാത്മികേ കന്ദലിതാനുകമ്പേ*
*കല്പാവസാനോത്ഥിത കാലിരൂപേ*
*കാമപ്രദേ കല്പലതേ നമസ്തേ''*

***(ലളിതോപാഖ്യാനം. 27.29)***

ഓം കാമേശോത്സംഗവാസിന്യൈ നമഃ

## 246. കാമേശ്വരാലിങ്ഗിതാംഗീ

കാമേശ്വരനാൽ ആലിംഗനം ചെയ്യപ്പെട്ട അംഗങ്ങൾ ഉള്ളവൾ. ദൃഢമായി കെട്ടിപ്പിടിച്ചുള്ള തഴുകലാണ് ആലിംഗനം. ഇതു സുരതകർമ്മത്തിൻെറ മുഖ്യഘടകമായി കാമസൂത്രം വിവരിക്കുന്നു. കാമം കൊണ്ടു പ്രേരിതമായ ശാരീരികചേഷ്ടയ്ക്ക് ഇവിടെ വശപ്പെട്ടു പോകുന്നതു കാമേശ്വരനാണെന്നത് പ്രത്യേകം ശ്രദ്ധിക്കണം. കാമനെ നോട്ടം കൊണ്ടു ചുട്ടുചാമ്പലാക്കിയവനും കാമങ്ങാക്ക് ഈശ്വരനുമായ യോഗീശ്വരേശ്വൻ ത്രിപുരസുന്ദരിയായ ദേവിയുടെ ആകർഷണത്തിൽ നിന്നു് ഒരിക്കലും മുക്തനാകുന്നില്ലെന്നു മാത്രമല്ല തൻെറ ഉടലിൽ പകുതി ദേവിക്കു കൊടുത്തു് അർദ്ധനാരീശ്വരഭാവം സ്വീകരി

ക്കുകയും ചെയ്യുന്നു.

ഓം കാമേശ്വരാലിങ്ഗിതാങ്ഗ്യൈ നമഃ

## 247. കാമേശ്വരസുഖപ്രദാ.

കാമേശ്വരനു സുഖം നൽകുന്നവൾ. ഭഗവാൻ കാമേശ്വരനായതു കൊണ്ടു തന്നെ സുഖദുഃഖാദികൾക്കു് അതീതനാണു്. അപ്രകാരമുള്ള ഭഗവാനു് സുഖം നൽകുന്നവളായി ദേവിയെ അവതരിപ്പിക്കുന്നു. ഗുണാതീതമായ ബ്രഹ്മം ഗുണബദ്ധമാകുമ്പോൾ ത്രിമൂർത്തികളായി രൂപം കൊള്ളുന്നു. തമോഗുണപ്രധാനമായ രുദ്രരൂപം സ്വീകരിക്കുന്ന ശ്രീ പരമേശ്വരൻ സുഖദുഃഖങ്ങൾക്കു വിധേയനായതായി സ്വയം ധരിക്കുന്നു. ആ ധാരണയ്ക്കു് കാരണമാകുന്ന മഹാമായ ദേവിയാകയാൽ കാമേശ്വരസുഖപ്രദാ എന്നു നാമം.

തൻെറ ഭക്തന്മാരെ ശിവപദത്തിലേയ്ക്കുയർത്തി നിരതിശയപരമാനന്ദസ്വരൂപമായ ശിവസായുജ്യം നൽകുന്നവൾ, കാമേശ്വരപ്രാപ്തി എന്ന ആത്യന്തികസുഖം തൻെറ ഭക്തർക്കു നൽകുന്നവൾ എന്നും വ്യാഖ്യാനം.

ഓം കാമേശ്വരസുഖപ്രദായൈ നമഃ

## 248. കാമേശ്വരപ്രണയിനീ

കാമേശ്വരൻെറ പ്രണയിനിയായവൾ. 'പ്രണയിനി' എന്ന പദത്തിനു് സ്നേഹിക്കുന്നവൾ, സഖി, ഭാര്യ എന്നിങ്ങനെ ബന്ധപ്പെട്ട അർത്ഥങ്ങൾ. ഈ മൂന്നർത്ഥങ്ങളും പ്രകൃതത്തിൽ യോജിക്കും. പ്രകർഷേണ നയിക്കുന്നവൾ എന്നും പ്രണയിനീശബ്ദത്തെ വ്യാഖ്യാനിക്കാം. ഈ പക്ഷത്തിൽ സൃഷ്ടി, സ്ഥിതി, ലയം, തിരോധാനം, അനുഗ്രഹം എന്ന പഞ്ചകർമ്മങ്ങൾക്കു ഭഗവാനെ പ്രേരിപ്പിക്കുന്നവൾ എന്നർത്ഥം.

തൻെറ ഭക്തന്മാരുടെ നേർക്കു് കാമേശ്വരനെ നയിക്കുന്ന കാരുണ്യമൂർത്തി എന്നും വ്യാഖ്യാനം. മനുഷ്യൻ അജ്ഞാനം മൂലം അറിഞ്ഞും അറിയാതെയും ചെയ്തുപോകുന്ന പാപങ്ങൾ ഈശ്വരപ്രാപ്തിക്കുതടസ്സമുണ്ടാക്കുന്നു. ദേവിയുടെ കാരുണ്യം കൊണ്ടു പാപങ്ങൾ നശിക്കുമ്പോൾ ഭഗവത്കാരുണ്യത്തിനു് അർഹതയുണ്ടാകുന്നു. അങ്ങനെയുള്ള ഭക്തരെ ഭഗവാൻെറ ശ്രദ്ധയിൽപ്പെടുത്തുന്നതു ദേവിയാണെന്നു സങ്കല്പിച്ചുള്ള കഥകളും ഐതിഹ്യങ്ങളും നിരവധിയാണു്.

ഓം കാമേശ്വരപ്രണയിന്യൈ നമഃ

## 249. കാമേശ്വരവിലാസിനീ

കാമേശ്വരൻെറ വിലാസിനിയായി വർത്തിക്കുന്നവൾ. വിലാസിനി എന്ന പദത്തിന് ഭാര്യ എന്നർത്ഥമുണ്ട്. ഈ അർത്ഥത്തിൽ ശിവപത്നി. വിലാസശബ്ദത്തിന് പ്രകാശം, ശോഭ, ലീല, ചൈതന്യം എന്നിങ്ങനെ ബന്ധപ്പെട്ട വിവിധാർത്ഥങ്ങൾ. കാമേശ്വരനായ ഭഗവാൻെറ വിഭൂതികൾ രൂപം പൂണ്ടവൾ എന്ന് ഈ പക്ഷത്തിൽ അർത്ഥം. സൃഷ്ടിസ്ഥിത്യാദികളായ ഭഗവാൻെറ ലീലകൾ ദേവീരൂപമാണ് എന്ന് ആശയം.

അരൂപനും ഗുണാതീതനുമായ ഭഗവാൻ ആർക്കും ദൃശ്യനല്ല. ദേവീഭക്തന് ബാഹ്യകരണങ്ങൾ കൊണ്ടുതന്നെ ഭഗവാനെ സാക്ഷാത്കരിക്കാൻ സാധിക്കും. ഭഗവാൻെറ വിലാസങ്ങൾ ദേവിയാകയാൽ ദേവിയിലൂടെ ഭഗവത് പ്രാപ്തി അനായാസമാണ്. മുൻനാമത്തിലും ഇക്കാര്യം അന്തർഹിതമാണ്.

ഓം കാമേശ്വരവിലാസിന്യൈ നമഃ

## 250. കാമേശ്വരതപഃസിദ്ധിഃ

കാമേശ്വരൻെറ തപസ്സിൻെറ സിദ്ധി ആയവൾ. പുരാണങ്ങളിൽ അനുവാചകനെ അദ്ഭുതപ്പെടുത്തുന്ന ഒരു രംഗമാണ് ശ്രീ പരമേശ്വരൻെറ തപസ്സ്. സകല ലോകങ്ങൾക്കും പിതാവും സർവ്വേശ്വരനും സർവജ്ഞനും യോഗീശ്വരന്മാർക്ക് ഈശ്വരനും കാമേശ്വരനുമായ ഭഗവാൻ തപസ്സു ചെയ്യുന്നു. എന്തു നേടാൻ ? എന്തറിയാൻ ? ഉത്തരം ദേവിയെ നേടാൻ, ദേവിയെ അറിയാൻ, ദേവിയെ സാക്ഷാത്കരിക്കാൻ എന്നാണ്. അതുപോലെ ലോകമാതാവായ ശ്രീപാർവതി തപസ്സു ചെയ്യുന്നു. എന്തിന് എന്ന ചോദ്യത്തിനുത്തരം കാമേശ്വരനെ നേടാൻ എന്നാണ്. പരസ്പരതപസ്സമ്പത്ഫലായിതപാരസ്പര്യമാണ് അവർക്കുള്ളത്. അതുകൊണ്ടാണ് ശങ്കരഭഗവത്പാദർ ശിവാനന്ദലഹരി "കലാഭ്യാം ചൂഡാലംകൃതശശികലാഭ്യാം നിജതപഫലാഭ്യാം ....... " എന്ന് ആരംഭിച്ചത്.

സർവോത്കൃഷ്ടമായ ദാമ്പത്യത്തിൻെറ മാതൃകയാണ് ലോകപിതാക്കളായ പാർവ്വതീപരമേശ്വരർ നമുക്കു കാട്ടിത്തരുന്നത്. കാമേശ്വരൻെറ തപസ്സിദ്ധി ആയ കാമേശ്വരി, കാമേശ്വരിയുടെ തപസ്സിദ്ധി ആയ കാമേശ്വരൻ. അവരിൽ നിന്നുണ്ടാകുന്ന പ്രേമബദ്ധമായ പ്രപഞ്ചം.

കാമേശ്വരൻ സൃഷ്ടിസ്ഥിതിലയതിരോധാനാനുഗ്രഹരൂപമായ തൻെറ പ്രവൃത്തിക്കു വേണ്ട ശക്തി നേടാനായി പരാശക്തിയെ ഉദ്ദേശിച്ചു തപസ്സു

ചെയ്തുവെന്നും ആ തപസ്സുകൊണ്ടു നേടിയ സിദ്ധിയാണു ശക്തിയെന്നും ശിവശക്ത്യൈക്യം ഉണ്ടായപ്പോൾ ശിവൻ പ്രപഞ്ചരൂപത്തിൽ പ്രഭവിച്ചുവെന്നും ആഗമങ്ങൾ. ഈ വ്യാഖ്യാനം മുമ്പുപറഞ്ഞതിൽ നിന്നു തത്ത്വത്തിൽ വ്യത്യസ്തമല്ല.

കാമേശ്വരനെ ഉദ്ദേശിച്ചു തപസ്സു ചെയ്യുന്ന യോഗിമാർക്കു ലഭിക്കുന്ന സിദ്ധിയാണു ദേവിയുടെ കാരുണ്യമെന്നും ശിവഭക്തന്മാരുടെ തപസ്സിനു സിദ്ധിനൽകുന്നവളാണു ദേവിയെന്നും ഇനിയൊരു വ്യാഖ്യാനം.

ഓം കാമേശ്വരതപഃസിദ്ധ്യൈ നമഃ

## 251. കാമേശ്വരമനഃപ്രിയാ.

കാമേശ്വരൻെറ മനസ്സിനു പ്രിയപ്പെട്ടവൾ. ഇന്ദ്രിയവിഷയങ്ങളായ അനുഭൂതികളെ സ്വീകരിക്കുന്നതു മനസ്സാണ്. മനസ്സിൻെറ പ്രേരണയനുസരിച്ചാണ് മനുഷ്യൻെറ ഇഷ്ടവും അനിഷ്ടവും രൂപപ്പെടുന്നത്. കാമക്രോധലോഭമോഹമദമാത്സര്യാദികൾ മുഖ്യമായും മനസ്സിലാണുണ്ടാകുന്നത്. കാമേശ്വരൻ കാമങ്ങളെ കീഴടക്കിയ യോഗേശ്വരനാകയാൽ അദ്ദേഹത്തിൻെറ മനസ്സ് ഇഷ്ടാനിഷ്ടങ്ങൾക്ക് അതീതമാണ്. എന്നിട്ടും അദ്ദേഹത്തിൻെറ മനസ്സ് ദേവിയിൽ ആസക്തമായിരിക്കുന്നു. ഒരിക്കലും പിരിയാത്ത ജായാപതികളായി അവരിരുവരും വിരാജിക്കുന്നു.

കാമേശ്വരനെപ്പോലും കീഴടക്കിയ മഹാമായയായും കാമേശ്വരനെ ആകർഷിക്കുന്ന ത്രിപുരസുന്ദരിയായും ഈ നാമം ദേവിയെ അവതരിപ്പിക്കുന്നു.

ഓം കാമേശ്വരമനഃപ്രിയായൈ നമഃ

## 252. കാമേശ്വരപ്രാണനാഥാ

കാമേശ്വരൻെറ പ്രാണനാഥ ആയവൾ. 'പ്രാണനാഥ' എന്ന പദം ഏറ്റവും പ്രിയപ്പെട്ടവൾ എന്ന അർത്ഥത്തിൽ വ്യവഹാരഭാഷയിൽ പ്രയോഗിക്കുന്നു. മുഖ്യമായും ഭാര്യ എന്ന അർത്ഥത്തിൽ. അപൂർവമായി 'കാമുകി' എന്ന അർത്ഥത്തിലും പ്രയോഗം. ഏതൊരുവളെ പിരിഞ്ഞാൽ പ്രാണൻ നഷ്ടപ്പെട്ടുപോകുമോ അവൾ.

കാമേശ്വരൻെറ പ്രാണങ്ങൾക്കുനാഥ ആയവൾ എന്നും വിഗ്രഹിക്കാം. കാമേശ്വരൻെറ പ്രാണൻ ഹിരണ്യഗർഭൻ. ഹിരണ്യഗർഭനെ സംരക്ഷിക്കുന്നതു ദേവി അങ്ങനെ ദേവി കാമേശ്വരപ്രാണനാഥയായി എന്നു ശാങ്കരഭാഷ്യം.

പ്രപഞ്ചമാകെ കാമേശ്വരൻെറ രൂപമാകയാൽ എല്ലാ ജീവാത്മാക്കളും ശങ്കരൻെറ പ്രാണങ്ങളാണെന്നും അവയെയെല്ലാം പാലിക്കുന്ന ദേവി കാമേശ്വരപ്രാണനാഥ ആയെന്നും മറ്റൊരു വ്യാഖ്യാനം.

ഓം കാമേശ്വരപ്രാണനാഥായൈ നമഃ

## 253. കാമേശ്വരവിമോഹിനീ

കാമേശ്വരനെ മോഹിപ്പിക്കുന്നവൾ. കാമേശ്വരനാൽ മോഹിപ്പിക്കപ്പെട്ടവൾ എന്നും. ഏകവും അഭിന്നവുമായ ബ്രഹ്മചൈതന്യം തന്നെയാണ് ശിവനും ശിവയും. ഗുണാതീതമായ ബ്രഹ്മം ഗുണങ്ങൾ സ്വീകരിച്ച് ശിവനും ശിവയുമായി എന്നുമാത്രമല്ല പരസ്പരം മോഹിപ്പിക്കുകയും മോഹിക്കുകയും ചെയ്യുന്നു. അഭേദത്വം തത്കാലത്തേയ്ക്കെങ്കിലും വിസ്മരിക്കപ്പെടുന്നതും വ്യത്യസ്തമായ വ്യക്തിത്വം സ്വീകരിക്കുന്നതും മായാപ്രവർത്തനം കൊണ്ടാണെന്നും ആ മഹാമായ തന്നെയാണ് പരാശക്തിയായ ലളിതാംബിക എന്നും വ്യാഖ്യാനം.

ശക്തിയോടു കൂടിച്ചേർന്ന് ശിവൻ പ്രപഞ്ചമായി പ്രഭവിക്കുന്നു. സ്ഥാണുവും നിർവികാരനും ഗുണാതീതനുമായിരിക്കെത്തന്നെ അനന്തമായ ചലനഭ്രമണങ്ങൾക്കു വിധേയമായ കോടിക്കണക്കിനു ബ്രഹ്മാണ്ഡങ്ങളായും ബഹുകോടി ജീവികളായും ഗുണവൈവിധ്യത്തോടെ വർത്തിക്കുന്നു. ഈ ലീലാവ്യാപാരത്തിനു ഭഗവാനെ പ്രേരിപ്പിക്കുന്ന മായാശക്തി ദേവിയാകയാലും കാമേശ്വരവിമോഹിനി.

ശിവനെപ്പറ്റി മേൽപ്പറഞ്ഞതെല്ലാം ദേവിയെക്കുറിച്ചും പറയാം. അങ്ങനെയാകുമ്പോൾ മോഹിപ്പിക്കുന്നതു ശിവനും മോഹിക്കുന്നതു ശിവയും എന്നു പറയേണ്ടിവരും.

യഥാർത്ഥത്തിൽ മോഹിക്കുന്നതു ശിവനോ ശിവയോ അല്ല. ഒന്നായ ചൈതന്യത്തെ ഭഗവാനും ഭഗവതിയുമായി കല്പിക്കുന്ന നാമാണ്. കാമേശ്വരൻെറ വിമോഹിനിയായ ചൈതന്യം ലീലയായി ഉണ്മയെ നമ്മിൽനിന്നു മറച്ചുകളയുന്നു.

ഓം കാമേശ്വരവിമോഹിന്യൈ നമഃ

## 254. കാമേശ്വരബ്രഹ്മവിദ്യാ

ശിവജ്ഞാനസ്വരൂപിണി. എല്ലാ വേദങ്ങളും ഉപനിഷത്തുകളും പുരാണങ്ങളും ഇതിഹാസങ്ങളും തന്ത്രങ്ങളും മന്ത്രങ്ങളും ലക്ഷ്യമാക്കുന്നത്

ബ്രഹ്മജ്ഞാനമാണ്. ജിജ്ഞാസുവിന്റെ യോഗ്യത അനുസരിച്ച് പ്രത്യക്ഷമോ പരോക്ഷമോ ആയി ആ ജ്ഞാനം നിരന്തരമായ എഷണാവ്യാപാരത്തിലൂടെ അനുഭൂതമാകാം. താൻ ചരവും അചരവുമായി ഉള്ള ഒന്നിൽ നിന്നും ഭിന്നനല്ലെന്ന തത്ത്വാനുഭൂതിയാണ് ബ്രഹ്മജ്ഞാനം. അതിലേയ്ക്കു നയിക്കുന്ന മാർഗ്ഗങ്ങൾ പലതാണ്. അവയെ മൊത്തത്തിൽ ബ്രഹ്മവിദ്യ എന്നു പറയാം. തന്നിൽ നിന്ന് അഭിന്നനാണ് ശിവനെന്ന അനുഭവത്തിലേയ്ക്കു നയിക്കുന്ന ബ്രഹ്മവിദ്യാരൂപിണിയായി ലളിതാംബികയെ ഈ നാമം അവതരിപ്പിക്കുന്നു.

ഓം കാമേശ്വരബ്രഹ്മവിദ്യായൈ നമഃ

## 255. കാമേശ്വരഗൃഹേശ്വരീ.

കാമേശ്വരന്റെ ഗൃഹത്തിന് ഈശ്വരി ആയവൾ. കാമേശ്വരനെ ഒരു ഗൃഹത്തിന്റെ നാഥനായി കല്പിച്ചാൽ അദ്ദേഹത്തിന്റെ ഭാര്യയായി, വീട്ടമ്മയായി ആ വീടു ഭരിക്കുന്നവളായി ദേവിയെ കല്പിക്കാം.

പശുപതിയായ ഭഗവാന്റെ ഗൃഹം ചരാചരാത്മകമായ പ്രപഞ്ചമാണ്. ചരാചരജനനിയായ ലളിതാംബിക പ്രപഞ്ചമാകുന്ന ഗൃഹത്തിന്റെ ഈശ്വരിയാണ്. സന്താനങ്ങളെ വാത്സല്യത്തോടും കാരുണ്യത്തോടും രക്ഷിക്കുകയും അഭ്യസിപ്പിക്കുകയും നേർവഴിക്കു നയിക്കുകയും അവരുടെ ആവശ്യങ്ങൾ അറിഞ്ഞു നിറവേറ്റിക്കൊടുക്കുകയും ചെയ്യുന്ന കരുണാമയിയായ അമ്മ.

ഗ്രഹിക്കപ്പെടുന്നതു ഗൃഹം എന്ന നിർവചനപ്രകാരം ഗൃഹശബ്ദത്തിന് 'ജ്ഞാനം' എന്നും അർത്ഥം കല്പിച്ചു വ്യാഖ്യാനിക്കാം. ഈ പക്ഷത്തിൽ ശിവജ്ഞാനത്തിന് ഈശ്വരിയായവൾ , മംഗളകരമായ എല്ലാ ജ്ഞാനത്തിനും സ്രോതസ്സായവൾ എന്ന് വ്യാഖ്യാനം.

ഓം കാമേശ്വരഗൃഹേശ്വര്യൈ നമഃ

## 256. കാമേശ്വരാഹ്ലാദകരീ

കാമേശ്വരന് ആഹ്ലാദം നൽകുന്നവൾ. തൃപ്തിയിൽ നിന്നുണ്ടാകുന്ന സുഖമാണ് ആഹ്ലാദം. എന്തെങ്കിലും ആഗ്രഹം ഉണ്ടായാൽ അതു സാധിക്കുമ്പോഴുണ്ടാകുന്ന അനുഭവമാണ് തൃപ്തി. ആഗ്രഹം, തൃപ്തി, ആഹ്ലാദം എന്നിവ പരസ്പരം ബന്ധപ്പെട്ടവയാണ്. നിരീഹനും കാമേശ്വരനുമായ ഭഗവാന് ആഗ്രഹിക്കാനൊന്നുമില്ല, ആഗ്രഹം സാധിക്കലില്ല, അതുകൊണ്ട് തൃപ്തിയും ആഹ്ലാദവുമില്ല എന്നു വാദിക്കാം. എല്ലാ ആഗ്രഹങ്ങളും നേടിയ

കാമേശ്വരൻ നിത്യതൃപ്തനാണ്, അതുകൊണ്ടു നിത്യവും നിരതിശയവുമായ ആനന്ദം അനുഭവിക്കുന്നവനാണ്. കാമേശ്വരന്റെ നിരതിശയാനന്ദം രൂപം കൊണ്ടതാണ് ലളിതാംബിക.

ഒന്നും നേടാനില്ലാത്ത സ്വയംപൂർണ്ണരായ ശിവനും ശിവയും തപസ്സു ചെയ്തു തപസ്സിദ്ധികൊണ്ട് പരസ്പരം നേടി എന്നു മുമ്പു പറഞ്ഞു. ദേവിയെ നേടിയപ്പോഴേ ദേവൻ പൂർണ്ണതൃപ്തനായുള്ളൂ. അപ്പോഴേ ഭഗവാൻ ആഹ്ലാദമൂർത്തിയായുള്ളൂ. അതുകൊണ്ട് ദേവിയെ ദേവന്റെ ആഹ്ലാദകരിയായി വാഴ്ത്തുന്നു.

ആത്മനിയന്ത്രണം നേടിയ യോഗിയെ കാമേശ്വരൻ എന്നു പറയാം. അങ്ങനെയുള്ള മഹായോഗികൾക്കു യോഗാനന്ദം നൽകി അനുഗ്രഹിക്കുന്നവൾ എന്നും വ്യാഖ്യാനിക്കാം.

കാമങ്ങളെ നിയന്ത്രിക്കാൻ കഴിവില്ലാത്ത ഭക്തരായ ഉപാസകർക്ക് ആഗ്രഹങ്ങൾ സാധിച്ചുകൊടുത്ത് അനുഗ്രഹിക്കുന്ന കരുണാമയിയാണ് സർവജനനിയായ ജഗദംബിക. ആഗ്രഹങ്ങൾ ഉണ്ടാകാതെ നിയന്ത്രിക്കുന്നതുപോലെ ആഗ്രഹങ്ങൾ സാധിക്കുന്നതും കാമേശ്വരത്വമാണ്. തന്റെ ഭക്തരെ രണ്ടർത്ഥത്തിലും ആഹ്ലാദിപ്പിക്കുന്നവളാണു ദേവി എന്നും ഈ നാമം സൂചിപ്പിക്കുന്നു.

ഓം കാമേശ്വരാഹ്ലാദകര്യൈ നമഃ

## 257. കാമേശ്വരമഹേശ്വരീ

കാമേശ്വരനും മഹേശ്വരി ആയവൾ. കാമേശ്വരനെ മഹേശ്വരനാക്കുന്ന വിഭൂതികൾ ദേവി നൽകിയവയാണ്. ബ്രഹ്മാവിനു ബ്രഹ്മചൈതന്യവും വിഷ്ണുവിനു വിഷ്ണുത്വവും ശിവനു ശിവത്വവും നൽകുന്ന പരാശക്തിയാണു ലളിതാംബിക. ശൈവാഗമങ്ങളിൽ ബ്രഹ്മാവിനും വിഷ്ണുവിനും ശിവനും കാരണഭൂതനായി കാമേശ്വരനെ വിവരിക്കാറുണ്ട്. കാമേശ്വരന്റെ മഹതിയായ ഈശ്വരിയായി ദേവിയെ അവതരിപ്പിക്കുന്നു.

ഓം കാമേശ്വരമഹേശ്വര്യൈ നമഃ

## 258 കാമേശ്വരീ

കാമേശ്വരപത്നി. കാമദേവന് ഈശ്വരി ആയവൾ എന്നും. ഹരന്റെ നേത്രാഗ്നിയിൽ എരിഞ്ഞുപോയ കാമദേവന് ദേവി പുനർജ്ജന്മം കൊടുത്ത കഥ ലളിതോപാഖ്യാനത്തിൽ വിവരിക്കുന്നുണ്ട്. വൈധവ്യദുഃഖം കൊണ്ടു

പരവശയായ രതീദേവിയെക്കണ്ടു മനസ്സലിഞ്ഞ ലളിതാംബിക തൻെറ പ്രി യതമനായ കാമേശ്വരനെ കടക്കണ്ണുകൊണ്ടു നോക്കി. ആ നോട്ടത്തിൽ നിന്ന് പൂർവ്വാധികം കാന്തിയോടും വർദ്ധിച്ച മദത്തോടും പുഞ്ചിരിപൊഴിക്കുന്ന മുഖാരവിന്ദത്തോടും കാമദേവൻ ഉദ്ഭവിച്ചു.

ഈ കഥാസന്ദർഭത്തെ വ്യാഖ്യാനിക്കുമ്പോൾ ആചാര്യന്മാർ കാമദേവനെ ജീവാത്മാവിൻെറ പ്രതീകമായി വിവരിക്കാറുണ്ട്. പരമാത്മാവു തന്നെയാണ് ദേഹത്തിനുള്ളിൽ ജീവാത്മാവായി ദേഹിയായി വർത്തിക്കുന്നത്. കർമ്മവാസനകൾ കൊണ്ടും അജ്ഞാനം കൊണ്ടും ദഹിക്കുന്ന ജീവാത്മാവിന് ദേവിയുടെ കടാക്ഷം പുനർജ്ജന്മം കൊടുക്കുന്നു. ശ്രീദേവിയെ ഉപാസിക്കുന്ന ജീവാത്മാവിന് പൂർവ്വാധികം കാന്തിമത്തായ രൂപം കൈവരുന്നു. അജ്ഞാനം നീങ്ങി ജ്ഞാനരൂപിയായി പരമാത്മാവുമായി ഐക്യം പ്രാപിക്കുന്നു. ആത്യന്തികമായ മോക്ഷത്തിലേക്കു കാമനെ (ജീവാത്മാവിനെ) നയിക്കുന്നതിനാൽ ദേവിക്കു കാമേശ്വരി എന്നു നാമം.

കാദിവിദ്യ കൊണ്ടു ദേവിയെ ആരാധിക്കുന്ന സമ്പ്രദായത്തിൻെറ ആചാര്യന്മാരിൽ ഒരാളാണ് കാമദേവൻ. കാദിവിദ്യാസ്വരൂപിണിയായ ദേവി ഈ അർത്ഥത്തിലും കാമേശ്വരിയാണ്.

കാമങ്ങൾക്കു ഈശ്വരി ആകയാലും ദേവിക്ക് കാമേശ്വരി എന്നു പേര്. പരബ്രഹ്മസ്വരൂപിണി ആയ ലളിതാംബികയ്ക്കു കാമിക്കപ്പെടാവുന്നതായി ഒന്നും തന്നെയില്ല. അതിനാൽ ദേവി കാമേശ്വരിയാണ്.

പാർവ്വതീരൂപം കൈക്കൊണ്ട ജഗദംബ ചെയ്ത തപസ്സ് പ്രസിദ്ധമാണ്. ആഹാരം ക്രമമായി ഉപേക്ഷിച്ച് ഒടുവിൽ വല്ലപ്പോഴും ഒരു പർണ്ണം മാത്രം ഭക്ഷിക്കുന്ന രീതി സ്വീകരിച്ചു. ഒടുവിൽ അതും വേണ്ടെന്നുവച്ച് ' അപർണ്ണ' യായി. കാമക്രോധാദികളായ മനോവൃത്തികൾക്കു ചോദനനൽകുന്ന ഇന്ദ്രിയവ്യാപാരങ്ങളെ പൂർണ്ണമായി നിയന്ത്രിക്കാൻ കഴിഞ്ഞതിനാലും ദേവി കാമേശ്വരിയായി.

ഓം കാമേശ്വര്യൈ നമഃ

## 259. കാമകോടിനിലയാ

കാമകോടി നിലയനമാക്കിയവൾ. കാഞ്ചീപുരത്തുള്ള കാമകോടിപീഠത്തിൻെറ അധിഷ്ഠാനദേവത. 'കാഞ്ചിയിൽ കാമാക്ഷി മധുരയിൽ മീനാക്ഷി' എന്ന് തമിഴ്നാട്ടിൽ പ്രസിദ്ധം.

ലളിതാസഹസ്രനാമവും ലളിതാത്രിശതിയും ഇവിടെവച്ച് അഗസ്ത്യ മഹർഷി ലോകനന്മയ്ക്കായി ഹയഗ്രീവനോടു ചോദിച്ചുവാങ്ങിയതായി ലളിതോപാഖ്യാനം. ലളിതാംബികയുടെ സവിശേഷസാന്നിദ്ധ്യം കാഞ്ചീപുരത്തുള്ളതിനാൽ കാമകോടിപീഠം ദേവീപീഠങ്ങളിൽ മുഖ്യമായി കരുതപ്പെടുന്നു.

'കാമകോടി' എന്ന പ്രയോഗം കൊണ്ടു് ശ്രീചക്രത്തെ കുറിക്കുന്നു വെന്നും പക്ഷം. ശ്രീചക്രരാജനിലയയാണു് ലളിതാംബിക. ശ്രീ ചക്രത്തിൻെറ ബിന്ദുരൂപമായ സർവാനന്ദമയചക്രത്തിനു് 'കാമകല'എന്നും പേരുണ്ടു്. കാമകോടി ശ്രീചക്രത്തിൻെറ ബിന്ദുസ്ഥാനമാണെന്നും ആ സ്ഥാനം നിലയനമായുള്ളവൾ എന്നും വ്യാഖ്യാനിച്ചു കാണുന്നു.

ഓം കാമകോടിനിലയായൈ നമഃ

260. കാങ്ക്ഷിതാർഥദാ

ഭക്തൻെറ ആഗ്രഹങ്ങൾ നിറവേറ്റിക്കൊടുക്കുന്നവൾ. ജ്ഞാനികളായ ഉപാസകർക്കുപോലും പലപ്പോഴും കാംക്ഷിതത്തെക്കുറിച്ച് വ്യക്തമായ ധാരണകൾ ഉണ്ടാകണമെന്നില്ല. മോക്ഷപ്രാപ്തി പരമലക്ഷ്യമായി മനസ്സിൽ ഉള്ളപ്പോൾപോലും താരതമ്യേന നിസ്സാരമായ ഭൗതികമോഹങ്ങൾക്കു വേണ്ടി ഉപാസ്യദേവതയോടു് അഭ്യർത്ഥിച്ചുപോകും. തീവ്രമായ തപശ്ചര്യയുടെ പശ്ചാത്തലത്തിൽ സമർപ്പിക്കപ്പെടുന്ന അഭ്യർത്ഥനകൾ ഉപാസ്യദേവത അംഗീകരിച്ചുവെന്നുവരും. അത്തരം വരങ്ങൾ പില്ക്കാലത്തു് ലോകത്തിനു തന്നെ ഉപദ്രവമായി കലാശിക്കുന്നതും അതിനുപരിഹാരമുണ്ടാക്കാൻ അവതാരങ്ങൾ തന്നെ വേണ്ടിവരുന്നതും പുരാണകഥകളിലെല്ലാം കാണാം.

ദേവ്യുപാസകനു് ഈ അബദ്ധം പിണയാറില്ല. കാരണം ദേവി അമ്മയാണു്. ശിശു ശാഠ്യംപിടിച്ചു കരഞ്ഞുകൊണ്ടു് ആവശ്യപ്പെട്ടാലും ശിശുവിനു് അപകടമുണ്ടാക്കുന്ന ആഹാരമോ കളിക്കോപ്പോ അമ്മ കൊടുക്കാറില്ല. ദേവ്യുപാസകൻ തൻെറ അജ്ഞതകൊണ്ടു് തനിക്കാവശ്യമില്ലാത്തതോ അർഹതയില്ലാത്തതോ ആയ കാര്യങ്ങൾ കാംക്ഷിച്ചാലും അവനു് അനർഥമുണ്ടാക്കുന്ന വരങ്ങൾ ദേവി കൊടുക്കാറില്ല. മറിച്ച് അർത്ഥമായുള്ളവ കൊടുക്കുകയും ചെയ്യും. തൻെറ സന്താനങ്ങൾക്കു് ഭൗതികമായ ഐശ്വര്യങ്ങളിൽ മോഹമുണ്ടായാൽ അവയെ അമ്മ നിഷേധിക്കാറില്ല.

*" യത്രാസ്തി ഭോഗോ ന ച തത്ര മോക്ഷഃ*
*യത്രാസ്തി മോക്ഷോ ന ച തത്ര ഭോഗഃ "* ( ഭോഗമുള്ളിടത്തു മോ

ക്ഷമില്ല. മോക്ഷമുള്ളിടത്തു ഭോഗവുമില്ല ) എന്നതു് സാമാന്യനിയമമാണു്. പക്ഷേ

*"ശ്രീസുന്ദരീസേവനതത്പരാണാം*

*ഭോഗശ്ച മോക്ഷശ്ച കരസ്ഥ ഏവ"* (ത്രിപുരസുന്ദരിയായ ലളിതാംബികയെ സേവിക്കുന്നവർക്കു് ഭോഗവും മോക്ഷവും കരസ്ഥം തന്നെയാണു്).

ആഗ്രഹങ്ങളെ നിയന്ത്രിക്കാനുള്ള കഴിവും ആഗ്രഹം ഉണ്ടായാൽ അതു നേടാനുള്ള സാഹചര്യങ്ങളും ദേവീഭക്തനു് സ്വാഭാവികമായി ഉണ്ടാകും. അതിനാൽ ദേവിയെ കാംക്ഷിതാർഥദയായി സ്തുതിക്കുന്നു.

ഓം കാങ്ക്ഷിതാർഥദായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ പതിമൂന്നാമത്തെ അക്ഷരമായ 'ക' കൊണ്ടു തുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. പതിനാലാമത്തെ അക്ഷരമായ 'ല' കൊണ്ടു തുടങ്ങുന്ന നാമങ്ങൾ ആരംഭിക്കുന്നു.*

## 261. ലകാരിണീ

പഞ്ചദശാക്ഷരിയായ ശ്രീവിദ്യാമന്ത്രത്തിൻെറ പതിനാലാമത്തെ അക്ഷരമായ ലകാരം രൂപമായുള്ളവൾ. (ലകാരത്തിൻെറ അർത്ഥം മുമ്പു ചർച്ച ചെയ്തിട്ടുള്ളതു നോക്കുക). പഞ്ചദശാക്ഷരീമന്ത്രം ലളിതാംബികയുടെ മന്ത്രാക്ഷരരൂപമായ ശരീരം തന്നെയാണു്. ഈ മഹാമന്ത്രത്തിലെ അക്ഷരങ്ങളെല്ലാം ദേവിയുടെ അവയവങ്ങളാണു്. പതിനഞ്ചു മന്ത്രാക്ഷരങ്ങളിൽ ഓരോന്നും ദേവീസ്വരൂപമാണു്. മന്ത്രസാകല്യരൂപവും ദേവി തന്നെ. ഓരോ മന്ത്രാക്ഷരത്തിൻെറയും കർത്തൃത്വവും ദേവിക്കു തന്നെ. 'ല' എന്ന മന്ത്രാക്ഷരവും അതിൻെറ രൂപവും ഉത്പത്തികാരണവും ആയി ഈ നാമം ദേവിയെ അവതരിപ്പിക്കുന്നു.

ഓം ലകാരിണ്യൈ നമഃ

## 262. ലബ്ധരൂപാ

ലബ്ധമായ രൂപത്തോടുകൂടിയവൾ, രൂപം ലഭിച്ചവൾ. പരാശക്തിയായ ലളിതാംബികയ്ക്കു് നാമരൂപാദികളില്ല. തൻെറ ഉപാസകരെ അനുഗ്രഹിക്കുന്നതിനായി ദേവി രൂപം സ്വീകരിക്കുന്നു.ഉപാസകർ എത്രയെത്ര രൂപത്തിലാണു് ദേവിയെ ആരാധിക്കുന്നതു്? ആ രൂപങ്ങളെല്ലാം ഭക്തവത്സലയായ ജഗന്മാതാവു് സ്വീകരിക്കുന്നു. മറ്റൊരു തരത്തിൽ

പറഞ്ഞാൽ അരൂപയായ ചിച്ഛക്തിയുടെ മേൽ ഉപാസകൻ നാമരൂപങ്ങൾ ആരോപിക്കുകയാണ്. ഉപാസകന്റെ വാസനയ്ക്കനുസരിച്ച് രൂപം, ശക്തി, ആഭരണം, വസ്ത്രവിശേഷങ്ങൾ, പ്രസാധനവസ്തുക്കൾ തുടങ്ങിയവ ഉള്ളവളായി ഉപാസകൻ ദേവിയെ സങ്കല്പിക്കുന്നു. ഗുരുപരമ്പരാക്രമത്തിൽ ഈ സങ്കല്പങ്ങൾ പ്രചരിക്കുമ്പോൾ ദേവിക്കു് രൂപം ഉള്ളതായി ലോകം ധരിക്കുന്നു. അങ്ങനെ ലഭിച്ച രൂപം ഉള്ളവൾ.

ലോകനന്മയ്ക്കായി ദേവന്മാരുടെയും ഋഷിമാരുടെയും അഭ്യർത്ഥന അനുസരിച്ച് ദേവി പല രൂപങ്ങൾ സ്വീകരിക്കാറുണ്ട്. അതിനാലും ലബ്ധ രൂപ. ചരാചരാത്മകമായ ഈ പ്രപഞ്ചം ആകെ ദേവീരൂപമാണ്. ഓരോ ജീവിയും വസ്തുവും പ്രവർത്തനവും ദേവീരൂപമാണ്. അപ്രകാരം അനന്ത കോടി രൂപങ്ങൾ സ്വീകരിച്ചവൾ.

ഓം ലബ്ധരൂപായൈ നമഃ

263. ലബ്ധധീഃ

ലബ്ധമായ ധീയോടു കൂടിയവൾ. മുൻ നാമത്തിൽ സൂചിപ്പിച്ച പ്രകാരം പരാശക്തിയായ ലളിതാംബിക മനുഷ്യസാധാരണമായ മനോബുദ്ധ്യഹങ്കാരാദികൾക്കു് അതീതയാണ്. എങ്കിലും തന്റെ ഭക്തന്മാരെ അനുഗ്രഹിക്കുന്നതിനായി മനുഷ്യനു മനസ്സിലാക്കാൻ കഴിയുന്ന രൂപം സ്വീകരിക്കുമ്പോൾ മാനുഷികഭാവങ്ങളും അംഗീകരിക്കാറുണ്ട്. അപ്പോൾ കൈ, കാല്, ഉടൽ, കണ്ണ്, മൂക്കു്, നാക്കു് തുടങ്ങിയ അവയവങ്ങളോടെ ആയുധങ്ങളും ആഭരണങ്ങളും വസ്ത്രങ്ങളും ധരിച്ച് സിംഹാസനം തുടങ്ങിയ പീഠങ്ങളിലോ സിംഹതുരഗാദികളായ വാഹനങ്ങളിലോ ആരൂഢയായി പ്രത്യക്ഷയാകുന്ന സന്ദർഭങ്ങൾ പുരാണങ്ങളിൽ കാണാം. അത്തരം സന്ദർഭങ്ങളിൽ മനുഷ്യസഹജമായ ബുദ്ധിവ്യാപാരവും ദേവി കൈക്കൊള്ളുന്നു. അതിനാൽ ലബ്ധധീ.

ബുദ്ധികൊണ്ടു് അറിയാവുന്നവൾ എന്നും വ്യാഖ്യാനിക്കാം. ദേവിയെ സാക്ഷാത്കരിക്കാൻ അപൂർവ്വം ചില ഭാഗ്യശാലികൾക്കേ കഴിയൂ. പ്രപഞ്ച പ്രവർത്തനം ശ്രദ്ധിച്ചു പഠിക്കുന്നവർക്കു് ചരാചരവ്യാപ്തമായ പരമചൈതന്യത്തെ അന്തര്യാമിയായും ബഹിർവ്യാപ്തയായും ഊഹിച്ചറിയാം. അപ്രകാരം ബുദ്ധിപ്രവർത്തനരൂപമായ ജ്ഞാനം കൊണ്ടു് അറിയപ്പെടാവുന്നവൾ.

ബുദ്ധിക്കു് അധിഷ്ഠാനമായി വർത്തിക്കുന്നവൾ എന്നും വ്യാഖ്യാനം.

ജ്ഞാനേന്ദ്രിയവിഷയങ്ങളായ ശബ്ദസ്പർശരസരൂപഗന്ധാദികളെ ആശ്രയിച്ചു പ്രവർത്തിക്കുന്ന മനസ്സും മനസ്സിൻെറ പ്രവർത്തനത്തിനു നിയാമകമായ ബുദ്ധിയും ദേവീചൈതന്യത്തിൻെറ ഭിന്നഭാവങ്ങൾ മാത്രമാണ്. ജീവികളിൽ ബുദ്ധിരൂപമായി വർത്തിക്കുന്നവൾ. സർവ്വജ്ഞാനവും സ്വരൂപമായവൾ, ഉപാസകനു സർവജ്ഞാനവും പ്രദാനം ചെയ്യുന്നവൾ എന്നും.

ഓം ലബ്ധധിയേ നമഃ

## 264. ലബ്ധവാഞ്ഛിതാ

ലബ്ധമായ വാഞ്ഛിതങ്ങളോടു കൂടിയവൾ, എല്ലാ ആഗ്രഹങ്ങളും സാധിച്ചവൾ. ആഗ്രഹങ്ങൾ മനുഷ്യർക്കും ഒട്ടൊക്കെ മറ്റു ജീവികൾക്കുമുണ്ട്. മനുഷ്യരിൽ കാംക്ഷിതങ്ങളായും ജീവികളിൽ സഹജവാസനകളും ചോദനകളുമായും വാഞ്ഛിതങ്ങൾ വ്യാപരിക്കുന്നു. എന്തെങ്കിലും നേടാൻ ആഗ്രഹമുണ്ടാകുക, അതിനു വേണ്ടി പരിശ്രമിക്കുക, പരിശ്രമം വിജയിക്കുമ്പോഴുണ്ടാകുന്ന തൃപ്തി താത്കാലികമായെങ്കിലും ആനന്ദമായി അനുഭവിക്കുക. തുടർന്നുണ്ടാകുന്ന മറ്റാഗ്രഹങ്ങൾക്കു വേണ്ടി വീണ്ടും പരിശ്രമിക്കുക. ഇങ്ങനെ പോകുന്നു മനുഷ്യൻെറ ആഗ്രഹങ്ങളും അവയുടെ വിജയപരാജയങ്ങളും.

പരാശക്തിയായ ലളിതാംബികയ്ക്ക് എന്താഗ്രഹമാണ് ഉണ്ടാകുക? എന്തുകിട്ടിയാലാണ് ദേവി ലബ്ധവാഞ്ഛിതയാകുന്നത്? ഈ ചോദ്യത്തിന് ആചാര്യന്മാർ രണ്ടുത്തരങ്ങളാണു നൽകുന്നത്.

കഠിനമായ തപശ്ചര്യകൊണ്ട് ശിവയും ശിവനും പരസ്പരം നേടിയതായി മുമ്പു പറഞ്ഞു. ശിവനെ നേടിയതോടെ ദേവി ലബ്ധകാമയായി.

തൻെറ സന്താനങ്ങളായ സർവജീവികളുടെയും സുഖമാണു ദേവിയുടെ ആഗ്രഹം. വിവിധമൂർത്തികളായും ശക്തികളായും സ്വയം രൂപം കൊണ്ട് ദേവി പ്രപഞ്ചരക്ഷ നിർവഹിക്കുന്നു. പ്രപഞ്ചത്തിൻെറ സുഖം ദേവിയുടെ വാഞ്ഛിതമാണ്. അധർമ്മാഭ്യുത്ഥാനം കൊണ്ടു ധർമ്മച്യുതി ഉണ്ടാകുമ്പോൾ അതിൻെറ പുനഃസ്ഥാപനത്തിനു ദേവി പ്രേരണ നൽകുകയോ സ്വയം അവതരിച്ച് ധർമ്മസംസ്ഥാപനം നടത്തുകയോ ചെയ്യുന്നു. അപ്പോൾ ദേവി ലബ്ധവാഞ്ഛിതയായിത്തീരുന്നു.

ഓം ലബ്ധവാഞ്ഛിതായൈ നമഃ

## 265. ലബ്ധപാപമനോദൂരാ

പാപംകൊണ്ടു കലുഷിതമായ മനസ്സുള്ളവരിൽനിന്നും ദൂരസ്ഥയായവൾ. കാമക്രോധലോഭമോഹാദികൾക്കു കീഴ്പ്പെട്ട മനുഷ്യൻ പാപം ചെയ്തു പോകും. പാപം കൊണ്ടുമലിനമായ മനസ്സിൽ ദേവി ഇളകൊള്ളുകയില്ല. അഴുക്കുപറ്റിയ കണ്ണാടിക്കു പ്രതിഫലനശക്തി നഷ്ടപ്പെടുന്നതുപോലെ പാപം ബാധിച്ച മനോമുകുരത്തിന്് ചിച്ഛക്തിയെ സ്വീകരിക്കാനുള്ള കഴിവ്് നഷ്ടപ്പെടും.

ദേവീസ്തോത്രങ്ങൾ ചൊല്ലുക, ദേവീപരമായ മന്ത്രങ്ങൾ ഉരുവിടുക, ദേവിയുടെ അപദാനകഥകൾ ചൊല്ലുകയും കേൾക്കുകയും ചെയ്യുക, ഇവയെക്കുറിച്ചൊക്കെ മനനം ചെയ്യുക തുടങ്ങിയവയാൽ പാപങ്ങൾ ക്രമമായി നശിക്കും. ഇവിടെ ദേവീപരം എന്ന്് എടുത്തു പറഞ്ഞത്് സന്ദർഭം കൊണ്ടാണ്്. ''സർവദേവനമസ്കാരഃ കേശവംപ്രതി ഗച്ഛതി'' എന്നത്് ഏതുദേവന്റെയും ദേവിയുടെയും കാര്യത്തിൽ സത്യമാണ്്. വാസനയും കഴിവുമനുസരിച്ച്് ഭിന്നരൂപത്തിൽ ആരാധിക്കപ്പെടുന്നുവെങ്കിലും ആരാധന ചെന്നെത്തുന്നത്് ദേവിയിൽത്തന്നെയാണ്്. ഏതെങ്കിലും രീതിയിലുള്ള ഉപാസനകൊണ്ട്് മനസ്സു ശുദ്ധമാകുമ്പോൾ ദേവിയെ പ്രാപിക്കാനുള്ള യോഗ്യത മനസ്സിനുണ്ടാകും.

ഓം ലബ്ധപാപമനോദൂരായൈ നമഃ

## 266. ലബ്ധാഹങ്കാരദുർഗമാ

മുൻ നാമത്തിന്റെ തുടർച്ചയായി വ്യാഖ്യാനിക്കേണ്ട നാമമാണിത്്. പാപത്തിനു പ്രേരിപ്പിക്കുന്ന പല ഘടകങ്ങളിൽ ഒന്നാണ്് അഹങ്കാരം. ഞാനെന്ന ഭാവം മനസ്സിലുണ്ടാകുന്നത്് ശരീരബദ്ധമായ ജീവന്റെ സാമാന്യ സ്വഭാവമാണ്്. ശരീരമാണു താനെന്ന മിഥ്യാബോധത്തിൽ ആരംഭിക്കുന്ന അഹംബുദ്ധി കൊണ്ട്് മനുഷ്യൻ എന്റെ ഭാര്യ, എന്റെ മക്കൾ, എന്റെ കുടുംബം, എന്റെ അറിവ്്, എന്റെ സമ്പത്ത്്, എന്റെ ഭക്തി എന്നിങ്ങനെ വികസിക്കുന്ന മമതാബന്ധത്തിന്റെ കുരുക്കിൽ പെട്ടുപോകുന്നു. ''ഞാനെന്ന ഭാവമതു തോന്നായ്ക വേണമിഹ'' എന്നും '' തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി തോന്നേണമേ '' എന്നും തുഞ്ചത്താചാര്യൻ വരദനായ നാരായണനോട്് ഹരിനാമകീർത്തനത്തിൽ അഭ്യർത്ഥിക്കുന്നത്് മമതാബന്ധത്തിൽ നിന്നുമോചനം കിട്ടാൻ സ്വന്തം ശക്തി പോര വരദനായ നാരായണന്റെ അനുഗ്രഹം കൂടി വേണമെന്ന്് അറിവുള്ളതിനാലാണ്്.

അഹങ്കാരത്തിൽ നിന്നു മമതയും മമതയിൽ നിന്നു കാമമോഹങ്ങളും അവയിൽ നിന്നു ക്രോധലോഭാദികളായ വികാരങ്ങളും ഉണ്ടാകുന്നു. അവയുടെ പിടിയിൽപ്പെട്ടു മനുഷ്യൻ പാപം ചെയ്തു പോകുന്നു. അഹങ്കാരം ഉണ്ടാകുന്നതോടെ ജഗദംബയുടെ ശ്രീകോവിലിൻെറ വാതിൽ അടഞ്ഞു കഴിയും. അതുകൊണ്ടു ലബ്ധാഹങ്കാരമായ മനസ്സിനു് ദുർഗ്ഗമയാണു ലളിതാംബിക.

ഓം ലബ്ധാഹങ്കാരദുർഗമായൈ നമഃ

## 267. ലബ്ധശക്തിഃ

സകലശക്തികളും സ്വായത്തമായവൾ. പരാശക്തിയാണു ലളിതാംബിക. മറ്റു ശക്തികളെല്ലാം അനാദ്യന്തയായ ആ ശക്തിയിൽ നിന്നുണ്ടായി. പരാശക്തിയുടെ അല്പസ്ഫുരണങ്ങൾ കൊണ്ടാണു സൂര്യചന്ദ്രതാരകാദികൾ പ്രകാശിക്കുന്നതും അഗ്നി ദഹിപ്പിക്കുന്നതും. ബ്രഹ്മാണ്ഡകോടികളുടെ സൃഷ്ടിസ്ഥിതിലയങ്ങളും ചിച്ഛക്തിയുടെ അല്പാംശം കൊണ്ടു സംഭവിക്കുന്നു. ശക്തികൾക്കു ശക്തിത്വം ലഭിക്കുന്നതും ലളിതാംബികയുടെ കാരുണ്യം മാത്രം കൊണ്ടാണു്.

ഓം ലബ്ധശക്ത്യൈ നമഃ

## 268. ലബ്ധദേഹാ

ലബ്ധമായ ദേഹത്തോടു കൂടിയവൾ പരബ്രഹ്മത്തിനു് രൂപമില്ല. പരബ്രഹ്മവും പരാശക്തിയും പര്യായപദങ്ങൾ മാത്രമാണു്. ഗുണമില്ലാത്ത വസ്തുവിനു നാമരൂപങ്ങളുമില്ല. എങ്കിലും നാം ശിവനെന്നും ശിവയെന്നും ദാമ്പത്യബന്ധം ആരോപിച്ചു് ജഗത്പിതാക്കളായി ആരാധിക്കുന്നു. ജഗത്തിൻെറ സൃഷ്ടിക്കായി കാമേശ്വരനും കാമേശ്വരിയുമായി ബ്രഹ്മചൈതന്യം ദേഹം സ്വീകരിച്ചതിൽ സ്ത്രീദേഹം സ്വീകരിച്ച ബ്രഹ്മത്തെ ലളിതാംബിക എന്നു പറയുന്നു.

ഓം ലബ്ധദേഹായൈ നമഃ

## 269. ലബ്ധൈശ്വര്യസമുന്നതിഃ

ഐശ്വര്യത്തിൻെറ പരമകാഷ്ഠയെ പ്രാപിച്ചവൾ. സർവശക്തി, സർവവ്യാപ്തി, സർവജ്ഞാനം തുടങ്ങി പരിമിതികളില്ലാത്ത കഴിവുകളെ പൊതുവെ കുറിക്കുന്ന പദമാണു് ഐശ്വര്യം. പ്രകൃതിയുടെ നിയമങ്ങളെ

അതിലംഘിക്കുന്ന പ്രാഭവങ്ങളെ അണിമ തുടങ്ങിയ അഷ്ടസിദ്ധികളായി പറയാറുണ്ട്. സുദീർഘമായ അഭ്യാസവും ഉപാസനയും കൊണ്ടു് ഇവയിൽ ചിലതു് യോഗികൾക്കു ലഭിക്കാറുണ്ടു്. അങ്ങനെലഭിച്ചവരെ സിദ്ധന്മാർ എന്നു പറയും. ദേവിയുടെ വിഭൂതികളുടെ അല്പമാത്രസ്ഫുരണങ്ങളാണു് സിദ്ധികൾ. ശ്രീചക്രത്തിൻെറ ഭൂപുരത്തിൻെറ പുറത്തെ പരിധിയിൽ ദശസിദ്ധികൾ സ്ഥിതിചെയ്യുന്നു. മറ്റുള്ളവർക്കു് ഈ സിദ്ധികൾക്കു വേണ്ടി പരിശ്രമിക്കണം. ലളിതാംബികയെ ഈ ഐശ്വര്യങ്ങളുടെ സമുന്നതഭാവങ്ങൾ മൂർത്തരൂപത്തിൽ സേവിച്ചു നിൽക്കുന്നു.

ഉപാസകപക്ഷത്തിൽ ദേവ്യുപാസകനു് ഈശ്വരത്വത്തിൻെറ സമുന്നത ഭാവം അനായാസേന ലഭിക്കും എന്നു സൂചന.

ഓം ലബ്ധൈശ്വര്യസമുന്നത്യൈ നമഃ

270. ലബ്ധവൃദ്ധിഃ

ലബ്ധമായ വൃദ്ധിയോടു കൂടിയവൾ. വൃദ്ധി എന്നതിനു വ്യാപ്തി, വളർച്ച എന്നിങ്ങനെ അർത്ഥം. ബ്രഹ്മസ്വരൂപിണിയായ ലളിതാംബികയ്ക്കു വൃദ്ധിക്ഷയങ്ങളില്ല. ഉത്പത്തി, വളർച്ച, നാശം എന്നിവയ്ക്കു വിധേയമാണു് പ്രപഞ്ചത്തിലുള്ളവയെല്ലാം. ഉത്പന്നമായതു് ചുറ്റുപാടുകളിൽ നിന്നു വസ്തുക്കളും ചൈതന്യവും ആഗിരണം ചെയ്തു് വർദ്ധിക്കുന്നു. ഒരു ഘട്ടം വരെ വളർന്നു കഴിഞ്ഞാൽ ക്രമമായി ക്ഷയിക്കുന്നു. കാലക്രമത്തിൽ ഇല്ലാതാകുന്നു. ബ്രഹ്മാവിഷ്ണുമഹേശ്വരരുൾപ്പെടെയുള്ളവർക്കു് ഈ സാമാന്യ തത്ത്വം ഒരളവുവരെ ബാധകമാണു്.

സ്വയംപൂർണ്ണയായ പരാശക്തിക്കു് ഉത്പത്തിയില്ല,വൃദ്ധിയുമില്ല. എല്ലാ വളർച്ചയും ലളിതാംബികയിൽ സ്ഥിതി ചെയ്യുന്നു. അതു വളരുകയില്ല കുറയുകയുമില്ല. പരാശക്തിക്കു് അവയവങ്ങളും ഭാഗങ്ങളുമില്ല. ഗുണങ്ങളും വൃത്തികളുമില്ല. നാമരൂപാദികളുമില്ല. പ്രപഞ്ചമാകെ ദേവിയുടെ അവയവങ്ങൾ. എല്ലാ ഗുണങ്ങളും ദേവിയുടെ നാമരൂപങ്ങൾ. "ലബ്ധൈശ്വര്യസമുന്നതി" എന്നു മുൻ നാമത്തിൽ പറഞ്ഞകാര്യം ഭാഗികമായി ഈ നാമത്തിൽ ആവർത്തിക്കുന്നു.

ഓം ലബ്ധവൃദ്ധ്യൈ നമഃ

## 271. ലബ്ധലീലാ

ലബ്ധമായ ലീലകളോടു കൂടിയവൾ. അന്യരെ സന്തോഷിപ്പിക്കാനോ സ്വയം ആഹ്ലാദിക്കാനോ വേണ്ടി സ്വീകരിക്കുന്ന ആകർഷകമായ വേഷം, വൃത്തി, വിനോദപ്രകടനം എന്നിവയെ മൊത്തത്തിൽ കുറിക്കുന്ന പദമാണ് ലീല. 'കളി' എന്നു മലയാളത്തിൽ പറയാം. ക്ലേശം ഒട്ടുമില്ലാത്തതും ഹർഷിക്കുന്നതുമായ പ്രവൃത്തി. പ്രപഞ്ചത്തിന്റെ സൃഷ്ടിസ്ഥിതിലയങ്ങളാണ് ദേവിയുടെ ലീല. ആ ലീല സർവരെയും മോഹിപ്പിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്യുന്നു. നിയതവും നീക്കുപോക്കുകളില്ലാത്തതുമായ ചിട്ടയോടെ സൂര്യചന്ദ്രാദികളും താരാസമൂഹവും, അവയൊക്കെ ചേർന്ന ബ്രഹ്മാണ്ഡകോടികളും തുടർച്ചയായി ഉണ്ടായി നിലനിന്നു നശിക്കുന്ന അനുസ്യൂതമായ ലീല കൊച്ചുകുട്ടികൾ കളിക്കുന്നത്ര അനായാസമായി ദേവി നടത്തുന്നുവെന്ന് ഭാസ്കരരായർ ദേവീസ്തവത്തിൽ വിവരിക്കുന്നു.

*" വിധിവിഷ്ണുമുഖാമരോദയസ്ഥിതിനാശേഷു ശിവോ$f$പ്യനീശ്വരഃ*
*ജഗദംബ തവത്വയം ക്രമഃ ക്ഷണമുദ്ദാലകപുഷ്പഭംജികാ "*

(വിധി, വിഷ്ണു തുടങ്ങിയ ദേവന്മാരുടെ ഉദയം, സ്ഥിതി, നാശം എന്നീക്കാര്യങ്ങളിൽ ശിവനും കൂടി അനീശ്വരനാണ്. ആ കാര്യങ്ങൾ ലോകമാതാവേ, നിന്തിരുവടിക്ക് ഉദ്ദാലകപുഷ്പഭംജികാ എന്ന കളി മാത്രമാണ് – പൂ പൊട്ടിച്ചുള്ള ഒരു കളിയാണ് ഉദ്ദാലകപുഷ്പഭംജിക).

ലീലാക്ളുപ്തബ്രഹ്മാണ്ഡമണ്ഡലാ, ലീലാവിനോദനീ, ലീലാവിഗ്രഹധാരിണീ എന്നീ നാമങ്ങളിൽ ലളിതാസഹസ്രനാമം ഈ ആശയം അവതരിപ്പിക്കുന്നു.

ഓം ലബ്ധലീലായൈ നമഃ

## 272. ലബ്ധയൗവനശാലിനീ

ലബ്ധമായ യൗവനത്തോടുകൂടിയവൾ. ലളിതാംബികയെ വയോവസ്ഥാവിവർജ്ജിതയായി ലളിതാസഹസ്രനാമം അവതരിപ്പിക്കുന്നു. ഉത്പത്തിയും നാശവുമില്ലാത്ത പരാശക്തിക്ക് കാലഗതിയിൽ മറ്റുള്ളവർക്കുണ്ടാകുന്ന ബാല്യം, കൗമാരം, വാർദ്ധക്യം തുടങ്ങിയ അവസ്ഥകളില്ല. കുമാരിയായോ യുവതിയായോ വൃദ്ധയായോ ഉപാസകന് ഇഷ്ടപ്പെട്ട രീതിയിൽ സങ്കല്പിക്കാം.

കാമേശ്വരനോടുകൂടി രാജരാജേശ്വരിയായി വിരാജിക്കുന്ന സം കല്പത്തിൽ ദേവി എന്നെന്നും യുവതീരൂപത്തിൽ സ്ഥിതിചെയ്യുന്നു. യൗവനം സൃഷ്ടിയുടെയും സ്ഥിതിയുടെയും കാലമാണ്. ലോകമാതാവായ ലളിതാംബിക അവിരാമമായ സൃഷ്ടിസ്ഥിതിസംഹാരങ്ങളിൽ കാമേശ്വരൻെറ സഹായത്തോടെ വ്യാപൃതയായിരിക്കുന്നതിനാൽ എന്നെന്നും യൗവനശാലി നിയായി തുടരുന്നു.

ഓം ലബ്ധയൗവനശാലിന്യൈ നമഃ

## 273. ലബ്ധാതിശയസർവാങ്ഗസൗന്ദര്യാ

സൗന്ദര്യം കൊണ്ടു് പരസ്പരം അതിശയിക്കുന്ന സർവാംഗങ്ങളോടു കൂടിയവൾ. ലളിതാംബിക സർവസൗന്ദര്യത്തിനും സ്രോതസ്സാണ്. ഈ പ്രപഞ്ചത്തിൽ സുന്ദരമായും ആകർഷകമായും ഉള്ളതെല്ലാം ദേവിയുടെ അംശഭൂതങ്ങളാണ്. പ്രപഞ്ചമാകെ ദേവിയുടെ ശരീരം. അതിലെ ഓരോ അംഗവും സുന്ദരമാണ്. ഓരോ അംഗവും മറ്റംഗങ്ങളെ സൗന്ദര്യം കൊണ്ടു് അതിശയിക്കുന്നു. അതിശയിക്കുക എന്ന പദത്തിന് കൂടുതൽ മെച്ചപ്പെട്ടതാകുക, കടന്നു നിൽക്കുക എന്നർത്ഥം. ഓരോ അംഗവും മറ്റംഗങ്ങളെക്കാൾ സുന്ദരമാണെന്ന തോന്നൽ സന്ദർഭവും സാഹചര്യവും കൊണ്ടുണ്ടാകുന്നതാണ്. പ്രപഞ്ചത്തിലുള്ള എല്ലാത്തിലും സൗന്ദര്യമുണ്ട്. ഒരു വ്യക്തിക്ക് സുന്ദരമായി തോന്നുന്നത് മറ്റൊരാൾക്ക് അസുന്ദരമായി തോന്നാം. ഒരിക്കൽ അസുന്ദരമായി തോന്നിയത് മറ്റൊരു സന്ദർഭത്തിൽ സുന്ദരമായി ത്തോന്നാം. സൗന്ദര്യം എല്ലാത്തിലും ഉണ്ടെങ്കിലും അതു കണ്ടറിയാനുള്ള സാഹചര്യം എപ്പോഴുമില്ല, സ്ഥായിയല്ല എന്നു സാരം. പ്രപഞ്ചമാതാവിൻെറ സർവാംഗങ്ങളും സുന്ദരമാണ്. ഒന്നിനൊന്നു സൗന്ദര്യം കൂടിയതാണ്.

ദേവിയുടെ പല മൂർത്തികളിൽ ചിലതു ഭയങ്കരവും ചിലതു സൗമ്യവും ചിലത് അതീവസുന്ദരവുമായി വിവരിക്കപ്പെടുന്നു. ശ്രീപാർവതി, ശ്രീമഹാലക്ഷ്മി, ശ്രീസരസ്വതി എന്നീ മൂന്നു മൂർത്തികളെ സ്ത്രീസൗന്ദര്യത്തിൻെറ മാതൃകകളായി കണക്കാക്കുന്നു. അതുപോലെ ദേവിയുടെ രാജരാജേശ്വരീ രൂപവും. ഈ രൂപങ്ങളിൽ ദേവിയുടെ ഏതവയവത്തിനാണ് സൗന്ദര്യം കൂടുതൽ എന്നു പറയാനാകാത്ത വിധം ദേവി സർവാംഗസുന്ദരമായ രൂപം സ്വീകരിച്ചിരിക്കുന്നു.

ലളിതാസഹസ്രനാമം 'അനവദ്യാംഗീ' എന്ന നാമത്തിൽ ഈ ആശയം

അവതരിപ്പിക്കുന്നു.

ഓം ലബ്ധാതിശയസർവാങ്ഗസൗന്ദര്യായൈ നമഃ

## 274. ലബ്ധവിഭ്രമാ

ലബ്ധമായ വിഭ്രമത്തോടു കൂടിയവൾ. വിഭ്രമത്തിന് ചുറ്റിക്കറങ്ങൽ എന്നു പദാർത്ഥം. '' വിഭ്രമോ ബാലക്രീഡാ'' എന്നു ശങ്കരാചാര്യർ. കുട്ടി തനിയെ ഇരുന്നു കളിക്കുന്നതു പോലെ പ്രത്യേകിച്ച് ഉദ്ദേശ്യമൊന്നുമില്ലാത്ത ലീലാവ്യാപാരമായി ദേവി പ്രപഞ്ചസൃഷ്ടിയും സംഹാരവും നടത്തുന്നു. ഓരോന്നുണ്ടാക്കുന്നു. തൃപ്തി തോന്നുന്നില്ലെങ്കിൽ ഉണ്ടാക്കിയവയെ തട്ടിക്കളഞ്ഞു വീണ്ടും സൃഷ്ടിക്കുന്നു.

കാലചക്രത്തിൻെറ അവിരാമമായ ഭ്രമണത്തെ ഈ പദം കുറിക്കുന്നു എന്നും പക്ഷം. കാലഗതിയിൽ സൂര്യചന്ദ്രാദികളും വട്ടം ചുറ്റുന്നു. അവയെല്ലാം ചേർന്ന ദേവിയുടെ സ്ഥൂലവിരാട്ടായരൂപം അനന്തകോടി ഘടകങ്ങളുടെ നിരന്തരഭ്രമണത്താൽ പ്രതീയമാനമാകുന്നു.

വിഭ്രമശബ്ദത്തിന് തെറ്റായ ധാരണ എന്നും അർത്ഥം. മഹാമായാസ്വരൂപിണിയായ ദേവിയുടെ പ്രവർത്തനഫലമായി മനുഷ്യൻ ഭ്രമത്തിൽപ്പെട്ട് ദേഹമാണു താനെന്നു ധരിക്കുന്നു. അതുമായി ബന്ധപ്പെട്ടുണ്ടാകുന്ന തോന്നലുകളെ സുഖദുഃഖങ്ങളായി കരുതുന്നു. സുഖമെന്നു കരുതുന്നവയ്ക്കു വേണ്ടി പരക്കംപായുന്നു. ഞാനെന്നും എൻേറതെന്നുമുള്ള മിഥ്യാധാരണകൾക്കു വിധേയനാകുന്നു. ഈ വിഭ്രമം കൊണ്ടാണ് പ്രപഞ്ചപ്രവർത്തനം സാദ്ധ്യമാകുന്നത്. മനുഷ്യനെ ഭ്രമത്തിൽ പെടുത്തുന്നവൾ.

*'' ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേ/ർജ്ജുന തിഷ്ഠതി*
*ഭ്രാമയൻ സർവഭൂതാനി യന്ത്രാരൂഢാനി മായയാ ''*

*(ഭഗവദ്ഗീത 18-61 )*

'വിശ്വഭ്രമണകാരിണീ' എന്നു ലളിതാസഹസ്രനാമം.

ഓം ലബ്ധവിഭ്രമായൈ നമഃ

## 275. ലബ്ധരാഗാ

രാഗത്തോടു കൂടിയവൾ. നിറം - പ്രത്യേകിച്ച് ചെമപ്പുനിറം, ചെമപ്പുനിറമുള്ള ലാക്ഷാരസം, സ്നേഹം (കാമം വാത്സല്യം, പ്രീതി, സ്വന്തമാക്കാനുള്ള ആഗ്രഹം തുടങ്ങി ഏതു ഭാവത്തിലുള്ള സ്നേഹവും), ആഹ്ലാദം, കോപം,

സംഗീതത്തിൽ ശ്രുതിലയങ്ങൾ പലതരത്തിൽ ക്രമപ്പെടുത്തിയുള്ള ആലാപനത്തിനു് ആധാരമായ രീതികളിൽ ഓരോന്നും, സൗന്ദര്യം, ആർത്തി എന്നിങ്ങനെ രാഗശബ്ദത്തിനു് പല അർത്ഥങ്ങൾ. ഇവയിൽ ഏതും ദേവീപക്ഷത്തിൽ യോജിക്കും. എങ്കിലും ഇവയിൽ മൂന്നർത്ഥങ്ങൾ പ്രമുഖമായി സ്വീകരിച്ചു കാണുന്നു.

സ്ഥൂലരൂപത്തിൽ ദേവിയെ ഉപാസിക്കുന്ന വിവിധസങ്കല്പങ്ങളിൽ 'സിന്ദൂരാരുണവിഗ്രഹയായി' ധ്യാനിക്കുന്നതു് സർവാഭീഷ്ടസിദ്ധിദമായി ദേവീതന്ത്രങ്ങൾ വിവരിക്കുന്നു. ദേവിയിൽ നിന്നു പ്രസരിക്കുന്ന പാടലവർണ്ണത്തിൽ ലോകമാകെ മുഴുകിയ രൂപത്തിൽ ധ്യാനിക്കുന്ന ഉപാസകനു് സർവദേവശക്തികളും സ്വാധീനമാകുമെന്നും ശാസ്ത്രങ്ങൾ പറയുന്നു. ആ രക്തവർണ്ണയായവൾ.

പ്രപഞ്ചത്തിലുള്ള ജീവികളെയും വസ്തുക്കളെയും പരസ്പരം ബന്ധിക്കുന്ന അഭ്യാകർഷണമാണു രാഗം. അതു് മാതാപിതാക്കളിൽ വാത്സല്യമായും, യുവാക്കളിൽ പ്രേമമായും, കാമമായും, സ്നേഹിതരിൽ പ്രീതിയായും, ജിജ്ഞാസുക്കളിൽ വിദ്യാവ്യസനമായും ഭാഗ്യവാന്മാരിൽ ഐശ്വര്യമായും പുണ്യവാന്മാരിൽ ഭക്തിയായും പല രൂപത്തിൽ വ്യാപരിക്കുന്നു. ആ രാഗം ദേവീരൂപമാണെന്നു നാമം സൂചിപ്പിക്കുന്നു.

സംഗീതത്തെ ആസ്വാദ്യമാക്കിത്തീർക്കുന്നതും ശ്രുതിലയതാളാദികളുടെ ക്രമീകരണത്തെ ആധാരമാക്കിയുള്ളതുമായ സ്വരവിന്യാസരീതികൾക്കു രാഗങ്ങൾ എന്നു പേരു്. സംഗീതത്തിന്റെ കാര്യമാണു് എടുത്തു പറഞ്ഞതെങ്കിലും പ്രപഞ്ചത്തിലാകെയും കലകളിൽ പ്രത്യേകിച്ചും സൗന്ദര്യമായി വർത്തിക്കുന്ന ചൈതന്യം ദേവീരൂപമാകയാൽ ലബ്ധരാഗാ എന്നു നാമം.

ഓം ലബ്ധരാഗായൈ നമഃ

## 276. ലബ്ധപതിഃ

പതിയെ ലഭിച്ചവൾ. ശ്രീപരമേശ്വരനെ പതിയായി ലഭിക്കാൻ ദേവി കഠിനമായ തപശ്ചര്യകൾ സ്വീകരിച്ചതു് മുമ്പു പറഞ്ഞു. പരപ്രേരണ കൂടാതെ സ്വതന്ത്രമായി തീരുമാനിച്ച് കാമേശ്വരനെ ഭർത്താവായി സ്വീകരിച്ച കഥ ലളിതോപാഖ്യാനത്തിൽ വിവരിക്കുന്നുണ്ടു്. പുരാണത്തിൽ മറ്റു ദേവദമ്പതിമാരിൽ കാണാനില്ലാത്ത രീതിയിലുള്ള ബന്ധമാണു് ശിവശക്തികളുടേതു്. ഭഗവാൻ തന്റെ ശരീരത്തിൽ പകുതി ദേവിക്കു കൊടുത്തു് അർദ്ധനാരീശ്വ

രനായിത്തീർന്നു. സർവലോകങ്ങൾക്കും പതിയായ പശുപതിയെ പതിയായി ലഭിച്ചവൾ.

ഓം ലബ്ധപത്യൈ നമഃ

## 277. ലബ്ധനാനാഗമസ്ഥിതിഃ

വിവിധങ്ങളായ ആഗമങ്ങൾക്കു സ്ഥിതി നൽകുന്നവൾ. അനേകം അർത്ഥങ്ങളുള്ള ഒരു പദമാണ് 'ആഗമം'. വന്നു കൂടിയത്, സംഭവിച്ചത്, നേടിയത് എന്ന് പദാർത്ഥവുമായി ബന്ധപ്പെട്ട് സ്വാഭാവികമായി ഉരുത്തിരിയുന്ന അർത്ഥം. മുൻപില്ലായിരുന്നതും പിന്നീടുണ്ടായതുമാണ് ഈ പ്രപഞ്ചവും അതിലുള്ള ഗ്രഹനക്ഷത്രാദികളും ചരവും അചരവും ജീവിയും ജഡവുമായുള്ള എല്ലാവും. അവയെയെല്ലാം സൃഷ്ടിക്കുകയും നിലനിർത്തുകയും ചെയ്യുന്നവൾ.

ആഗമശബ്ദത്തിന് വേദം എന്നു പ്രസിദ്ധമായ അർത്ഥം. ഋക്, യജുസ്, സാമം, അഥർവം എന്നീ നാലു വേദങ്ങളും സനാതനതത്ത്വങ്ങളുടെ വിശദാംശങ്ങൾ ഉൾക്കൊള്ളുന്നു. ആഗമങ്ങളുടെ നിലനിൽപ്പിനു കാരണഭൂത ലളിതാംബികയാണ്. വേദങ്ങളുടെ സാരവും ജഗദംബ തന്നെ.

'ആഗമം' എന്നത് ശാസ്ത്രങ്ങളെയും സ്മൃതികളെയും ജ്ഞാനത്തെയും സന്ദർഭാനുസാരം കുറിക്കുന്നു. ശാസ്ത്രങ്ങളും സ്മൃതികളും ജ്ഞാനവും ദേവിയിൽ നിന്നുണ്ടാകുന്നു. അവയുടെ നിലനില്പിനും മാറ്റത്തിനും കാരണവും ദേവി തന്നെ.

ഓം ലബ്ധനാനാഗമസ്ഥിത്യൈ നമഃ

## 278. ലബ്ധഭോഗാ

ലബ്ധമായ ഭോഗങ്ങളോടു കൂടിയവൾ. ഭുജിക്കപ്പെടുന്നതു ഭോഗം. (ഭോഗ ശബ്ദത്തെക്കുറിച്ച് 'ഏകഭോഗാ' എന്ന മുപ്പത്തിരണ്ടാമത്തെ നാമത്തിൽ ചർച്ച ചെയ്തിട്ടുള്ളതു നോക്കുക). സുഖവും ദുഃഖവും ഭോഗമാണെങ്കിലും ഇഷ്ടപ്പെടുന്ന അനുഭവങ്ങളെയാണ് സാധാരണയായി ഭോഗം എന്നു നാമൊക്കെ പറയാറുള്ളത്. ഇന്ദ്രിയവാസനകൾക്കു കീഴ്പെട്ടവരാകയാൽ മനുഷ്യർക്ക് ഇഷ്ടാനിഷ്ടങ്ങൾ സ്വാഭാവികമാണ്. ശുദ്ധമായ ആനന്ദം സ്വരൂപമായുള്ള ലളിതാംബികയ്ക്ക് ദുഃഖാനുഭവങ്ങളൊ സുഖമോ ഇല്ല. തന്റെ ഇച്ഛാമാത്രം കൊണ്ടുണ്ടായപ്രപഞ്ചത്തിന്റെ സ്ഥിതി ദേവിയുടെ ഭോഗമാണെന്നു പറയാം.

ലോകമാതാവിന്റ് തൻെറ സന്താനങ്ങളുടെ സുഖദുഃഖങ്ങൾ സ്വന്തം സുഖദുഃഖങ്ങളായി കാണുന്നകാരുണ്യമുള്ളതിനാൽ 'ഭക്തർക്കു ഭോഗങ്ങൾ നൽകി സന്തോഷിപ്പിക്കുന്നവൾ' എന്നും വ്യാഖ്യാനം.

ഓം ലബ്ധഭോഗായൈ നമഃ

## 279. ലബ്ധസുഖാ

സുഖം ലഭിച്ചവൾ, സ്വഭക്തർക്കു സുഖം നൽകുന്നവൾ സുഖം ഓരോരുത്തർക്ക് ഓരോന്നാണ്. ഇന്ദ്രിയങ്ങൾക്ക് ഇഷ്ടപ്പെടുന്ന അനുഭവങ്ങളെയാണ് സാധാരണയായി സുഖം എന്നു പറയാറുള്ളത് ഇന്ദ്രിയചോദനകളിൽ നിന്നുണ്ടാകുന്ന അഭിലാഷങ്ങൾ നിറവേറ്റുന്നതിന് ഉപകരണമായ ധനധാന്യാദികൾ സമ്പാദിക്കൽ ചിലർക്കു സുഖമായി തോന്നും. ഇഷ്ടപ്പെട്ട ആളുകളുടെ സഹവാസം ചിലപ്പോൾ സുഖമാണ്. ജിജ്ഞാസുവിന് ജ്ഞാനലബ്ധിയിൽ സുഖം ലഭിക്കും. ഭക്തന് ഉപാസ്യദേവതയുടെ നാമശ്രവണ കീർത്തനങ്ങളോ ദേവതാപരമായ ധ്യാനമനനാദികളോ സാക്ഷാത്കാരമോ സുഖം നൽകും. മേൽ പറഞ്ഞവയൊക്കെ സുഖത്തിൻെറ പല തലങ്ങളാണെങ്കിലും അനുഭൂതിയുടെ ഘട്ടം കഴിഞ്ഞാൽ സ്മരണയായും ദുഃഖകാരണമായും തീരും. അപ്രകാരം താൽക്കാലികമായ സുഖമല്ല ദേവി നൽകുന്നത്. ഈ ലോകത്ത് മറ്റു മനുഷ്യർക്കൊപ്പം ജീവിക്കുമ്പോൾ ഭൗതികസുഖങ്ങളെ പൂർണ്ണമായി നിഷേധിക്കാനാവില്ല. ആ നൈമിഷികസുഖങ്ങളെ അനുഭവിക്കുമ്പോൾത്തന്നെ യഥാർത്ഥസുഖത്തെക്കുറിച്ചുള്ള ബോധം നഷ്ടപ്പെടാതെ നിലനിറുത്താനും ക്രമമായും തീർച്ചയായും അതിലേക്കു നയിക്കാനും മാതൃവാത്സ്യല്യത്തോടെ അമ്മ ശ്രമിക്കുന്നു. വികാരങ്ങൾക്ക് ഏറ്റക്കുറച്ചിലുകളില്ലാത്ത ശാന്തിയാണ് പരമമായ സുഖം അഥവാ പരമാനന്ദം. ലളിതാംബികയുടെ കാരുണ്യത്തിനു പാത്രമാകുന്ന ഭാഗ്യവാന് ഐഹികസുഖങ്ങളും ശാശ്വതശാന്തിയും ക്ളേശം കൂടാതെ ലഭിക്കും. ലോകമാതാവ് ആനന്ദസ്വരൂപിണിയാണ്. മൂർത്തമായ മാതൃവാത്സല്യവുമാണ്.

ഓം ലബ്ധസുഖായൈ നമഃ

## 280. ലബ്ധഹർഷാഭിപൂരിതാ

ലഭിച്ച ഹർഷം കൊണ്ടു പൂരിതയായവൾ. തൃപ്തി മൂലമുണ്ടാകുന്ന ചിത്തോല്ലാസമാണു ഹർഷം. മുഖപ്രസാദം, ശരീരപുഷ്ടി, ഉത്സാഹം തുടങ്ങിയവയാണ് ഹർഷം കൊണ്ടുണ്ടാകുന്ന ശരീരചേഷ്ടകൾ. ദുഃഖത്തിനു ദേവീ

പക്ഷത്തിൽ പ്രസക്തിയില്ല. പരമാനന്ദസ്വരൂപിണിയായ ദേവി സദാ പ്രസാദസുമുഖിയായി കാരുണ്യാമൃതം കൊണ്ടു ലോകത്തെയാകെ ആനന്ദിപ്പിക്കുന്നു.

ഉപാസകപക്ഷത്തിൽ ദേവ്യുപാസകർ എപ്പോഴും ആനന്ദഹർഷാഭിപൂരിതരായിരിക്കുമെന്നും വ്യാഖ്യാനം.

ഓം ലബ്ധഹർഷാഭിപൂരിതായൈ നമഃ

*ശ്രീവിദ്യാമന്ത്രത്തിൻെറ പതിനാലാമത്തെ അക്ഷരമായ 'ല' കൊണ്ടുതുടങ്ങുന്ന ഇരുപതു നാമങ്ങൾ കഴിഞ്ഞു. പതിനഞ്ചാമത്തെ അക്ഷരമായ 'ഹ്രീം' കൊണ്ടു തുടങ്ങുന്ന നാമങ്ങാം ആരംഭിക്കുന്നു.*

281. ഹ്രീംകാരമൂർതിഃ

ഹ്രീംകാരം ശരീരമായുള്ളവൾ. വാച്യവും വാചകവും തമ്മിൽ അഭേദകല്പന ഭാഷാപ്രയോഗത്തിലെന്നപോലെ മന്ത്രശാസ്ത്രത്തിലും സ്വീകരിക്കാറുണ്ട്. ശ്രീവിദ്യാമന്ത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട മന്ത്രാക്ഷരം ഹ്രീംകാരമായതിനാൽ ദേവിയെ ഹ്രീംകാരമൂർത്തിയായി വിവരിക്കുന്നു.

ഓം ഹ്രീംകാരമൂർതയേ നമഃ

282. ഹ്രീംകാരസൗധശൃംഗകപോതികാ

ഹ്രീംകാരമാകുന്ന സൗധത്തിൻെറ ശൃംഗത്തിൽ കൂടുകെട്ടിപ്പാർക്കുന്ന പെൺപ്രാവ്. വെൺകളിയിട്ട മാളികയാണു സൗധം. അതിൻെറ ഉയർന്ന കൂരയുടെ മുകൾഭാഗത്തെ സൗധത്തിൻെറ ശൃംഗമായി കല്പിച്ചിരിക്കുന്നു. കപോതം എന്ന പദത്തിന് പ്രാവ് എന്നും ഊർക്കുരികിൽ എന്നും അർത്ഥം. ഈ രണ്ടു പക്ഷികളും മനുഷ്യവാസമുള്ള വീടുകളുടെ മുകളിൽ കൂടുകെട്ടി വസിക്കുന്ന സ്വഭാവമുള്ളവയാണ്. ഹ്രീംകാരമാകുന്ന സൗധത്തിൽ കുടികൊള്ളുന്ന പക്ഷിയായി ലളിതാദേവിയെ കല്പിക്കുന്നു.

സുധാമയമായതു സൗധം. സുധയ്ക്കു കുമ്മായം എന്നർത്ഥം. കുമ്മായം പൂശിയ സൗധത്തിൻെറ നിറം വെളുപ്പാണല്ലോ. 'ഹ്രീം' എന്ന മന്ത്രാക്ഷരത്തിലെ മുഖ്യഭാഗം ഹകാരമാണ്. മന്ത്രാക്ഷരങ്ങളുടെ വർണ്ണവ്യവസ്ഥയിൽ ഹകാരത്തിൻെറ നിറം വെളുപ്പാണ്. അതിനാൽ സൗധവുമായി ഉപമിച്ചിരിക്കുന്നു. ഹ്രീംകാരത്തിൽ ഹകാരത്തോടു് രകാരം കലർന്നിരിക്കുന്നു. രേഫത്തിൻെറ നിറം മന്ത്രാക്ഷരങ്ങളുടെ വർണ്ണവ്യവസ്ഥ പ്രകാരം ചെമപ്പാണ്.

കുമ്മായത്തിനു കീഴിലുള്ള ഇഷ്ടികയുടെ നിറം ചെമപ്പായതിനാൽ ഉപമ അവയവ കല്പനയിലും യോജിക്കുന്നു. 'ഹ്ര' എന്നതിനെ തുടർന്നുവരുന്ന 'ഈ' കാരം ദേവനാഗരിലിപിയിൽ എഴുതുമ്പോഴും ഉച്ചരിക്കുമ്പോഴും ഊർദ്ധ്വഗതിയായതിനാൽ സൗധത്തിന്റെ ശൃംഗമായി കല്പിച്ചിരിക്കുന്നു. 'ഹ്രീ' എന്നതിനുമുകളിൽ നാദരൂപമായ ബിന്ദു ചേരുമ്പോഴാണ് 'ഹ്രീം' ആകുന്നത്. പ്രകൃതിയായി രൂപം കൊള്ളുന്ന ശബ്ദാർത്ഥസ്വരൂപമായും അതിന്റെ എണ്ണമറ്റ അവയവങ്ങളായും സദാ ചലിക്കുന്ന നാദത്തെ കപോതമായി കല്പിക്കുന്നു. ലളിതാംബിക ഹ്രീംകാരത്തിൽ ബിന്ദുരൂപത്തിൽ സ്ഥിതിചെയ്യുന്നു എന്നു മന്ത്രാർത്ഥം.

ഓം ഹ്രീംകാരസൗധശൃങ്ഗകപോതികായൈ നമഃ

## 283. ഹ്രീംകാരദുഗ്ധാബ്ധിസുധാ

ഹ്രീംകാരമാകുന്ന പാലാഴിയിൽ ഉണ്ടായ അമൃതമായവൾ. ദുർവാസാവിന്റെ ശാപം മൂലം ജരാനരകൾ ബാധിച്ച് അവശരും ദുഃഖിതരുമായിത്തീർന്ന ദേവന്മാർ പാലാഴിമഥനത്തിൽ നിന്നു കിട്ടിയ അമൃതം പാനം ചെയ്തു സ്വസ്ഥരായിത്തീർന്ന പുരാണകഥ പ്രസിദ്ധം. അമൃതം സർവദുരിതങ്ങളെയും നശിപ്പിക്കുന്നതുപോലെ ഹ്രീംകാരമാകുന്ന പാലാഴിയിലെ അമൃതായ ദേവിയുടെ കാരുണ്യം ഉപാസകന് ആയുസ്സും ആരോഗ്യവും സുഖവും നൽകുന്നു.

ഹകാരം ശ്വേതവർണ്ണമെന്നു മുൻ നാമത്തിന്റെ വ്യാഖ്യാനത്തിൽ പറഞ്ഞു. പാലും വെളുപ്പുനിറം. വെളുത്ത നിറമുള്ള പാലു നിറഞ്ഞ മഹാസമുദ്രത്തെ കുറിക്കാൻ ദുഗ്ധാബ്ധി എന്ന പദമാണ് ഉപയോഗിച്ചിട്ടുള്ളത്. ദോഹനം ചെയ്യപ്പെടുന്നതാണു ദുഗ്ധം. കൈവിരലുകളുടെ സവിശേഷപ്രയോഗം കൊണ്ടു ഗോമാതാവിന്റെ അകിട്ടിൽ നിന്നു പാലു കറന്നെടുക്കുന്ന കറവക്കാരന്റെ സ്ഥാനമാണ് ദേവ്യുപാസകനു കല്പിച്ചിരിക്കുന്നത്. ഗോശബ്ദത്തിന് ഭാഷ, വാക്ക്, ഭാഷണം എന്നു ബന്ധപ്പെട്ട അർത്ഥങ്ങൾ. ശബ്ദബ്രഹ്മമയിയായ ഗോമാതാവിന്റെ കാരുണ്യം തന്ത്രശാസ്ത്രവിത്തായ ഉപാസകൻ കറന്നെടുക്കുന്നതാണ് ഹ്രീംകാരം എന്ന ദുഗ്ധം. ആ ദുഗ്ധസമുദ്രത്തിന്റെ സംജീവകമായ സാരാംശമാണ് ലളിതാംബിക.

ഓം ഹ്രീംകാരദുഗ്ധാബ്ധിസുധായൈ നമഃ

## 284. ഹ്രീംകാരകമലേന്ദിരാ

ഹ്രീംകാരമാകുന്ന താമരയിൽ ഇന്ദിരാരൂപത്തിൽ സ്ഥിതിചെയ്യുന്നവൾ.

ഇന്ദിര മഹാലക്ഷ്മീപര്യായമാണ്. ആഗ്രഹിക്കപ്പെടുന്നവൾ എന്നു പദാർത്ഥം. പ്രപഞ്ചത്തിൽ സുന്ദരമായും ഐശ്വര്യപൂർണ്ണമായും ആഗ്രഹിക്കപ്പെടത്തക്കതായും എന്തൊക്കെയുണ്ടോ അതെല്ലാം മഹാലക്ഷ്മിയുടെ വിഭൂതികളാണ്. ആ മഹാലക്ഷ്മി കമലാലയയും കമലം കയ്യിൽ ധരിക്കുന്നവളുമാണ്. പുരുഷാർത്ഥപ്രദായകനായ ശ്രീഹരിയുടെ ചൈതന്യവും മഹാലക്ഷ്മിയാണ്. നാമത്തിൽ ഹ്രീംകാരത്തെ കമലമായും ലളിതാംബികയെ ആ കമലത്തിൽ ഇളകൊള്ളുന്ന മഹാലക്ഷ്മിയായും കല്പിച്ചിരിക്കുന്നു.

'ഇന്ദിര' എന്ന പദം കൊണ്ടു് ഹ്രീംകാരോപാസന സർവൈശ്വര്യപ്രദമാണെന്നും മൂന്നു ഹ്രീംകാരങ്ങൾ ഘടിപ്പിച്ചിട്ടുള്ള ശ്രീവിദ്യയെ ഉപാസിക്കുന്നവൻ ലളിതാംബികയിൽ നിന്നു് അഭിന്നനായിത്തീരുമെന്നും സൂചിപ്പിക്കുന്നു.

ഓം ഹ്രീംകാരകമലേന്ദിരായൈ നമഃ

285. ഹ്രീംകാരമണിദീപാർച്ചിസ്

ഹ്രീംകാരമാകുന്ന മണിവിളക്കിൻെറ പ്രകാശമായവൾ. ഹ്രീംകാരത്തെ മണിവിളക്കായും ലോകമാതാവിനെ അതിൻെറ പ്രകാശമായും കല്പിക്കുന്നു. ദീപം പ്രകാശസ്രോതസ്സാണ്. പ്രകാശമില്ലെങ്കിൽ ദീപം കൊണ്ടു് പ്രയോജനമില്ല. രത്നം പതിച്ച മനോഹരമായ വിളക്കു് നാളമില്ലെങ്കിലും അലങ്കാരവസ്തുവാകാം. ഇവിടെ പ്രകാശം ചൊരിയുന്ന നാളത്തോടു കൂടിയ വിളക്കായാണു് ഹ്രീംകാരത്തെ അവതരിപ്പിക്കുന്നത്.

ഇരുട്ടകറ്റുകയാണ് ദീപത്തിൻെറ ധർമ്മം. ഇരുട്ട് അജ്ഞാനത്തിൻെറ പ്രതീകമാണ്. അജ്ഞാനത്തിൽനിന്നു് അധർമ്മമുണ്ടാകുന്നു. അധർമ്മഫലമായി ദുരിതം വ്യക്തിക്കു് അനുഭവിക്കേണ്ടിവരും. ശ്രീവിദ്യാമന്ത്രോപാസകൻെറയുള്ളിൽ ഹ്രീംകാരരൂപമായ മണിവിളക്കു് സദാ ജ്വലിക്കുന്നതിനാൽ അജ്ഞാനത്തിനു് അവിടെ സ്ഥാനമില്ല. ജ്ഞാന യുക്തമായ മനസ്സിൽ അധർമ്മത്തിൻെറ നിഴലാട്ടം പോലും ഉണ്ടാകുകയില്ല. ദുരിതം ദേവ്യുപാസകനു് അനുഭവിക്കേണ്ടിവരുകയില്ല. ത്രിമൂർത്തികൾക്കും ജനനിയായ ത്രിപുരസുന്ദരി കുടികൊള്ളുന്ന മനസ്സുള്ള ഉപാസകൻ താപത്രയങ്ങളിൽ നിന്നു മുക്തനായിരിക്കും. താപത്രയാഗ്നിസന്തപ്ത ജനവിശ്രാന്തിദായിനിയാണു് ലളിതാദേവി.

ഓം ഹ്രീംകാരമണിദീപാർച്ചിഷേ നമഃ

## 286. ഹ്രീംകാരതരുശാരികാ

ഹ്രീംകാരമായ വൃക്ഷത്തിൽ വസിക്കുന്ന ശാരിക. ഹ്രീംകാരത്തെ വൃക്ഷമായി കല്പിക്കുന്നു. തന്നെ ആശ്രയിക്കുന്നവരെ സൂര്യാതപത്തിൽ നിന്നു വൃക്ഷം രക്ഷിക്കുന്നു. വൃക്ഷം ഭക്ഷ്യയോഗ്യമായ ഫലങ്ങൾ നൽകി ആശ്രയിക്കുന്നവരെ അനുഗ്രഹിക്കുന്നു. ഹ്രീംകാരം ഐശ്വര്യങ്ങൾ ഉപാസകനു നൽകുന്നു. ക്ഷീണിച്ചവർക്ക് വൃക്ഷച്ചുവട്ടു സുഖനിദ്ര നൽകുന്നു. ഹ്രീംകാരം ഉപാസകനു ശാശ്വതശാന്തിനൽകുന്നു. ഇങ്ങനെ ഹ്രീംകാരത്തെ വൃക്ഷമായി കല്പിച്ച് അതിൽ വസിക്കുന്ന ശാരികയായി മഹാദേവിയെ അവതരിപ്പിക്കുന്നു. ശാരിക വൃക്ഷത്തിന് അലങ്കാരമാണെന്നു മാത്രമല്ല വൃക്ഷത്തെ ആശ്രയിക്കുന്ന ശ്രാന്തരായ പഥികരെ ഗാനാലാപംകൊണ്ട് ആശ്വസിപ്പിക്കുകയും ചെയ്യുന്നു. അഭ്യാസംകൊണ്ടു മനുഷ്യഭാഷയിൽ സംസാരിക്കാനും ശാരികയ്ക്കു കഴിയും. ഹ്രീംകാരം അഭ്യസിക്കുന്ന ഉപാസകന് സർവവേദാന്തസാരജ്ഞാനം അനായാസമായി ലഭിക്കുന്നു. സർവജ്ഞാനവും മൂർത്തിമത്തായ ശാരികയായി ദേവിയെ അവതരിപ്പിക്കുന്നു.

ഓം ഹ്രീംകാരതരുശാരികായൈ നമഃ

## 287. ഹ്രീംകാരപേടകമണിഃ

ഹ്രീംകാരമാകുന്ന പെട്ടിക്കുള്ളിലെ രത്നമായി ദേവിയെ അവതരിപ്പിക്കുന്നു. അതിവിചിത്രമായ അലങ്കാരപ്പണികളുള്ളതും അത്യന്തം ബലമുള്ളതും താക്കോൽ കയ്യിലില്ലാത്തവർക്കു തുറക്കാനാകാത്തതുമായ ആഭരണപ്പെട്ടിയുമായി ഹ്രീംകാരത്തെ ഉപമിക്കുന്നു. എല്ലാ ഐശ്വര്യങ്ങളും സിദ്ധികളും ഹ്രീംകാരത്തിൽ അടങ്ങിയിരിക്കുന്നു. അവയോടൊപ്പം അമൂല്യമായ ഒരു രത്നവും. ആ രത്നത്തിൻെറ ഉജ്ജ്വലകാന്തി പെട്ടിക്കുള്ളിലുള്ള മറ്റ് ആഭരണങ്ങളുടെ ശോഭയെ വർദ്ധിപ്പിക്കുന്നതോടൊപ്പം പെട്ടിക്ക് സവിശേഷശോഭ വരുത്തി മറ്റു പെട്ടികളിൽ നിന്ന് അതിനെ വ്യാവർത്തിപ്പിക്കുകയും ചെയ്യുന്നു. മറ്റു മന്ത്രാക്ഷരങ്ങളിൽനിന്ന് ഹ്രീംകാരത്തിനുള്ള ശ്രേഷ്ഠതയ്ക്കു കാരണം ഇങ്ങനെ സൂചിപ്പിച്ചിരിക്കുന്നു. മറ്റു മന്ത്രാക്ഷരങ്ങൾ ദേവതാശക്തികളെ ഉദ്ധരിക്കുന്നവയാണ്. ഹ്രീംകാരത്തിൽ പരാശക്തി തന്നെ സന്നിഹിതയാണ് എന്നു വ്യത്യാസം. ആഭരണപ്പെട്ടി സ്വന്തമാക്കുന്നവന് അതിനുള്ളിലുള്ള ആഭരണങ്ങളോടൊപ്പം രത്നവും സ്വന്തമാകുന്നതുപോലെ ഹ്രീംകാരോപാസന ചെയ്യുന്നവന് ദേവിയെത്തന്നെ ലഭിക്കുന്നു.

ഓം ഹ്രീംകാരപേടകമണയേ നമഃ

## 288. ഹ്രീംകാരാദർശബിംബിതാ

ഹ്രീംകാരമാകുന്ന മുകുരത്തിൽ പ്രതിബിംബിക്കുന്നവാം. ഹ്രീംകാരത്തെ കണ്ണാടിയായും പരാശക്തിയെ ആ കണ്ണാടിയിൽ കാണുന്ന പ്രതിബിംബ ത്തിനു കാരണമായ ബിംബമായും കണക്കാക്കുന്നു.

അഴുക്കുപിടിച്ച കണ്ണാടിയിൽ ബിംബത്തിനു പ്രതിബിംബം ഉണ്ടാകുകയില്ല. കണ്ണാടി നിർമ്മലമായിരുന്നാലേ പ്രതിബിംബം വ്യക്തമാകു കയുള്ളു. ഹ്രീംകാരം മറ്റെല്ലാ മന്ത്രാക്ഷരങ്ങളെക്കാളും ശുദ്ധമാണ്. ശ്രേഷ്ഠവുമാണ്. ത്രിഗുണാത്മികയായ മായ ഗുണാതീതമായ ഹ്രീംകാരത്തെ പ്രതിബിംബമായി സ്വീകരിക്കുമ്പോഠം പ്രപഞ്ചം പ്രതീതമാകുന്നു. ഈ ബിംബപ്രതിബിംബഭാവം തിരിച്ചു് ഹ്രീംകാരത്തിൽ മായ പ്രതിബിംബിക്കുന്നു എന്നും പറയാം. ബിംബപ്രതിബിംബബന്ധം അവിനാഭാവബന്ധമാണ്. ബിംബമുണ്ടെങ്കിൽ പ്രതിബിംബവും ഉണ്ട്. അതു് സ്വീകരിക്കാൻ കണ്ണാടി വേണമെന്നേയുള്ളു. പ്രതിബിംബമുണ്ടെങ്കിൽ ബിംബവും ആദർശവും ഉണ്ടെന്നു തീർച്ച. പരദേവതയുടെ പ്രതിബിംബമാണ് ഈ പ്രപഞ്ചം. അതു് പ്രതിഫലിക്കുന്ന ദർപ്പണമാണ് ഹ്രീംകാരം. ദർപ്പണത്തിൽ പ്രതിഫലിച്ചു കാണുന്ന രൂപത്തിന് ബിംബത്തിൽ നിന്നു് ചില വ്യത്യാസങ്ങളുണ്ട്. ഉദാഹരണത്തിന് ബിംബത്തിൻെറ വലതുവശം പ്രതിബിംബത്തിൻെറ ഇടതുവശമായിരിക്കും. തലകോതാനോ പൊട്ടുതൊടാനോ കണ്ണാടിയിൽ നോക്കുന്ന ആഠം പ്രതിബിംബത്തിൻെറ ഈ വശം മാറ്റം അറിയുന്നില്ല. മറ്റൊരു തരത്തിൽ പറഞ്ഞാൽ പ്രതിബിംബം കണ്ടു് തൻെറ യഥാർത്ഥരൂപം അഭ്യൂഹിക്കുകയാണ്. അതുപോലെ ഹ്രീംകാരോപാസകൻ ഹ്രീംകാര മാകുന്ന ആദർശത്തിൽ പ്രതിഫലിച്ചു കാണുന്ന പ്രപഞ്ചരൂപമായ പ്രതിബിംബത്തിൽ മോഹിതനാകാതെ പ്രപഞ്ചകാരണമായ ജഗദംബികയും താനും തമ്മിൽ ഭേദമില്ലെന്ന സത്യം കണ്ടറിയാൻ പ്രാപ്തനാകും. പ്രപഞ്ചവ്യാപ്തയായ ചിച്ഛക്തിയായി, പ്രപഞ്ചകാരണമായി, സൃഷ്ടിസ്ഥിതിലയപ്രവർത്തനലീലയിൽ വ്യാപൃതയായിരിക്കുന്ന മഹാ ദേവി ഹ്രീംകാരത്തിൽ ബിന്ദുരൂപിണിയായി സ്ഥിതിചെയ്യുന്നു.

ഓം ഹ്രീംകാരാദർശബിംബിതായൈ നമഃ

## 289. ഹ്രീംകാരകോശാസിലതാ

ഹ്രീംകാരമാകുന്ന ഉറയ്ക്കുള്ളിലുള്ള അസിലത. അസി – വാള്,

ലതയുമായി രൂപണം ചെയ്യുമ്പോൾ ദീർഘഖഡ്ഗം. ഹ്രീംകാരത്തെ വാളുറയായും മഹാദേവിയെ നീണ്ടഅലകുള്ള വാളായും കല്പിച്ചിരിക്കുന്നു. ഉറയ്ക്കകത്തുള്ള വാൾ കണ്ണിൽ പെടുകയില്ല. വാളിൻെറ കൈപിടിയുടെ ഭംഗിയും ഉറയുടെ ഭംഗിയും മാത്രമേ പുറത്തുകാണൂ. എങ്കിലും ആയുധങ്ങളുമായി അല്പമാത്രമായ പരിചയമുള്ളവർക്കുപോലും ഉള്ളിൽ വാളലകുണ്ടെന്നും അതിന് എത്ര ദൈർഘ്യമുണ്ടെന്നും ഊഹിക്കാൻ കഴിയും. അതുപോലെ ഹ്രീംകാരധ്യാനം കൊണ്ടു് മഹാദേവിയെക്കുറിച്ച് ഊഹിക്കാൻ കഴിയും. തുടർച്ചയായ ഉപാസനകൊണ്ടു് ഉറയിൽ നിന്നു് ആ വാൾ പുറത്തെടുക്കാനും ഉപയോഗിക്കാനുമുള്ള അഭ്യാസം ഉണ്ടാകും.

ശത്രുക്കളെ ഛേദിക്കാനുള്ള ഉപകരണമാണ് വാള്. മനുഷ്യജീവിതത്തിൽ നശിപ്പിക്കേണ്ട ശത്രുക്കൾ ഇന്ദ്രിയവാസനകളും അതിൽ നിന്നുണ്ടാകുന്ന കാമക്രോധലോഭമോഹമദമാത്സര്യങ്ങളുമാണ്. എല്ലാത്തിനും ആധാരമായ അവിദ്യയും. 'അസി' എന്ന പദത്തിന് പ്രകാശിക്കുന്നതു് എന്ന് ധാത്വർത്ഥം. ഹ്രീംകാരകോശത്തിൽ നിന്നു് ദേവീരൂപമായ ഖഡ്ഗം പുറത്തുവരുമ്പോൾ അജ്ഞാനകാരണമായ അവിദ്യ ഛേദിക്കപ്പെടും. കാമക്രോധാദികളായ വൈരികൾ നശിക്കും. ശുദ്ധജ്ഞാനം പ്രകാശിക്കും. ലോകമാതാവിൻെറ വാത്സല്യധാരയിൽ ഉപാസകൻ അലിഞ്ഞുചേരും.

ഓം ഹ്രീംകാരകോശാസിലതായൈ നമഃ

## 290. ഹ്രീംകാരാസ്ഥാനനർതകീ

ഹ്രീംകാരമാകുന്ന ആസ്ഥാനമണ്ഡപത്തിലെ നർത്തകി. ഹ്രീംകാരത്തെ ആസ്ഥാനമായും അംബികയെ നർത്തകിയായും കല്പിക്കുന്നു. 'ആസ്ഥാനം' എന്ന പ്രയോഗംകൊണ്ടു് എല്ലാത്തിനും ആധാരമാണു ഹ്രീംകാരം എന്ന് സൂചിപ്പിക്കുന്നു. ഭൂമിയിൽ സ്പർശിച്ചിട്ടുള്ള പാദങ്ങളുടെ താളാത്മകമായ ചലനങ്ങൾ കൊണ്ടും കൈ തുടങ്ങിയ അവയവങ്ങളുടെ ആകർഷകമായ വിക്ഷേപം കൊണ്ടും ഉടലിൻെറ ചടുലഗതിയിൽ മുഖത്തുദിച്ചു മറയുന്ന ശൃംഗാരാദിരസങ്ങളുടെ വൈചിത്ര്യം കൊണ്ടും അണിയുന്ന ആടകളുടെയും ആഭരണങ്ങളുടെയും ആഹാര്യശോഭകൊണ്ടും പശ്ചാത്തലത്തിലെ സംഗീതം കൊണ്ടും നർത്തകി കാഴ്ചക്കാരെ മോഹിപ്പിക്കുന്നു. യഥാർത്ഥ ജീവിതത്തിൻെറ പ്രതീതി ഉളവാക്കുന്ന നിരവധിഭാവങ്ങൾ നൃത്തം കാണുന്ന പ്രേക്ഷകനിൽ ഉണർന്നു മറയുന്നു. സുഖവും ദുഃഖവും രാഗവും ക്രോധവും ഹാസ്യവും ഭയാനകവും ബീഭത്സവും ശാന്തവുമായ രസങ്ങൾ മാറിമാറി

അനുഭവിക്കുന്നതായി പ്രേക്ഷകനു തോന്നുന്നു. ഇതിൻെറയൊക്കെ ഫലമായി ആനന്ദാനുഭൂതി ഉണ്ടാകുന്നതായും പ്രേക്ഷകൻ ധരിക്കുന്നു.

ഇത്തരം തോന്നലാണു ജീവിതം. മഹാമായാരൂപിണിയായ നർത്തകിയുടെ ചലനങ്ങൾക്കൊത്തു് സുഖവും ദുഃഖവുമൊക്കെ അനുഭവിക്കുന്നുവെന്ന മിഥ്യാബോധം വച്ചുപുലർത്തുന്നവരാണു് നാമൊക്കെ. നർത്തനം കാണുന്ന പ്രേക്ഷകൻ നടിയുടെ ഭാവഹാവങ്ങൾ കൊണ്ടു മുഗ്ധനായി പലവികാരങ്ങൾ മാറി മാറി അനുഭവിക്കുമ്പോഴും താനാരെന്നു മറക്കുന്നില്ല. അനുഭവിക്കുന്നു എന്നു തോന്നുന്നതൊക്കെ തോന്നൽ മാത്രമാണെന്ന സത്യവും മറക്കുന്നില്ല.

അതുപോലെ മായാശക്തിക്കു വിധേയനായ ജീവൻ പരമചൈതന്യം തന്നെയാണെന്ന ബോധം കൈവിടുന്നില്ലെങ്കിൽക്കൂടി ബലീയസിയായ മായയ്ക്കു വഴങ്ങിപ്പോകുന്നു. പ്രപഞ്ചപ്രതീകമായ ഹ്രീംകാരമെന്ന മഹാനർത്തനമണ്ഡപത്തിൽ നൃത്തംവയ്ക്കുന്ന മായാശക്തിയാണു് ലളിതാംബിക.

ഓം ഹ്രീംകാരാസ്ഥാനനർതക്യൈ നമഃ

291. ഹ്രീംകാരശുക്തികാമുക്താമണിഃ

ഹ്രീംകാരമാകുന്ന ചിപ്പിക്കകത്തുള്ള മുത്തു്. ഹ്രീംകാരത്തെ മുത്തുച്ചിപ്പിയായും ലളിതാംബികയെ അതിനുള്ളിലുള്ള മുക്താമണിയായും കൽപ്പിച്ചിരിക്കുന്നു.

ചിലപ്രത്യേകമുഹൂർത്തങ്ങളിൽ മേഘങ്ങളിൽനിന്നു വീഴുന്ന ജലബിന്ദുക്കളിൽ ചിലതു് മുത്തുച്ചിപ്പിക്കുള്ളിൽ പതിച്ചാൽ അതു കാലക്രമേണ മുത്തായി പരിണമിക്കുമെന്നുവിശ്വാസം. മുത്തുച്ചിപ്പിയുടെ ആകൃതി ഏറെക്കുറെ ത്രികോണത്തിൻെറതാണു്. അതിനെ ശ്രീചക്രത്തിൻെറ കേന്ദ്രത്രികോണമായ സർവസിദ്ധിപ്രദചക്രത്തിൻെറ പ്രതീകമായി ചില ആചാര്യന്മാർ വിവരിച്ചിട്ടുണ്ടു്. സത്വരജസ്തമോഗുണാത്മകമായ ഹ്രീംകാരത്തെ സർവസിദ്ധിപ്രദചക്രമായി വിവരിക്കുന്ന രീതിയും ചില ആചാര്യന്മാർ സ്വീകരിക്കുന്നു. അതിൻെറ കേന്ദ്രബിന്ദുവായി സർവാനന്ദമയിയായ ലളിതാംബികയെ ഉപാസകനു സാക്ഷാത്കരിക്കാൻ ഭക്തിപൂർവ്വമായ ഉപാസനകൊണ്ടു കഴിയും.

മുക്താമണി ശ്രേഷ്ഠരത്നങ്ങളിൽ ഒന്നാണു്. ഒന്നിലും ചേരാതെ വേറിട്ടു നിൽക്കുന്നതും ചിപ്പിയിൽ ഉണ്ടാകുന്നതെങ്കിലും ചിപ്പിയോടു ബന്ധമില്ലാത്ത

തുമായ ഈ രത്നം മുക്തിയുടെ പ്രതീകമാണ്. സത്വാദികളായ ഗുണങ്ങളുള്ള ഹ്രീംകാരത്തിന്റെ കർണ്ണികയായി നിരതിശയപരമാനന്ദസ്വരൂപിണിയായി മുക്തികാരുപിണിയായി ലളിതാംബിക പ്രകാശിക്കുന്നു.

ഓം ഹ്രീംകാരശുക്തികാമുക്താമണയേ നമഃ

## 292. ഹ്രീംകാരബോധിതാ

ഹ്രീംകാരം കൊണ്ടു് ബോധിപ്പിക്കപ്പെടുന്നവശ. പരാശക്തിയായ ലളിതാംബികയെ എങ്ങനെ അറിയാനാണ്? നിർഗ്ഗുണവും നാമരൂപവിവർജ്ജിതവുമായ ബ്രഹ്മതത്ത്വം ഉശക്കൊള്ളുന്നതെങ്ങനെ? വാസനയും കഴിവും അനുസരിച്ച് ജിജ്ഞാസുക്കശക്കു സ്വീകരിക്കാവുന്ന അനേകം മാർഗ്ഗങ്ങശ ആചാര്യന്മാർ ചിട്ടപ്പെടുത്തിയിട്ടുണ്ട്. നാമരൂപങ്ങശ അധ്യാരോപം ചെയ്തു് ദേവതകളായി സങ്കല്പിക്കുന്നതു് ഒരു മാർഗ്ഗം. വിഭൂതികളിൽ വ്യക്തിത്വമാരോപിച്ച് മനുഷ്യസഹജമായ വികാരങ്ങളുള്ളതായി കല്പിച്ച് കഥകളുണ്ടാക്കി മനുഷ്യബന്ധങ്ങളിലൂടെ മനുഷ്യാതീതമായ ഈശ്വര ചൈതന്യത്തെ വിവരിക്കുന്നതു് മറ്റൊരു മാർഗ്ഗം. പുരാണങ്ങളും ഇതിഹാസങ്ങളും ഐതിഹ്യങ്ങളും ഈ മാർഗ്ഗമാണ് സ്വീകരിക്കുന്നതു്. ലൗകികരായ ശരാശരിവ്യക്തികശക്കു് എളുപ്പത്തിൽ കൈക്കൊള്ളാവുന്ന രീതി ഇതാണ്. പിണ്ഡാണ്ഡസ്ഥമായ കുണ്ഡലിനീശക്തിയെ യോഗവിധിപ്രകാരം ഉണർത്തി ഉയർത്തി സഹസ്രാരത്തിലെത്തിക്കുന്ന അഭ്യാസവും യോഗിക്ക് സർവജ്ഞത്വവും കേവലാനന്ദപ്രാപ്തിയും കൈവരുത്തുന്നു. ശ്രീചക്രം തുടങ്ങിയ യന്ത്രങ്ങശ വരച്ചുണ്ടാക്കി അവയെ ആരാധിക്കുന്ന തന്ത്രങ്ങളും ശബ്ദബ്രഹ്മത്തെ ശരീരസ്ഥമായ ഉച്ചാരണാവയവങ്ങശ കൊണ്ടു നിയന്ത്രിച്ച് പ്രപഞ്ചശക്തികളെ ഉദ്ധരിച്ച് അവയിലൂടെ ക്രമമായി ബ്രഹ്മൈക്യം സാധിക്കുന്ന മന്ത്രശാസ്ത്രാനുസന്ധാനവും മറ്റൊരു മാർഗ്ഗം. ഇങ്ങനെ മാർഗ്ഗങ്ങശ പലതുള്ളവ പരസ്പരപൂരകങ്ങളാണ്. ഒന്ന് മറ്റൊന്നിനു വിരുദ്ധമല്ല. ദേവീദേവന്മാരുടെ കഥകശ കേശക്കുകയോ പറയുകയോ വായിക്കുകയോ ചെയ്യുമ്പോശ മന്ത്രോച്ചാരണം ഉപാസകൻ അറിയാതെ സംഭവിക്കുന്നു. ശില്പശാസ്ത്രവിധിപ്രകാരം നിർമ്മിച്ച അമ്പലത്തിനുള്ളിൽ കടക്കുമ്പോശ തന്ത്രശാസ്ത്രസങ്കേതങ്ങശ ഉപാസകനെ തുണയ്ക്കുന്നു. കീർത്തനം ആലാപനം ചെയ്യുമ്പോഴും കേശക്കുമ്പോഴും മന്ത്രാക്ഷരവിധാനം അനുഭൂതി പകരുന്നു.

മന്ത്രാക്ഷരങ്ങളിൽ ദേവശക്തികശ ബീജരൂപത്തിൽ സ്ഥിതി ചെയ്യു

ന്നു. അപ്രകാരമുള്ള ബീജമന്ത്രങ്ങളിൽ മുഖ്യമാണ് ഹ്രീംകാരം. ഹ്രീംകാരം ആവർത്തിച്ചുച്ചരിക്കുന്ന ഉപാസകൻ ശരീരത്തിൻെറയും ഇന്ദ്രിയങ്ങളുടെയും പരിമിതികളെ ലംഘിച്ച് ശുദ്ധജ്ഞാനം നേടാൻ പ്രാപ്തനായിത്തീരുന്നു. ഭൗതികജ്ഞാനത്തിനതീതമായ ബ്രഹ്മജ്ഞാനം ഉണ്ടാകുമ്പോൾ ബ്രഹ്മമയിയായ പരാശക്തിയെ അറിയാൻ കഴിയും. ആ അറിവു തന്നെയാണ് കൈവല്യം.

ഓം ഹ്രീംകാരബോധിതായൈ നമഃ

## 293. ഹ്രീംകാരമയസൗവർണസ്തംഭവിദ്രുമപുത്രികാ

ഹ്രീംകാരമയമായ സുവർണ്ണസ്തംഭത്തിൽ ഘടിപ്പിച്ചിട്ടുള്ള പവിഴപ്പാവ.

മന്ത്രാക്ഷരങ്ങളിൽ പ്രധാനപ്പെട്ട ഒന്നാണ് ഹ്രീംകാരം. ഓംകാരം പോലെ ഇതും ബ്രഹ്മവാചിയാണ്. ഹ്രീംകാരത്തെ 'ദേവീപ്രണവം' എന്നു പറയാറുണ്ട്. അനേകം ദിവ്യമന്ത്രങ്ങൾ ഹ്രീംകാരം ചേർന്നതാണ്. ശ്രീവിദ്യാ, ബാലാമന്ത്രം തുടങ്ങിയവ ഇവയിൽ ചിലതുമാത്രം.

ശില്പശാസ്ത്രത്തിലെ ഒരു സങ്കേതം സ്വീകരിച്ചുകൊണ്ട് ഹ്രീംകാരത്തെ ഈ നാമത്തിൽ അവതരിപ്പിക്കുന്നു. ഭൂബന്ധമുള്ള അസ്തിവാരത്തിൽ തൂണ്, കൂര എന്നിവയെ അവയുടെ ഘടനാപരമായ പ്രയോജനം മാത്രം കൊണ്ട് വിവരിക്കാനാവില്ല. അവയ്ക്ക് കലാപരവും താന്ത്രികവുമായ പ്രാധാന്യം കൂടിയുണ്ട്. ഒരു മഹാക്ഷേത്രത്തിൻെറ തൂണുകൾ ക്ഷേത്രത്തിൻെറ മഹത്വത്തിൻെറ തൂണുകളും കൂടിയാണ്.

ഹ്രീംകാരം ചേർന്ന ദിവ്യമന്ത്രങ്ങൾ മന്ത്രശാസ്ത്രമാകുന്ന മഹാക്ഷേത്രത്തിൻെറ തൂണുകളാണ്. സാധാരണയായി തൂണുകളുണ്ടാക്കുന്നത് ശിലകൊണ്ടോ ഇഷ്ടികകൊണ്ടോ മറ്റോ ആണ്. ഇരുമ്പുതൂണുകൾ ക്ഷേത്രങ്ങളിൽ സാധാരണയായി ഉപയോഗിക്കാറില്ല. വെള്ളി, പൊന്ന്, തുടങ്ങിയവ ആഭരണാദ്യലങ്കാരങ്ങൾക്കാണ് സാധാരണയായി ഉപയോഗിക്കുന്നത്.

പ്രകൃതത്തിൽ ഹ്രീംകാരമയമായ മന്ത്രങ്ങളെ സ്വർണ്ണസ്തംഭങ്ങളായി അവതരിപ്പിക്കുന്നു. കാലം കൊണ്ടുമങ്ങാത്ത പ്രഭാതിശയം കൊണ്ടും എളുപ്പത്തിൽ കിട്ടാത്തതായതുകൊണ്ടും ഭൂമിയിൽ നിന്നു ലഭിക്കുന്ന അമൂല്യവസ്തുക്കളുടെ കൂട്ടത്തിൽ സ്വർണ്ണത്തിനു പ്രാധാന്യം കൂടും. തൂണുകളിൽ പാവകൾ ഘടിപ്പിക്കുന്നത് ശില്പശാസ്ത്രവിധിയനുസരിച്ചാണ്. തൂണിന് അഴകുണ്ടാക്കുക മാത്രമല്ല പുത്രികകൊണ്ടുള്ള പ്രയോജനം. ശാസ്ത്രവിധി

പ്രകാരം നിർമ്മിച്ചു ഘടിപ്പിച്ചിട്ടുള്ള പുത്രികകൾ സ്തംഭത്തെ സംരക്ഷിക്കുകയും ചെയ്യുന്നു. ഇവിടെ വിദ്രുമപുത്രികയായാണ് ലളിതാംബികയെ അവതരിപ്പിക്കുന്നത്. വിദ്രുമം അഥവാ പവിഴം രക്തവർണ്ണമാണ്. ലളിതാംബിക വിദ്രുമാഭയാണ്. സ്വർണ്ണമയമായ സ്തംഭത്തിൽ പവിഴം കൊണ്ടു നിർമ്മിച്ച പുത്രിക ഘടിപ്പിച്ചാൽ അത് അത്യാകർഷകമാകും. ഭാരം താങ്ങുക എന്നതാണ് സ്തംഭത്തിന്റെ പ്രയോജനം. അതോടൊപ്പം ആകർഷകത്വവും വിലപ്പെട്ടതെന്ന മേന്മയും വിദ്രുമപുത്രിക ചേർന്ന സ്തംഭത്തിനുണ്ടാകും.

ത്രിഗുണാത്മകമായ ഹ്രീംകാരത്തെ തൂണായി കൽപ്പിച്ച് അതിന്റെ അഴകായി ബിന്ദുസ്വരൂപിണിയായ ലളിതാംബികയെ ഈ നാമം അവതരിപ്പിക്കുന്നു.

ഓം ഹ്രീംകാരമയസൗവർണസ്തംഭവിദ്രുമപുത്രികായൈ നമഃ

## 294. ഹ്രീംകാരവേദോപനിഷത്

ഹ്രീംകാരമാകുന്ന വേദങ്ങളുടെ ഉപനിഷത്തായവൾ. ഹ്രീംകാരത്തെ വേദമായും പരാശക്തിയെ ഉപനിഷത്തായും കല്പിക്കുന്നു. വേദങ്ങൾ അപൗരുഷേയങ്ങളാണെന്നു കരുതപ്പെടുന്നു. അവ ബ്രഹ്മാവിന്റെ മുഖത്തുനിന്നുണ്ടായി. ആദ്ധ്യാത്മികവും ആധിഭൗതികവുമായ തത്ത്വങ്ങൾ അവ ഉൾക്കൊള്ളുന്നു. വിഷ്ണുഭഗവാന്റെ അവതാരമായ വ്യാസൻ വേദസൂക്തങ്ങളെ സമാഹരിച്ച് നാലായി വിഭജിച്ചു. അതോടെ ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവവേദം എന്നു വേദങ്ങൾ നാലായി. ഓരോ വേദത്തിനും സംഹിത എന്നും ബ്രാഹ്മണം എന്നും പേരുള്ള ഓരോ ഭാഗങ്ങൾ കൂടിയുണ്ട്. ബ്രാഹ്മണങ്ങളുടെ അനുബന്ധമായി ആരണ്യകങ്ങൾ ഉണ്ടായി. സംഹിതയും ബ്രാഹ്മണവും ആരണ്യകവും വേദതത്ത്വങ്ങളുടെ വ്യാഖ്യാനവും പുനരാഖ്യാനവും ഉൾക്കൊള്ളുന്നു. ഇവ ഉപയോഗിച്ചുള്ള യാഗാദി കർമ്മങ്ങൾക്കുള്ള വിധികളാണ് ബ്രാഹ്മണങ്ങളിൽ ഉള്ളത്. ബ്രാഹ്മണങ്ങൾ ഗദ്യരചനകളാണ്. പിൽക്കാലത്തുണ്ടായ പുരാണേതിഹാസകഥകളുടെ ബീജങ്ങൾ ബ്രാഹ്മണങ്ങളിൽ കാണാം. ആരണ്യകങ്ങൾ വേദസാരമുൾക്കൊള്ളുന്ന നിഗൂഢമന്ത്രങ്ങളും ആദ്ധ്യാത്മികരഹസ്യങ്ങളും യാഗങ്ങൾക്ക് ആധാരമായ തന്ത്രങ്ങളും ഉൾപ്പെടുന്ന ശാസ്ത്രവിഷയങ്ങൾ നിർദ്ദേശിക്കുന്നു.

ആരണ്യകങ്ങളുടെ അനുബന്ധങ്ങളാണ് ഉപനിഷത്തുകൾ.

'ഉപനിഷത്ത്' എന്നതിന് ഏറ്റവും അടുത്തു സ്ഥിതിചെയ്യുന്നത് എന്നു പദാർത്ഥം. ബ്രഹ്മസ്വരൂപത്തോട് ഏറ്റവും അടുത്തത് എന്നു വ്യാഖ്യാനം. വേദപ്രസ്തുതമായജ്ഞാനത്തിൻെറ സംഗ്രഹങ്ങളാണ് ഉപനിഷത്തുകളിലെ മന്ത്രങ്ങൾ. ഇവ മനസ്സിലാക്കാൻ വിഷമമുള്ളവയാകയാൽ ഗുരു യോഗ്യനായ ശിഷ്യനെ അടുത്തിരുത്തി പറഞ്ഞുകൊടുക്കേണ്ടവയാണെന്നും അതു കൊണ്ട് ഉപനിഷത്തെന്നു പേരുണ്ടായി എന്നും പറയാറുണ്ട്. ഉപനിഷത്തുകളെക്കുറിച്ചുള്ള ചർച്ചകളിൽ നിന്നാണ് വിവിധദർശനങ്ങൾ രൂപംകൊണ്ടത്. വേദരഹസ്യങ്ങൾ ഉൾക്കൊള്ളുന്നവയാകയാൽ വേദാന്ത ങ്ങളെന്നും വേദശിരസ്സുകളെന്നും ഉപനിഷത്തുകളെ പറയാറുണ്ട്. ഉപനിഷ ത്തുകൾ പലതുണ്ടെങ്കിലും അവയിൽ 108 എണ്ണം പ്രധാനമായി കരുത പ്പെടുന്നു. അവയിൽ ഈശ, കേന, കഠ, പ്രശ്ന, മുണ്ഡ, മാണ്ഡൂക്യ, തിത്തിര, ഐതരേയ, ഛാന്ദോക്യ, ബൃഹദാരണ്യകങ്ങൾ മുഖ്യങ്ങളായി കണക്കാ ക്കപ്പെടുന്നു. അവ ദശോപനിഷത്തുകൾ എന്നറിയപ്പെടുന്നു.

നാമത്തിൽ ഹ്രീംകാരത്തെ സർവജ്ഞാനമയമായ വേദമായും ദേവിയെ വേദസാരമായ ഉപനിഷത്തായും അവതരിപ്പിക്കുന്നു.

ഓം ഹ്രീംകാരവേദോപനിഷദേ നമഃ

295. ഹ്രീംകാരാധ്വരദക്ഷിണാ

ഹ്രീംകാരമാകുന്ന അദ്ധ്വരത്തിൽ ദക്ഷിണയായവൾ. അദ്ധ്വരം യാഗം. ദേവതമാരെ ഉദ്ദേശിച്ച് അഗ്നിയിൽ ദ്രവ്യങ്ങൾ ഹോമിക്കുന്നതാണ് യാഗത്തിൻെറ മുഖ്യാംശം. യാഗത്തിൽ പങ്കെടുക്കുന്ന ഋത്വിക്കുകൾക്ക് നൽകുന്ന ധനമാണ് ദക്ഷിണ. യാഗത്തിൽ ഹോമത്തോടൊപ്പം പ്രാധാന്യം ദക്ഷിണയ്ക്കുമുണ്ട്. ദക്ഷിണകൊണ്ട് ആചാര്യന്മാർക്കുണ്ടാകുന്ന പ്രീതി ദേവപ്രീതിയായി യജ്ഞഫലമായിത്തീരുമെന്നു വിശ്വാസം. ''പ്രധാനം ദക്ഷിണാ മഖേ'' എന്നും '' മഖസ്യ ദക്ഷിണാ പത്നീ'' എന്നും ആപ്തവാക്യം. യജ്ഞസമാപ്തിയും യജ്ഞഫലാവാപ്തിയും ദക്ഷിണയുമായി ബന്ധപ്പെട്ടി രിക്കുന്നു. ഹ്രീംകാരം യാഗമാണെങ്കിൽ ലളിതാംബിക ദക്ഷിണയാണ് എന്നു നാമത്തിനർത്ഥം.

ദക്ഷിണ ഫലപ്രാപ്തിയുടെ പ്രതീകമാണ്. ഹ്രീംകാരജപത്തെ അദ്ധ്വരമായി കണക്കാക്കാം. യാഗാഗ്നിയും യാഗത്തിനുവേണ്ട ചടങ്ങുകളും പുരോഹിതനും ഋത്വിക്കുകളും ജപയജ്ഞത്തിന് വേണ്ട. ഹ്രീംകാരമോ

ഹ്രീംകാരം ചേർന്ന മന്ത്രമോ ഏകാഗ്രതയോടെ ഉച്ചരിക്കുക മാത്രമേ വേണ്ടൂ. അങ്ങനെ ഹ്രീംകാരജപയജ്ഞം നടത്തുന്ന ഉപാസകന് യജ്ഞഫല രൂപത്തിൽ ദേവീകാരുണ്യം ലഭിക്കും എന്നും ഈ നാമം സൂചിപ്പിക്കുന്നു.

ഓം ഹ്രീംകാരാധ്വരദക്ഷിണായൈ നമഃ

## 296. ഹ്രീംകാരനന്ദനാരാമനവകല്പകവല്ലരീ

ഹ്രീംകാരമാകുന്ന നന്ദനാരാമത്തിലെ നവകല്പകവല്ലരി. ഹ്രീംകാരത്തെ നന്ദനം എന്ന പൂങ്കാവായും ലളിതാദേവിയെ ആ പൂങ്കാവിലുള്ള കല്പകവല്ലിയായും കല്പിക്കുന്നു. നന്ദനാരാമം ദേവേന്ദ്രന്റെ ഉദ്യാനമാണ്. നന്ദിപ്പിക്കുന്നത്, സുഖിപ്പിക്കുന്നത് എന്ന് നന്ദനശബ്ദത്തിന് അർത്ഥം. പുണ്യംകൊണ്ടേ സ്വർഗ്ഗത്തിലെത്താനാകൂ. അവിടെ ജരാനരകളില്ല, രോഗങ്ങളില്ല, ദുഃഖവും ദുരിതവുമില്ല. ത്രിമൂർത്തികൾ ഉൾപ്പെടെയുള്ള ദേവന്മാരുടെ ആസ്ഥാനമാണത്. ഹ്രീംകാരം ഗുണത്രയങ്ങളേയും മൂർത്തിത്രയങ്ങളേയും കാലത്രയത്തേയും പ്രതിനിധാനം ചെയ്യുന്നു. എല്ലാ ദേവശക്തികൾക്കും ഹ്രീംകാരം പ്രഭവമാണ്. നന്ദനവുമായുള്ള ഉപമിക്കൽ ഈ അർത്ഥത്തിൽ യോജിക്കുന്നു.

ആ ആരാമത്തിൽ എല്ലാ കാലത്തും പൂവും തളിരും ഫലങ്ങളുമുള്ള നിരവധി വൃക്ഷങ്ങളും ലതകളുമുണ്ട്. ആ കൂട്ടത്തിൽ ഏറ്റവും പ്രധാനമാണ് കല്പകവല്ലി. ആഗ്രഹിക്കുന്നതെന്തും കൊടുക്കുന്ന സ്വഭാവമുള്ളതാണ് കല്പകവല്ലി. 'നവ' എന്ന വിശേഷണം കൊണ്ട് ഒരിക്കലും പുതുമ നശിക്കാത്തത് എന്നു സൂചിപ്പിക്കുന്നു. കാലം കൊണ്ട് ഏതിനും മാറ്റം വരും. അർത്ഥികളുടെ ആഗ്രഹങ്ങൾ സാധിച്ചുകൊടുത്തനുഗ്രഹിക്കുന്ന കല്പവല്ലരിയുടെ സ്വഭാവത്തിനു കാലം കൊണ്ടു മാറ്റമില്ല. വല്ലരി എന്ന പ്രയോഗം സൗകുമാര്യത്തെയും ദാക്ഷിണ്യത്തെയും കുറിക്കുന്നു. എന്നെന്നും കാരുണ്യത്തോടെ ഭക്തന്മാരുടെ ആഗ്രഹങ്ങൾ സാധിച്ചു കൊടുക്കുന്നവളും നിത്യയൗവനശാലിനിയും ത്രിപുരസുന്ദരിയുമായ ജഗദംബികയെ കല്പകവല്ലരിയായി വാഴ്ത്തുന്നു.

ഓം ഹ്രീംകാരനന്ദനാരാമനവകല്പകവല്ലര്യൈ നമഃ

## 297. ഹ്രീംകാരഹിമവദ്ഗങ്ഗാ

ഹ്രീംകാരമാകുന്ന ഹിമവാനിൽ ഗംഗാരൂപത്തിൽ സ്ഥിതിചെയ്യുന്നവൾ.

മഞ്ഞുമൂടിയ മലയാണ് ഹിമവാൻ. മഞ്ഞിൻെറ ഗുണം ശൈത്യമാണ്. താപത്രയങ്ങാം കൊണ്ടു ദഹിക്കുന്നവർക്ക് കുളിർമ്മയും ആശ്വാസവും നൽകുന്ന സ്വഭാവം ഹ്രീംകാരത്തിനുള്ളതിനാൽ ഹിമവാനായി അവതരിപ്പിച്ചിരിക്കുന്നു.

ഹിമവാനിൽ നിന്നൂറി ഒഴുകുന്ന അഖണ്ഡമായ അമൃതപ്രവാഹമാണ് ഗങ്ഗ. ത്രിവിക്രമരൂപിയായ വിഷ്ണുവിൻെറ പാദസ്പർശം കൊണ്ടും ഗൗരീഗുരുവായ ഹിമവാനിൽ നിന്നുള്ള ഉത്പത്തികൊണ്ടും ലോകപിതാവായ ശ്രീപരമേശ്വരൻെറ ശിരസ്സിൽ കുടികൊള്ളുന്നതുകൊണ്ടും സകലപാപങ്ങളെയും നശിപ്പിക്കാൻ ഗങ്ഗാദേവിക്കു കഴിവുണ്ട്. പാപം നശിക്കുമ്പോാം ദുരിതം സ്വാഭാവികമായും ഇല്ലാതാകും. ഹ്രീംകാരമാകുന്ന ഹിമവാൻെറ ചൈതന്യമായി മഹാദേവിയെ സ്തുതിക്കുന്നു.

ഓം ഹ്രീംകാരഹിമവദ്ഗങ്ഗായൈ നമഃ

## 298. ഹ്രീംകാരാർണവകൗസ്തുഭാ

ഹ്രീംകാരമാകുന്ന പാലാഴിയിലെ കൗസ്തുഭമായവാം. ഈനാമത്തിലെ അർണ്ണവം ഉപ്പുവെള്ളം നിറഞ്ഞ കടലല്ല, പാലാഴിയാണ്. മഹാവിഷ്ണു അനന്തനാകുന്ന മെത്തയിൽ ശയിക്കുന്നത് പാലാഴിയിലാണ്. അതുകൊണ്ടു തന്നെ പാലാഴിയുടെ ശ്രേഷ്ഠത വ്യക്തം. പാലാഴിയെന്ന പോലെ അനന്തമായ ദിവ്യമഹിമകളുള്ളതാണ് ഹ്രീംകാരവും. അതിനാൽ ഹ്രീംകാരത്തെ അർണ്ണവമായി കല്പിക്കുന്നു.

അമൃതു കിട്ടാൻ വേണ്ടി ദേവാസുരന്മാർ മന്ഥരപർവ്വതത്തെ കടകോലാക്കി, വാസുകിയെ കയറാക്കി, പാൽക്കടൽ കടഞ്ഞ കഥ പുരാണപ്രസിദ്ധം. കടഞ്ഞപ്പോാം അതിൽ നിന്നുണ്ടായ ദിവ്യരത്നമാണ് കൗസ്തുഭം. ആ രത്നം മഹാവിഷ്ണു തിരുമാറിൽ ആഭരണമായി അണിയുന്നു. അനന്തമായ ക്ഷീരസാഗരത്തിൽ അനന്തനാകുന്ന മെത്തയിൽ അനന്തവിഭൂതികളോടെ യോഗനിദ്രയിൽ ഭഗവാൻ ശയിക്കുന്നു. ആ ഭഗവാൻെറ മാറിൽ അനന്തദിവ്യപ്രഭാമയൂഖങ്ങാം പ്രസരിപ്പിക്കുന്നകൗസ്തുഭം സർവാലങ്കാരഭൂതനായ ഭഗവാനും അലങ്കാരമായി ശോഭിക്കുന്നു. ഹ്രീംകാരം പ്രപഞ്ചപ്രതീകമാണ്. പ്രപഞ്ചചേതനയാണു ലളിതാംബിക.

ഓം ഹ്രീംകാരാർണവകൗസ്തുഭായൈ നമഃ

## 299. ഹ്രീംകാരമന്ത്രസർവസ്വാ

ഹ്രീംകാരമാകുന്ന മന്ത്രത്തിൻെറ സർവസ്വമായുള്ളവ൦. മന്ത്രബീജാക്ഷരങ്ങളിൽ മുഖ്യമാണ് ഹ്രീംകാരം. ഹ്രീങ്കാരോപാസനകൊണ്ട് അണിമാദികളായ സിദ്ധികാ സാധകനു സ്വാധീനത്തിലാകും. പ്രപഞ്ചനിയാമകശക്തികളെയെല്ലാം ഉദ്ധരിക്കാൻ കഴിവുള്ള ഹ്രീംകാരത്തിൻെറ സർവസ്വയായി ഈ നാമം മഹാദേവിയെ വാഴ്ത്തുന്നു. എല്ലാ സ്വത്തും ചേർന്നതാണ് സർവസ്വം. ഏതിൻെറയെങ്കിലും ഏറ്റവും സാരഭൂതമായ അംശത്തെയും സർവസ്വം എന്നു പറയും. ഹ്രീംകാരം സർവസാരമാണ്. അതിൻെറ സർവസ്വം ലളിതാദേവിയും. ശ്രീചക്രമദ്ധ്യത്തിൽ ബിന്ദുരൂപത്തിൽ സ്ഥിതിചെയ്യവേ അതിൻെറ എല്ലാഭാഗത്തും ശക്തിസാകല്യരൂപിണിയായി ദേവി വ്യാപിച്ചിരിക്കുന്നു. ഹ്രീംകാരം പ്രപഞ്ചപ്രതീകമാണ്. അതിൻെറ സർവസ്വം ലളിതാംബികയും. താരതമ്യം ഊഹ്യം.

ഹ്രീംകാരോപാസനകൊണ്ട് ആധിഭൗതികവുംആധ്യാത്മികവുമായ എല്ലാ സമ്പത്തുകളും ലഭിക്കും എന്നു സൂചന.

ഓം ഹ്രീംകാരമന്ത്രസർവസ്വായൈ നമഃ

## 300. ഹ്രീംകാരപരസൗഖ്യദാ

ഹ്രീംകാരപരന്മാരായ ഉപാസകർക്കു സൗഖ്യം കൊടുക്കുന്നവ൦. ആധിഭൗതികവും ആദ്ധ്യാത്മികവുമായ എല്ലാ സുഖങ്ങളും തൻെറ ഭക്തർക്കു കൊടുക്കുന്ന അമ്മയാണ് ലളിതാംബിക. അമ്മയെ ആരാധിക്കുന്നതിന് അനേകം മാർഗ്ഗങ്ങ൦ ആചാര്യന്മാർ നിർദ്ദേശിക്കുന്നു. സ്തോത്രം കൊണ്ട് ആരാധിച്ചാലും മന്ത്രാരാധന നടത്തിയാലും അമ്മയുടെ അപദാനങ്ങ൦ വിവരിക്കുന്ന പുരാണങ്ങ൦ പാരായണം ചെയ്താലും ഹ്രീം എന്ന ബീജമന്ത്രം അറിഞ്ഞോ അറിയാതെയോ ഉപാസകന് ഉച്ചരിക്കേണ്ടിവരും.

ഗുരൂപദേശപ്രകാരം ഹ്രീംകാരമോ ഹ്രീംകാരം ഉ൦പ്പെടുന്ന ശ്രീവിദ്യ, തുടങ്ങിയ മന്ത്രങ്ങളോ ഉപയോഗിച്ച് ആരാധിക്കുന്നവർക്ക് അമ്മ എല്ലാ ഐശ്വര്യങ്ങളും നൽകി അനുഗ്രഹിക്കും.

അമ്മ സ്വസന്താനങ്ങ൦ക്കു നൽകുന്ന ഏറ്റവും വലിയ അനുഗ്രഹം ഹ്രീംകാരോപാസന ചെയ്യാനുള്ള മനോഭാവം ഉണ്ടാക്കലാണ്. ഈ അർത്ഥത്തിൽ ഹ്രീംകാരം എന്ന പരമായ സൗഖ്യം നൽകുന്നവളാണ് ദേവി

എന്നു വ്യാഖ്യാനം. പൂർവ്വജന്മസുകൃതം കൊണ്ടേ മനസ്സ് ദേവിയുടെ നേർക്കുതിരിയൂ. ലളിതാംബികയുടെ നേർക്കു ഭക്തിയുണ്ടായാലും ഹ്രീംകാരോപാസന ചെയ്യാൻ അമ്മ അനുഗ്രഹിച്ചാലേ പറ്റൂ. അതു ചെയ്യാൻ കഴിയുന്നവർക്കു് സൗഖ്യമല്ലാതെ മറ്റു് അനുഭവങ്ങൾ ഇല്ല. പരമാനന്ദ സ്വരൂപിണിയായ ദേവിയുടെ സായുജ്യം കാലം കൊണ്ടു് അവർക്കു ലഭിക്കും.

ഓം ഹ്രീംകാരപരസൗഖ്യദായൈ നമഃ

ഓം ഐം ഹ്രീം ശ്രീം ശ്രീ ലളിതാംബികായൈ നമഃ

*ക ഏ ഈ ല ഹ്രീം ഹസകഹലഹ്രീം സകലഹ്രീം*

*ശ്രീ ലളിതാത്രിശതിയിലെ നാമങ്ങളുടെ വ്യാഖ്യാനം കഴിഞ്ഞു.*

ശ്രീലലിതാമഹാത്രിപുരസുന്ദര്യൈ നമഃ

# ശ്രീലലിതാത്രിശതീസ്തോത്രം

അസ്യ ശ്രീലലിതാത്രിശതീസ്തോത്രമഹാമന്ത്രസ്യ ഭഗവാൻ ഹയഗ്രീവ ഋഷിഃ, അനുഷ്ടുപ് ഛന്ദഃ ശ്രീ ലലിതാത്രിപുരസുന്ദരീ ദേവതാ ഐം ബീജം, സൗഃ ശക്തിഃ ക്ലീം കീലകം സകല ചിന്തിതഫലാവാപ്ത്യർഥേ ജപേ വിനിയോഗഃ

## ധ്യാനം

അതിമധുരചാപഹസ്താം
അപരിമിതാമോദബാണസൗഭാഗ്യാം
അരുണാമതിശയകരുണാം
അഭിനവകുലസുന്ദരീം വന്ദേ

## ഹയഗ്രീവ ഉവാച

കകാരരൂപാ കല്യാണീ കല്യാണഗുണശാലിനീ
കല്യാണശൈലനിലയാ കമനീയാ കലാവതീ 1
കമലാക്ഷീ കല്മഷഘ്നീ കരുണാമൃതസാഗരാ
കദംബകാനനാവാസാ കദംബകുസുമപ്രിയാ 2
കന്ദർപവിദ്യാ കന്ദർപജനകാപാംഗവീക്ഷണാ
കർപൂരവീടീസൗരഭ്യകല്ലോലിതകകുപ്തടാ 3
കലിദോഷഹരാ കഞ്ജലോചനാ കമ്രവിഗ്രഹാ
കർമാദിസാക്ഷിണീ കാരയിത്രീ കർമഫലപ്രദാ 4

ഏകാരരൂപാ ചൈകാക്ഷര്യേകാനേകാക്ഷരാകൃതിഃ
ഏതത്തദിത്യനിർദ്ദേശ്യാ ചൈകാനന്ദചിദാകൃതിഃ 5

ഏവമിത്യാഗമാബോധ്യാ ചൈകഭക്തിമദർച്ചിതാ
ഏകാഗ്രചിത്തനിർധ്യാതാ ചൈഷണാരഹിതാദൃതാ 6

ഏലാസുഗന്ധിചികുരാ ചൈനഃകൂടവിനാശിനീ
ഏകഭോഗാ ചൈകരസാ ചൈകൈശ്വര്യപ്രദായിനീ 7

ഏകാതപത്രസാമ്രാജ്യപ്രദാ ചൈകാന്തപൂജിതാ
ഏധമാനപ്രഭാ ചൈജദനേജജ്ജഗദീശ്വരീ 8

ഏകവീരാദിസംസേവ്യാ ചൈകപ്രാഭവശാലിനീ
ഈകാരരൂപാ ചേശിത്രീ ചേപ്സിതാർഥപ്രദായിനീ 9

ഈദൃഗിത്യവിനിർദേശ്യാ ചേശ്വരത്വവിധായിനീ
ഈശാനാദിബ്രഹ്മമയീ ചേശിത്വാദ്യഷ്ടസിദ്ധിദാ 10

ഈക്ഷിത്രീ ക്ഷണസൃഷ്ടാണ്ഡകോടിരീശ്വരവല്ലഭാ
ഈഡിതാ ചേശ്വരാർധാംഗശരീരേശാധിദേവതാ 11

ഈശ്വരപ്രേരണകരീ ചേശതാണ്ഡവസാക്ഷിണീ
ഈശ്വരോത്സംഗനിലയാ ചേതിബാധാവിനാശിനീ 12

ഈഹാവിരഹിതാ ചേശശക്തിരീഷത്സ്മിതാനനാ
ലകാരരൂപാ ലലിതാ ലക്ഷ്മീവാണീനിഷേവിതാ 13

ലാകിനീ ലലനാരൂപാ ലസദ്ദാഡിമപാടലാ
ലലന്തികാലസത്ഫാലാ ലലാടനയനാർച്ചിതാ 14

ലക്ഷണോജ്ജ്വലദിവ്യാംഗീ ലക്ഷകോട്യണ്ഡനായികാ
ലക്ഷ്യാർഥാ ലക്ഷണാഗമ്യാ ലബ്ധകാമാ ലതാതനുഃ 15

ലലാമരാജദലികാ ലംബിമുക്താലതാഞ്ചിതാ
ലംബോദരപ്രസൂർലഭ്യാ ലജ്ജാഢ്യാ ലയവർജിതാ 16

ഹ്രീംകാരരൂപാ ഹ്രീംകാരനിലയാ ഹ്രീംപദപ്രിയാ
ഹ്രീംകാരബീജാ ഹ്രീംകാരമന്ത്രാ ഹ്രീംകാരലക്ഷണാ 17

ഹ്രീംകാരജപസുപ്രീതാ ഹ്രീംമതീ ഹ്രീംവിഭൂഷണാ
ഹ്രീംശീലാ ഹ്രീംപദാരാധ്യാ ഹ്രീംഗർഭാ ഹ്രീംപദാഭിധാ 18

ഹ്രീംകാരവാച്യാ ഹ്രീംകാരപൂജ്യാ ഹ്രീംകാരപീഠികാ
ഹ്രീംകാരവേദ്യാ ഹ്രീംകാരചിന്ത്യാ ഹ്രീം ഹ്രീംശരീരിണീ 19

ഹകാരരൂപാ ഹലധൃത്പൂജിതാ ഹരിണേക്ഷണാ
ഹരപ്രിയാ ഹരാരാധ്യാ ഹരിബ്രഹ്മേന്ദ്രവന്ദിതാ 20

ഹയാരൂഢാസേവിതാംഘ്രിർഹയമേധസമർച്ചിതാ
ഹര്യക്ഷവാഹനാ ഹംസവാഹനാ ഹതദാനവാ 21

ഹത്യാദിപാപശമനീ ഹരിദശ്വാദിസേവിതാ
ഹസ്തികുംഭോത്തുംഗകുചാ ഹസ്തികൃത്തിപ്രിയാംഗനാ 22

ഹരിദ്രാകുങ്കുമാദിഗ്ധാ ഹര്യശ്വാദ്യമരാർച്ചിതാ
ഹരികേശസഖീ ഹാദിവിദ്യാ ഹാലാമദാലസാ 23

സകാരരൂപാ സർവജ്ഞാ സർവേശീ സർവമംഗലാ
സർവകർത്രീ സർവഭർത്രീ സർവഹന്ത്രീ സനാതനീ 24

സർവാനവദ്യാ സർവാംഗസുന്ദരീ സർവസാക്ഷിണീ
സർവാത്മികാ സർവസൗഖ്യദാത്രീ സർവവിമോഹിനീ 25

സർവാധാരാ സർവഗതാ സർവാവഗുണവർജിതാ
സർവാരുണാ സർവമാതാ സർവഭൂഷണഭൂഷിതാ 26

കകാരാർഥാ കാലഹന്ത്രീ കാമേശീ കാമിതാർഥദാ
കാമസംജീവനീ കല്യാ കഠിനസ്തനമണ്ഡലാ 27

കരഭോരുഃ കലാനാഥമുഖീ കചജിതാംബുദാ
കടാക്ഷസ്യന്ദികരുണാ കപാലിപ്രാണനായികാ 28

കാരുണ്യവിഗ്രഹാ കാന്താ കാന്തിധൂതജപാവലിഃ
കലാലാപാ കംബുകണ്ഠീ കരനിർജിതപല്ലവാ 29

കല്പവല്ലീസമഭുജാ കസ്തൂരീതിലകാഞ്ചിതാ
ഹകാരാർഥാ ഹംസഗതിർഹാടകാഭരണോജ്ജ്വലാ 30

ഹാരഹാരികുചാഭോഗാ ഹാകിനീ ഹല്യവർജിതാ
ഹരിത്പതിസമാരാധ്യാ ഹഠാത്കാരഹതാസുരാ 31

ഹർഷപ്രദാ ഹവിർഭോക്ത്രീ ഹാർദ്ദസന്തമസാപഹാ
ഹല്ലീസലാസ്യസന്തുഷ്ടാ ഹംസമന്ത്രാർഥരൂപിണീ 32

ഹാനോപാദാനനിർമുക്താ ഹർഷിണീ ഹരിസോദരീ
ഹാഹാഹൂഹൂമുഖസ്തുത്യാ ഹാനിവൃദ്ധിവിവർജിതാ 33

ഹയ്യംഗവീനഹൃദയാ ഹരിഗോപാരുണാംശുകാ
ലകാരാഖ്യാ ലതാപൂജ്യാ ലയസ്ഥിത്യുദ്ഭവേശ്വരീ 34

ലാസ്യദർശനസന്തുഷ്ടാ ലാഭാലാഭവിവർജിതാ
ലംഘ്യേതരാജ്ഞാ ലാവണ്യശാലിനീ ലഘുസിദ്ധിദാ 35

ലാക്ഷാരസസവർണാഭാ ലക്ഷ്മണാഗ്രജപൂജിതാ
ലഭ്യേതരാ ലബ്ധഭക്തിസുലഭാ ലാംഗലായുധാ 36

ലഗ്നചാമരഹസ്തശ്രീശാരദാപരിവീജിതാ
ലജ്ജാപദസമാരാധ്യാ ലമ്പടാ ലകുലേശ്വരീ 37

ലബ്ധമാനാ ലബ്ധരസാ ലബ്ധസമ്പത്സമുന്നതിഃ
ഹ്രീംകാരിണീ ഹ്രീംകാരാദ്യാ ഹ്രീംമധ്യാ ഹ്രീംശിഖാമണിഃ 38

ഹ്രീംകാരകുണ്ഡാഗ്നിശിഖാ ഹ്രീംകാരശശിചന്ദ്രികാ
ഹ്രീംകാരഭാസ്കരരുചിഃ ഹ്രീംകരാംഭോദചഞ്ചലാ 39

ഹ്രീംകാരകന്ദാങ്കുരികാ ഹ്രീംകാരൈകപരായണാ
ഹ്രീംകാരദീർഘികാഹംസീ ഹ്രീംകാരോദ്യാനകേകിനീ 40

ഹ്രീംകാരാരണ്യഹരിണീ ഹ്രീംകാരാവാലവല്ലരീ
ഹ്രീംകാരപഞ്ജരശുകീ ഹ്രീംകാരാങ്ഗണദീപികാ 41

ഹ്രീംകാരസുമനോമാധ്വീ ഹ്രീംകാരാംഭോജഭൃംഗികാ
ഹ്രീംകാരകന്ദരാസിംഹീ ഹ്രീംകാരതരുമഞ്ജരീ 42

സകാരാഖ്യാ സമരസാ സകലാഗമസംസ്തുതാ
സർവവേദാന്തതാത്പര്യഭൂമിഃ സദസദാശ്രയാ 43

സകലാ സച്ചിദാനന്ദാ സാധ്യാ സദ്ഗതിദായിനീ
സനകാദിമുനിധ്യേയാ സദാശിവകുടുംബിനീ 44

സകലാധിഷ്ഠാനരൂപാ സത്യരൂപാ സമാകൃതിഃ
സർവപ്രപഞ്ചനിർമാത്രീ സമാനാധികവർജിതാ 45

സർവോത്തുംഗാ സംഗഹീനാ സഗുണാ സകലേഷ്ടദാ
കകാരിണീ കാവ്യലോലാ കാമേശ്വരമനോഹരാ 46

കാമേശ്വരപ്രാണനാഡീ കാമേശോത്സംഗവാസിനീ
കാമേശ്വരാലിംഗിതാംഗീ കാമേശ്വരസുഖപ്രദാ 47

കാമേശ്വരപ്രണയിനീ കാമേശ്വരവിലാസിനീ
കാമേശ്വരതപഃസിദ്ധിഃ കാമേശ്വരമനഃപ്രിയാ 48

കാമേശ്വരപ്രാണനാഥാ കാമേശ്വരവിമോഹിനീ
കാമേശ്വരബ്രഹ്മവിദ്യാ കാമേശ്വരഗൃഹേശ്വരീ 49

കാമേശ്വരാഹ്ലാദകരീ കാമേശ്വരമഹേശ്വരീ
കാമേശ്വരീ കാമകോടിനിലയാ കാംക്ഷിതാർഥദാ 50

ലകാരിണീ ലബ്ധരൂപാ ലബ്ധധീർലബ്ധവാഞ്ഛിതാ
ലബ്ധപാപമനോദൂരാ ലബ്ധാഹംകാരദുർഗമാ 51

ലബ്ധശക്തിർലബ്ധദേഹാ ലബ്ധൈശ്വര്യസമുന്നതിഃ
ലബ്ധവൃദ്ധിർലബ്ധലീലാ ലബ്ധയൗവനശാലിനീ 52

ലബ്ധാതിശയസർവാംഗസൗന്ദര്യാ ലബ്ധവിഭ്രമാ
ലബ്ധരാഗാ ലബ്ധപതിർലബ്ധനാനാഗമസ്ഥിതിഃ 53

ലബ്ധഭോഗാ ലബ്ധസുഖാ ലബ്ധഹർഷാഭിപൂരിതാ
ഹ്രീംകാരമൂർതിർഹ്രീംകാരസൗധശൃംഗകപോതികാ 54

ഹ്രീംകാരദുഗ്ധാബ്ധിസുധാ ഹ്രീംകാരകമലേന്ദിരാ
ഹ്രീംകാരമണിദീപാർചിർ ഹ്രീംകാരതരുശാരികാ 55

ഹ്രീംകാരപേടകമണിർഹ്രീംകാരാദർശബിംബിതാ
ഹ്രീംകാരകോശാസിലതാ ഹ്രീംകാരാസ്ഥാനനർതകീ 56

ഹ്രീംകാരശുക്തികാമുക്താമണിർഹ്രീംകാരബോധിതാ
ഹ്രീംകാരമയസൗവർണസ്തംഭവിദ്രുമപുത്രികാ 57

ഹ്രീംകാരവേദോപനിഷദ് ഹ്രീംകാരാധ്വരദക്ഷിണാ
ഹ്രീംകാരനന്ദനാരാമനവകല്പകവല്ലരീ 58

ഹ്രീംകാരഹിമവദ്ഗംഗാ ഹ്രീംകാരാർണവകൗസ്തുഭാ
ഹ്രീംകാരമന്ത്രസർവസ്വാ ഹ്രീംകാരപരസൗഖ്യദാ 59

*ഇതി ശ്രീ ബ്രഹ്മാണ്ഡപുരാണേ ഉത്തരഖണ്ഡേ ശ്രീ ഹയഗ്രീവാഗസ്ത്യസംവാദേ സ്തോത്രഖണ്ഡേ ശ്രീ ലളിതാത്രിശതീസ്തോത്രം സംപൂർണ്ണം.*

# ശ്രീലളിതാത്രിശതീനാമാവലിഃ

ഓം കകാരരൂപായൈ നമഃ
ഓം കല്യാണ്യൈ നമഃ
ഓം കല്യാണഗുണശാലിന്യൈ നമഃ
ഓം കല്യാണശൈലനിലയായൈ നമഃ
ഓം കമനീയായൈ നമഃ
ഓം കലാവത്യൈ നമഃ
ഓം കമലാക്ഷ്യൈ നമഃ
ഓം കല്മഷഘ്നൈ്യ നമഃ
ഓം കരുണാമൃതസാഗരായൈ നമഃ
ഓം കദംബകാനനാവാസായൈ നമഃ 10
ഓം കദംബകുസുമപ്രിയായൈ നമഃ
ഓം കന്ദർപവിദ്യായൈ നമഃ
ഓം കന്ദർപജനകാപാംഗവീക്ഷണായൈ നമഃ
ഓം കർപൂരവീടീസൗരഭ്യകല്ലോലിത
കകുപ്തടായൈ നമഃ
ഓം കലിദോഷഹരായൈ നമഃ
ഓം കഞ്ജലോചനായൈ നമഃ
ഓം കമ്രവിഗ്രഹായൈ നമഃ
ഓം കർമാദിസാക്ഷിണ്യൈ നമഃ
ഓം കാരയിത്ര്യൈ നമഃ
ഓം കർമഫലപ്രദായൈ നമഃ 20

ഓം ഏകാരരൂപായൈ നമഃ
ഓം ഏകാക്ഷര്യൈ നമഃ
ഓം ഏകാനേകാക്ഷരാകൃത്യൈ നമഃ
ഓം ഏതത്തദിത്യനിർദേശ്യായൈ നമഃ
ഓം ഏകാനന്ദചിദാകൃത്യൈ നമഃ
ഓം ഏവമിത്യാഗമാബോധ്യായൈ നമഃ
ഓം ഏകഭക്തിമദർചിതായൈ നമഃ
ഓം ഏകാഗ്രചിത്തനിർധ്യാതായൈ നമഃ
ഓം ഏഷണാരഹിതാദൃതായൈ നമഃ
ഓം ഏലാസുഗന്ധിചികുരായൈ നമഃ 30
ഓം ഏനഃകൂടവിനാശിന്യൈ നമഃ
ഓം ഏകഭോഗായൈ നമഃ
ഓം ഏകരസായൈ നമഃ
ഓം ഏകൈശ്വര്യപ്രദായിന്യൈ നമഃ
ഓം ഏകാതപത്രസാമ്രാജ്യപ്രദായൈ നമഃ
ഓം ഏകാന്തപൂജിതായൈ നമഃ
ഓം ഏധമാനപ്രഭായൈ നമഃ
ഓം ഏജദനേജജ്ജഗദീശ്വര്യൈ നമഃ
ഓം ഏകവീരാദിസംസേവ്യായൈ നമഃ
ഓം ഏകപ്രാഭവശാലിന്യൈ നമഃ 40

ഓം ഈകാരരൂപായൈ നമഃ
ഓം ഈശിത്ര്യൈ നമഃ
ഓം ഈപ്സിതാർഥപ്രദായിന്യൈ നമഃ
ഓം ഈദൃഗിത്യവിനിർദേശ്യായൈ നമഃ
ഓം ഈശ്വരത്വവിധായിന്യൈ നമഃ
ഓം ഈശാനാദിബ്രഹ്മമയ്യൈ നമഃ
ഓം ഈശിത്വാദ്യഷ്ടസിദ്ധിദായൈ നമഃ
ഓം ഈക്ഷിത്ര്യൈ നമഃ
ഓം ഈക്ഷണസൃഷ്ടാണ്ഡകോട്യൈ നമഃ
ഓം ഈശ്വരവല്ലഭായൈ നമഃ 50
ഓം ഈഡിതായൈ നമഃ
ഓം ഈശ്വരാർധാംഗശരീരായൈ നമഃ
ഓം ഈശാധിദേവതായൈ നമഃ
ഓം ഈശ്വരപ്രേരണകര്യൈ നമഃ
ഓം ഈശതാണ്ഡവസാക്ഷിണ്യൈ നമഃ
ഓം ഈശ്വരോത്സംഗനിലയായൈ നമഃ
ഓം ഈതിബാധാവിനാശിന്യൈ നമഃ

ഓം ഈഹാവിരഹിതായൈ നമഃ
ഓം ഈശശക്ത്യൈ നമഃ
ഓം ഈഷത്സ്മിതാനനായൈ നമഃ 60

ഓം ലകാരരൂപായൈ നമഃ
ഓം ലലിതായൈ നമഃ
ഓം ലക്ഷ്മീവാണീനിഷേവിതായൈ നമഃ
ഓം ലാകിന്യൈ നമഃ
ഓം ലലനാരൂപായൈ നമഃ
ഓം ലസദ്ദാഡിമപാടലായൈ നമഃ
ഓം ലലന്തികാലസത്ഫാലായൈ നമഃ
ഓം ലലാടനയനാർച്ചിതായൈ നമഃ
ഓം ലക്ഷണോജ്ജ്വലദിവ്യാംഗ്യൈ നമഃ
ഓം ലക്ഷകോട്യണ്ഡനായികായൈ നമഃ 70
ഓം ലക്ഷ്യാർത്ഥായൈ നമഃ
ഓം ലക്ഷണാഗമ്യായൈ നമഃ
ഓം ലബ്ധകാമായൈ നമഃ
ഓം ലതാതനവേ നമഃ
ഓം ലലാമരാജദലികായൈ നമഃ
ഓം ലംബിമുക്താലതാഞ്ചിതായൈ നമഃ
ഓം ലംബോദരപ്രസുവേ നമഃ
ഓം ലഭ്യായൈ നമഃ
ഓം ലജ്ജാഢ്യായൈ നമഃ
ഓം ലയവർജിതായൈ നമഃ 80

ഓം ഹ്രീംകാരരൂപായൈ നമഃ
ഓം ഹ്രീംകാരനിലയായൈ നമഃ
ഓം ഹ്രീംപദപ്രിയായൈ നമഃ
ഓം ഹ്രീംകാരബീജായൈ നമഃ
ഓം ഹ്രീംകാരമന്ത്രായൈ നമഃ
ഓം ഹ്രീംകാരലക്ഷണായൈ നമഃ
ഓം ഹ്രീംകാരജപസുപ്രീതായൈ നമഃ
ഓം ഹ്രീംമത്യൈ നമഃ
ഓം ഹ്രീംവിഭൂഷണായൈ നമഃ
ഓം ഹ്രീംശീലായൈ നമഃ 90
ഓം ഹ്രീംപദാരാധ്യായൈ നമഃ
ഓം ഹ്രീംഗർഭായൈ നമഃ
ഓം ഹ്രീംപദാഭിധായൈ നമഃ
ഓം ഹ്രീംകാരവാച്യായൈ നമഃ
ഓം ഹ്രീംകാരപൂജ്യായൈ നമഃ
ഓം ഹ്രീംകാരപീഠികായൈ നമഃ
ഓം ഹ്രീംകാരവേദ്യായൈ നമഃ
ഓം ഹ്രീംകാരചിന്ത്യായൈ നമഃ
ഓം ഹ്രീംനമഃ
ഓം ഹ്രീം ശരീരിണ്യൈ നമഃ 100

ഓം ഹകാരരൂപായൈ നമഃ
ഓം ഹലധൃത്പൂജിതായൈ നമഃ
ഓം ഹരിണേക്ഷണായൈ നമഃ
ഓം ഹരപ്രിയായൈ നമഃ
ഓം ഹരാരാധ്യായൈ നമഃ
ഓം ഹരിബ്രഹ്മേന്ദ്രവന്ദിതായൈ നമഃ
ഓം ഹയാരൂഢാസേവിതാംഘ്ര്യൈ നമഃ
ഓം ഹയമേധസമർച്ചിതായൈ നമഃ
ഓം ഹര്യക്ഷവാഹനായൈ നമഃ
ഓം ഹംസവാഹനായൈ നമഃ 110
ഓം ഹതദാനവായൈ നമഃ
ഓം ഹത്യാദിപാപശമന്യൈ നമഃ
ഓം ഹരിദശ്വാദിസേവിതായൈ നമഃ
ഓം ഹസ്തികുംഭോത്തുംഗകുചായൈ നമഃ
ഓം ഹസ്തികൃത്തിപ്രിയാംഗനായൈ നമഃ
ഓം ഹരിദ്രാകുങ്കുമാദിഗ്ധായൈ നമഃ
ഓം ഹര്യശ്വാദ്യമരാർച്ചിതായൈ നമഃ
ഓം ഹരികേശസഖ്യൈ നമഃ
ഓം ഹാദിവിദ്യായൈ നമഃ

ഓം ഹാലാമദാലസായൈ നമഃ 120

ഓം സകാരരൂപായൈ നമഃ
ഓം സർവജ്ഞായൈ നമഃ
ഓം സർവേശ്യൈ നമഃ
ഓം സർവമംഗലായൈ നമഃ
ഓം സർവകർത്ര്യൈ നമഃ
ഓം സർവഭർത്ര്യൈ നമഃ
ഓം സർവഹന്ത്ര്യൈ നമഃ
ഓം സനാതനായൈ നമഃ
ഓം സർവാനവദ്യായൈ നമഃ
ഓം സർവാംഗസുന്ദര്യൈ നമഃ 130
ഓം സർവസാക്ഷിണ്യൈ നമഃ
ഓം സർവാത്മികായൈ നമഃ
ഓം സർവസൗഖ്യദാത്ര്യൈ നമഃ
ഓം സർവവിമോഹിന്യൈ നമഃ
ഓം സർവാധാരായൈ നമഃ
ഓം സർവഗതായൈ നമഃ
ഓം സർവാവഗുണവർജിതായൈ നമഃ
ഓം സർവാരുണായൈ നമഃ
ഓം സർവമാത്രേ നമഃ
ഓം സർവഭൂഷണഭൂഷിതായൈ നമഃ 140

ഓം കകാരാർഥായൈ നമഃ
ഓം കാലഹന്ത്ര്യൈ നമഃ
ഓം കാമേശ്യൈ നമഃ
ഓം കാമിതാർഥദായൈ നമഃ
ഓം കാമസംജീവന്യൈ നമഃ
ഓം കല്യായൈ നമഃ
ഓം കഠിനസ്തനമണ്ഡലായൈ നമഃ
ഓം കരഭോരവേ നമഃ
ഓം കലാനാഥമുഖ്യൈ നമഃ
ഓം കചജിതാംബുദായൈ നമഃ 150
ഓം കടാക്ഷസ്യന്ദികരുണായൈ നമഃ
ഓം കപാലിപ്രാണനായികായൈ നമഃ
ഓം കാരുണ്യവിഗ്രഹായൈ നമഃ
ഓം കാന്തായൈ നമഃ
ഓം കാന്തിധൂതജപാവല്യൈ നമഃ
ഓം കലാലാപായൈ നമഃ
ഓം കംബുകണ്ഠ്യൈ നമഃ
ഓം കരനിർജിതപല്ലവായൈ നമഃ
ഓം കല്പവല്ലീസമഭുജായൈ നമഃ
ഓം കസ്തൂരീതിലകാഞ്ചിതായൈ നമഃ 160

ഓം ഹകാരാർഥായൈ നമഃ
ഓം ഹംസഗത്യൈ നമഃ
ഓം ഹാടകാഭരണോജ്ജ്വലായൈ നമഃ
ഓം ഹാരഹാരികുചാഭോഗായൈ നമഃ
ഓം ഹാകിന്യൈ നമഃ
ഓം ഹല്യവർജിതായൈ നമഃ
ഓം ഹരിത്പതിസമാരാധ്യായൈ നമഃ
ഓം ഹഠാത്കാരഹതാസുരായൈ നമഃ
ഓം ഹർഷപ്രദായൈ നമഃ
ഓം ഹവിർഭോക്ത്ര്യൈ നമഃ 170
ഓം ഹാർദസന്തമസാപഹായൈ നമഃ
ഓം ഹല്ലീസലാസ്യസന്തുഷ്ടായൈ നമഃ
ഓം ഹംസമന്ത്രാർഥരൂപിണ്യൈ നമഃ
ഓം ഹാനോപാദാനനിർമുക്തായൈ നമഃ
ഓം ഹർഷിണ്യൈ നമഃ
ഓം ഹരിസോദര്യൈ നമഃ
ഓം ഹാഹാഹൂഹൂമുഖസ്തുത്യായൈ നമഃ
ഓം ഹാനിവൃദ്ധിവിവർജിതായൈ നമഃ
ഓം ഹൈയംഗവീനഹൃദയായൈ നമഃ
ഓം ഹരിഗോപാരുണാംശുകായൈ നമഃ 180

ഓം ലകാരാഖ്യായൈ നമഃ
ഓം ലതാപൂജ്യായൈ നമഃ
ഓം ലയസ്ഥിത്യുദ്ഭവേശ്വര്യൈ നമഃ

ഓം ലാസ്യദർശനസന്തുഷ്ടായൈ നമഃ
ഓം ലാഭാലാഭവിവർജിതായൈ നമഃ
ഓം ലംഘ്യേതരാജ്ഞായൈ നമഃ
ഓം ലാവണ്യശാലിന്യൈ നമഃ
ഓം ലഘുസിദ്ധിദായൈ നമഃ
ഓം ലാക്ഷാരസസവർണാഭായൈ നമഃ
ഓം ലക്ഷ്മണാഗ്രജപൂജിതായൈ നമഃ 190
ഓം ലഭ്യേതരായൈ നമഃ
ഓം ലബ്ധഭക്തിസുലഭായൈ നമഃ
ഓം ലാംഗലായുധായൈ നമഃ
ഓം ലഗ്നചാമരഹസ്തശ്രീശാരദാപരി
വീജിതായൈ നമഃ
ഓം ലജ്ജാപദസമാരാധ്യായൈ നമഃ
ഓം ലമ്പടായൈ നമഃ
ഓം ലകുലേശ്വര്യൈ നമഃ
ഓം ലബ്ധമാനായൈ നമഃ
ഓം ലബ്ധരസായൈ നമഃ
ഓം ലബ്ധസമ്പത്സമുന്നത്യൈ നമഃ 200

ഓം ഹ്രീംകാരിണ്യൈ നമഃ
ഓം ഹ്രീംകാരാദ്യായൈ നമഃ
ഓം ഹ്രീംമധ്യായൈ നമഃ
ഓം ഹ്രീംശിഖാമണയേ നമഃ
ഓം ഹ്രീംകാരകുണ്ഡാഗ്നിശിഖായൈ നമഃ
ഓം ഹ്രീംകാരശശിചന്ദ്രികായൈ നമഃ
ഓം ഹ്രീംകാരഭാസ്കരരുചയേ നമഃ
ഓം ഹ്രീംകാരാംഭോദചഞ്ചലായൈ നമഃ
ഓം ഹ്രീംകാരകന്ദാംകുരികായൈ നമഃ
ഓം ഹ്രീംകാരൈകപരായണായൈ നമഃ 210
ഓം ഹ്രീംകാരദീർഘികാഹംസ്യൈ നമഃ
ഓം ഹ്രീംകാരോദ്യാനകേകിന്യൈ നമഃ
ഓം ഹ്രീംകാരാരണ്യഹരിണ്യൈ നമഃ
ഓം ഹ്രീംകാരാവാലവല്ലര്യൈ നമഃ
ഓം ഹ്രീംകാരപഞ്ജരശുക്യൈ നമഃ
ഓം ഹ്രീംകാരാംഗണദീപികായൈ നമഃ
ഓം ഹ്രീംകാരകന്ദരാസിംഹ്യൈ നമഃ
ഓം ഹ്രീംകാരാംഭോജഭൃംഗികായൈ നമഃ
ഓം ഹ്രീംകാരസുമനോമാധ്വ്യൈ നമഃ
ഓം ഹ്രീംകാരതരുമഞ്ജര്യൈ നമഃ 220

ഓം സകാരാഖ്യായൈ നമഃ
ഓം സമരസായൈ നമഃ
ഓം സകലാഗമസംസ്തുതായൈ നമഃ
ഓം സർവ്വവേദാന്തതാത്പര്യഭൂമ്യൈ നമഃ
ഓം സദസദാശ്രയായൈ നമഃ
ഓം സകലായൈ നമഃ
ഓം സച്ചിദാനന്ദായൈ നമഃ
ഓം സാധ്യായൈ നമഃ
ഓം സദ്ഗതിദായിന്യൈ നമഃ
ഓം സനകാദിമുനിധ്യേയായൈ നമഃ 230
ഓം സദാശിവകുടുംബിന്യൈ നമഃ
ഓം സകലാധിഷ്ഠാനരൂപായൈ നമഃ
ഓം സത്യരൂപായൈ നമഃ
ഓം സമാകൃതയേ നമഃ
ഓം സർവപ്രപഞ്ചനിർമാത്ര്യൈ നമഃ
ഓം സമാനാധികവർജിതായൈ നമഃ
ഓം സർവോത്തുംഗായൈ നമഃ
ഓം സംഗഹീനായൈ നമഃ
ഓം സഗുണായൈ നമഃ
ഓം സകലേഷ്ടദായൈ നമഃ 240

ഓം കകാരിണ്യൈ നമഃ
ഓം കാവ്യലോലായൈ നമഃ
ഓം കാമേശ്വരമനോഹരായൈ നമഃ
ഓം കാമേശ്വരപ്രാണനാഡ്യൈ നമഃ
ഓം കാമേശോത്സംഗവാസിന്യൈ നമഃ
ഓം കാമേശ്വരാലിംഗിതാംഗ്യൈ നമഃ

ഓം കാമേശ്വരസുഖപ്രദായൈ നമഃ
ഓം കാമേശ്വരപ്രണയിന്യൈ നമഃ
ഓം കാമേശ്വരവിലാസിന്യൈ നമഃ
ഓം കാമേശ്വരതപസ്സിദ്ധ്യൈ നമഃ 250
ഓം കാമേശ്വരമനഃപ്രിയായൈ നമഃ
ഓം കാമേശ്വരപ്രാണനാഥായൈ നമഃ
ഓം കാമേശ്വരവിമോഹിന്യൈ നമഃ
ഓം കാമേശ്വരബ്രഹ്മവിദ്യായൈ നമഃ
ഓം കാമേശ്വരഗൃഹേശ്വര്യൈ നമഃ
ഓം കാമേശ്വരാഹ്ലാദകര്യൈ നമഃ
ഓം കാമേശ്വരമഹേശ്വര്യൈ നമഃ
ഓം കാമേശ്വര്യൈ നമഃ
ഓം കാമകോടിനിലയായൈ നമഃ
ഓം കാംക്ഷിതാർഥദായൈ നമഃ 260

ഓം ലകാരിണ്യൈ നമഃ
ഓം ലബ്ധരൂപായൈ നമഃ
ഓം ലബ്ധധിയേ നമഃ
ഓം ലബ്ധവാഞ്ഛിതായൈ നമഃ
ഓം ലബ്ധപാപമനോദൂരായൈ നമഃ
ഓം ലബ്ധാഹങ്കാരദുർഗമായൈ നമഃ
ഓം ലബ്ധശക്ത്യൈ നമഃ
ഓം ലബ്ധദേഹായൈ നമഃ
ഓം ലബ്ധൈശ്വര്യസമുന്നത്യൈ നമഃ
ഓം ലബ്ധവൃദ്ധ്യൈ നമഃ 270
ഓം ലബ്ധലീലായൈ നമഃ
ഓം ലബ്ധയൗവനശാലിന്യൈ നമഃ
ഓം ലബ്ധാതിശയസർവാംഗസൗന്ദര്യായൈ നമഃ
ഓം ലബ്ധവിഭ്രമായൈ നമഃ
ഓം ലബ്ധരാഗായൈ നമഃ
ഓം ലബ്ധപതയേ നമഃ
ഓം ലബ്ധനാനാഗമസ്ഥിത്യൈ നമഃ
ഓം ലബ്ധഭോഗായൈ നമഃ
ഓം ലബ്ധസുഖായൈ നമഃ
ഓം ലബ്ധഹർഷാഭിപൂരിതായൈ നമഃ 280

ഓം ഹ്രീംകാരമൂർതയേ നമഃ
ഓം ഹ്രീംകാരസൗധശൃംഗകപോതികായൈ നമഃ
ഓം ഹ്രീംകാരദുഗ്ധാബ്ധിസുധായൈ നമഃ
ഓം ഹ്രീംകാരകമലേന്ദിരായൈ നമഃ
ഓം ഹ്രീംകാരമണിദീപാർചിഷേ നമഃ
ഓം ഹ്രീംകാരതരുശാരികായൈ നമഃ
ഓം ഹ്രീംകാരപേടകമണയേ നമഃ
ഓം ഹ്രീംകാരാദർശബിംബിതായൈ നമഃ
ഓം ഹ്രീംകാരകോശാസിലതായൈ നമഃ
ഓം ഹ്രീംകാരസ്ഥാനനർതക്യൈ നമഃ 290
ഓം ഹ്രീംകാരശുക്തികാമുക്താമണയേ നമഃ
ഓം ഹ്രീംകാരബോധിതായൈ നമഃ
ഓം ഹ്രീംകാരമയസൗവർണ്ണസ്തംഭവിദ്രുമപുത്രികായൈ നമഃ
ഓം ഹ്രീംകാരവേദോപനിഷദേ നമഃ
ഓം ഹ്രീംകാരധ്വരദക്ഷിണായൈ നമഃ
ഓം ഹ്രീംകാരനന്ദനാരാമനവകല്പകവല്ലര്യൈ നമഃ
ഓം ഹ്രീംകാരഹിമവദ്ഗംഗായൈ നമഃ
ഓം ഹ്രീംകാരാർണവകൗസ്തുഭായൈ നമഃ
ഓം ഹ്രീംകാരമന്ത്രസർവസ്വായൈ നമഃ
ഓം ഹ്രീംകാരപരസൗഖ്യദായൈ നമഃ 300

***ഇതി***
***ശ്രീ ലളിതാത്രിശതീനാമാവലി***
***സംപൂർണ്ണം.***



# ശ്രീ ലളിതാ അഷ്ടോത്തരശതനാമസ്തോത്രം

1. കകാരാദ്യാ കാലഹന്ത്രീ കാദിവിദ്യാസ്വരൂപിണീ
കലാലാപാ കാമദാത്രീ കമലാക്ഷീ കലാവതീ

2. ഏഷിതാ ഏധിതാ ഏകാ ഏകാനന്ദപ്രദായിനീ
ഏകനാഥാ ഏകമൂർത്തിരേകനായകസോദരീ

3. ഈശാനീ ഈഡിതാ ഈഡ്യാ ഈതിബാധാവിനാശിനീ
ഈഹാവിരഹിതാ ഈര്യാ ഈപ്സിതാർത്ഥപ്രദായിനീ

4. ലളിതാ ലലനാരൂപാ ലാകിനീ ലോകനായികാ
ലോഹിതാ ലോഹിതാശ്വാഭാ ലോകയാത്രാവിധായിനീ

5. ഹ്രീംകാരീ ഹ്രീംപദാരാധ്യാ ഹ്രീംമതീ ഹ്രീംവിഭൂഷണാ
ഹ്രീംകാരവേദികാന്തസ്ഥാ ഹ്രീംകാരമകുടോജ്ജ്വലാ

6. ഹ്രീംകാരത്രയസംലഗ്നശ്രീവിദ്യാമന്ത്രരൂപിണീ
ഹകാരിണീ ഹവിർഭോക്ത്രീ ഹാകിനീ ഹംസഗാമിനീ

7. ഹരപ്രിയാ ഹരാരാധ്യാ ഹരിബ്രഹ്മേന്ദ്രപൂജിതാ
സത്വരൂപാ സത്യസന്ധാ സാകിനീ സകലപ്രിയാ

8. സർവമാതാ സർവശക്താ സർവൈശ്വര്യപ്രദായിനീ
കമലാ കാളികാ കല്യാ കാകിനീ കാംക്ഷിതാർത്ഥദാ

9. കദംബകാനനാവാസാ കദംബകുസുമപ്രിയാ
ഹര്യക്ഷവാഹനാ ഹീരാ ഹര്യശ്വാദ്യമരാർച്ചിതാ

10. ഹയഗ്രീവാർച്ചിതപദാ ഹയാരൂഢാഭിവന്ദിതാ
ഹയസേനാപരിവൃതാ ഹാരകേയൂരഭൂഷിതാ

11. ലകാരിണീ ലാഭദാത്രീ ലാഭലോഭവിരാഗദാ
ലബ്ധശക്തിർലബ്ധലീലാ ലബ്ധകാമാ ലതാതനു

12. ഹ്രീംകാരകുസുമാമോദാ ഹ്രീംകാരാംബരചന്ദ്രികാ
ഹ്രീംകാരപ്രണവാകാരാ ഹ്രീംകാരശ്രവണപ്രിയാ

13. ഹ്രീംകാരഹൃദയാന്തസ്ഥാ ഹ്രീംകാരാർണ്ണവമൗക്തികാ
ഹ്രീംകാരാംബുധിസംമഗ്നദിവ്യരത്നപ്രഭാവതീ

14. സർവമംഗലമംഗല്യാ സർവേശീ സർവസാക്ഷിണീ
സകലാ സച്ചിദാനന്ദാ സൗമ്യാ സദ്ഗതിദായിനീ

15. കാമാക്ഷീ കാമിതാ കാന്താ കരുണാമൃതസാഗരാ
കപാലിനീ കാമമാതാ കമലാകാന്തവന്ദിതാ

16. ലജ്ജാവതീ ലയകരീ ലഭ്യാ ലാവണ്യശേവധിഃ
ലക്ഷിതാ ലക്ഷണാഗമ്യാ ലാക്ഷാരസസമദ്യുതിഃ

17. ഹ്രീംകാരകല്പകുഞ്ജസ്ഥാ ഹ്രീംകാരാകാശചഞ്ചലാ
ഹ്രീംകാരമേരുശൃംഗസ്ഥാ ഹ്രീംകാരമനുസിദ്ധിദാ

18. ഹ്രീംകാരവേദതത്ത്വജ്ഞാ ഹ്രീംകാരോപനിഷത്പരാ
ഹ്രീംകാരമയരത്നൗഘമന്ത്രമാലാഭിഭൂഷിതാ

19. ശ്രീമദ്വാഗ്ഭവകൂടൈകസ്വരൂപമുഖപങ്കജാ
കണ്ഠാധഃ കടിപര്യന്തമധ്യകൂടസ്വരൂപിണീ

20. ശക്തികൂടൈകതാപന്നകട്യധോഭാഗധാരിണീ
ഇത്യേതത് ലളിതാ ദേവ്യാഃ അഷ്ടോത്തരശതം സ്തോത്രം

21. സർവപാപപ്രശമനം സർവവ്യാധിനിവാരണം
സർവൈശ്വര്യപ്രദം പുംസാം പുത്രപൗത്രാഭിവർദ്ധനം

22. യഃ പഠേത് ഭക്തിസംയുക്തഃ സർവകാമമവാപ്നുയാത്

ഓം ശ്രീലളിതാംബികായൈ നമഃ

## ശ്രീ ലളിതാ അഷ്ടോത്തരശതനാമാവലിഃ

ഓം കകാരാദ്യായൈ നമഃ
ഓം കാലഹന്ത്ര്യൈ നമഃ
ഓം കാദിവിദ്യാസ്വരൂപിണ്യൈ നമഃ
ഓം കലാലാപായൈ നമഃ
ഓം കാമദാത്ര്യൈ നമഃ
ഓം കമലാക്ഷ്യൈ നമഃ
ഓം കലാവത്യൈ നമഃ 7
ഓം ഏഷിതായൈ നമഃ
ഓം ഏധിതായൈ നമഃ
ഓം ഏകായൈ നമഃ
ഓം ഏകാനന്ദപ്രദായിന്യൈ നമഃ
ഓം ഏകനാഥായൈ നമഃ
ഓം ഏകമൂർത്തയേ നമഃ
ഓം ഏകനായകസോദര്യൈ നമഃ 14
ഓം ഈശാന്യൈ നമഃ
ഓം ഈഡിതായൈ നമഃ
ഓം ഈഡ്യായൈ നമഃ
ഓം ഈതിബാധാവിനാശിന്യൈ നമഃ
ഓം ഈഹാവിരഹിതായൈ നമഃ
ഓം ഈര്യായൈ നമഃ
ഓം ഈപ്സിതാർത്ഥപ്രദായിന്യൈ നമഃ 21
ഓം ലളിതായൈ നമഃ
ഓം ലലനാരൂപായൈ നമഃ
ഓം ലാകിന്യൈ നമഃ
ഓം ലോകനായികായൈ നമഃ
ഓം ലോഹിതായൈ നമഃ
ഓം ലോഹിതാശ്വാഭായൈ നമഃ
ഓം ലോകയാത്രാവിധായിന്യൈ നമഃ 28
ഓം ഹ്രീംകാര്യൈ നമഃ
ഓം ഹ്രീംപദാരാധ്യായൈ നമഃ
ഓം ഹ്രീംമത്യൈ നമഃ
ഓം ഹ്രീംവിഭൂഷണായൈ നമഃ
ഓം ഹ്രീംകാരവേദികാന്തസ്ഥായൈ നമഃ
ഓം ഹ്രീംകാരമകുടോജ്ജ്വലായൈ നമഃ
ഓം ഹ്രീംകാരത്രയസംലഗ്നശ്രീവിദ്യാ
മന്ത്രരൂപിണ്യൈ നമഃ 35
ഓം ഹകാരിണ്യൈ നമഃ
ഓം ഹവിർഭോക്ത്ര്യൈ നമഃ
ഓം ഹാകിന്യൈ നമഃ
ഓം ഹംസഗാമിന്യൈ നമഃ
ഓം ഹരപ്രിയായൈ നമഃ
ഓം ഹരാരാധ്യായൈ നമഃ
ഓം ഹരിബ്രഹ്മേന്ദ്രപൂജിതായൈ നമഃ 42
ഓം സത്വരൂപായൈ നമഃ
ഓം സത്യസന്ധായൈ നമഃ
ഓം സാകിന്യൈ നമഃ
ഓം സകലപ്രിയായൈ നമഃ
ഓം സർവമാത്രേ നമഃ
ഓം സർവശക്തായൈ നമഃ
ഓം സർവൈശ്വര്യപ്രദായിന്യൈ നമഃ 49
ഓം കമലായൈ നമഃ
ഓം കാളികായൈ നമഃ
ഓം കല്യായൈ നമഃ
ഓം കാകിന്യൈ നമഃ
ഓം കാംക്ഷിതാർത്ഥദായൈ നമഃ
ഓം കദംബകാനനാവാസായൈ നമഃ
ഓം കദംബകുസുമപ്രിയായൈ നമഃ 56
ഓം ഹര്യക്ഷവാഹനായൈ നമഃ
ഓം ഹീരായൈ നമഃ

ഓം ഹര്യശ്വാദ്യമരാർച്ചിതായൈ നമഃ
ഓം ഹയഗ്രീവാർച്ചിതപദായൈ നമഃ
ഓം ഹയാരൂഢാഭിവന്ദിതായൈ നമഃ
ഓം ഹയസേനാപരിവൃതായൈ നമഃ
ഓം ഹാരകേയൂരഭൂഷിതായൈ നമഃ 63
ഓം ലകാരിണ്യൈ നമഃ
ഓം ലാഭദാത്ര്യൈ നമഃ
ഓം ലാഭലോഭവിരാഗദായൈ നമഃ
ഓം ലബ്ധശക്ത്യൈ നമഃ
ഓം ലബ്ധലീലായൈ നമഃ
ഓം ലബ്ധകാമായൈ നമഃ
ഓം ലതാതനവേ നമഃ 70
ഓം ഹ്രീംകാരകുസുമാമോദായൈ നമഃ
ഓം ഹ്രീംകാരാംബരചന്ദ്രികായൈ നമഃ
ഓം ഹ്രീംകാരപ്രണവാകാരായൈ നമഃ
ഓം ഹ്രീംകാരശ്രവണപ്രിയായൈ നമഃ
ഓം ഹ്രീംകാരഹൃദയാന്തസ്ഥായൈ നമഃ
ഓം ഹ്രീംകാരാർണ്ണവമൗക്തികായൈ നമഃ
ഓം ഹ്രീംകാരാംബുധിസംമഗ്നദിവ്യരത്ന
പ്രഭാവത്യൈ നമഃ 77
ഓം സർവമംഗലമംഗല്യായൈ നമഃ
ഓം സർവേശ്യൈ നമഃ
ഓം സർവസാക്ഷിണ്യൈ നമഃ
ഓം സകലായൈ നമഃ
ഓം സച്ചിദാനന്ദായൈ നമഃ
ഓം സൗമ്യായൈ നമഃ
ഓം സദ്ഗതിദായിന്യൈ നമഃ 84
ഓം കാമാക്ഷ്യൈ നമഃ
ഓം കാമിതായൈ നമഃ
ഓം കാന്തായൈ നമഃ
ഓം കരുണാമൃതസാഗരായൈ നമഃ
ഓം കപാലിന്യൈ നമഃ
ഓം കാമമാത്രേ നമഃ
ഓം കമലാകാന്തവന്ദിതായൈ നമഃ 91
ഓം ലജ്ജാവത്യൈ നമഃ
ഓം ലയകര്യൈ നമഃ
ഓം ലഭ്യായൈ നമഃ
ഓം ലാവണ്യശേവധയേ നമഃ
ഓം ലക്ഷിതായൈ നമഃ
ഓം ലക്ഷണാഗമ്യായൈ നമഃ
ഓം ലാക്ഷാരസസമദ്യുതയേ നമഃ 98
ഓം ഹ്രീംകാരകല്പകുഞ്ജ
സ്ഥായൈ നമഃ
ഓം ഹ്രീംകാരാകാശചഞ്ചലായൈ നമഃ
ഓം ഹ്രീംകാരമേരുശൃംഗസ്ഥായൈ നമഃ
ഓം ഹ്രീംകാരമനുസിദ്ധിദായൈ നമഃ
ഓം ഹ്രീംകാരവേദതത്ത്വജ്ഞായൈ നമഃ
ഓം ഹ്രീംകാരോപനിഷദ്പരായൈ നമഃ
ഓം ഹ്രീംകാരമയരത്നൗഘമന്ത്രമാലാഭി
ഭൂഷിതായൈ നമഃ 105
ഓം ശ്രീമദ്വാഗ്ഭവകൂടൈക
സ്വരൂപമുഖപങ്കജായൈ നമഃ
ഓം കണ്ഠാധഃകടിപര്യന്തമധ്യകൂട
സ്വരൂപിണ്യൈ നമഃ
ഓം ശക്തികൂടൈകതാപന്നകട്യധോ
ഭാഗധാരിണ്യൈ നമഃ

*ഇതി ശ്രീലളിതാ അഷ്ടോത്തരശത·*
*നാമാവലിഃ*



# ശ്രീ ലളിതാത്രിശതീസ്തോത്രവ്യാഖ്യാനം

ലളിതാംബികാദേവിയെ സ്തുതിക്കുന്ന മുന്നൂറുനാമങ്ങളുള്ള ഈ സ്തോത്രം "സർവപൂർത്തികരി" എന്നു പ്രസിദ്ധമാണ്. ശ്രീവിദ്യാമന്ത്രത്തിലെ ഓരോ അക്ഷരവും കൊണ്ടുതുടങ്ങുന്ന മുന്നൂറു നാമങ്ങളാണ് ഇതിലുള്ളത്.

മന്ത്രാക്ഷരബദ്ധമായ ഈ ദിവ്യനാമങ്ങളെ ലൗകികരായ ദേവീഭക്തർക്കുവേണ്ടി ഡോ.ബി.സി. ബാലകൃഷ്ണൻ വ്യാഖ്യാനിക്കുന്നു.

അർച്ചനയ്ക്കുപയോഗിക്കുവാൻ വേണ്ടി നാമാവലിയും ഇതിൽ ചേർത്തിട്ടുണ്ട്. ലളിതാ സഹസ്രനാമത്തിന്റെയും ലളിതാത്രിശതിയുടെയും സാരസംഗ്രഹമെന്നു പറയാവുന്ന ലളിതാ അഷ്ടോത്തരശതനാമസ്തോത്രവും നാമാവലിയും ഈ ഗ്രന്ഥത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

ശ്രീ വിദ്യാകൾച്ചറൽപബ്ലിക്കേഷൻസ്